# പാവങ്ങളുടെ ആബെ



എം. എൻ. നമ്പൂതിരി

BOOK-A-MONTH CLUB, ERNAKULAM.

*Printed at the Little Flower Press, Thevara.*
*Edited and Published by*
*K. P. Ittyerah, Book-A-Month Club,*
*Ernakulam.*

# PAVANGALUDE ABBE

(Life of Abbe Peirre of France)

I acknowledge my indebtedness for the materials for this book to the articles in the Catholic digest, Readers' digest, Life, Time and specially to Boris Sineous' famous book the Rag Pickers.

*Author.*

# സമർപ്പണം

ത്യാഗവും സ്നേഹവും എന്തെന്ന്
എന്നെ പഠിപ്പിച്ച ശാന്തയും സദ്‌വൃത്തയുമായ
എൻെറ ഒരു സഹോദരിക്ക്.

## ഉള്ളടക്കം

# അവതാരിക

"It has been said often enough, that there could be no more violent revolution in the history of man than that of christianity being put into practice. Like another Bernad, Dominic, or Francis, the ABBE PEIRRE has touched off an explosion of charity and justice to the end of frightful shame of the plight of homeless starving and degraded."

*Paul Medoc.*

ജീവിതത്തിന്റെ അർത്ഥവും അതിർത്തിയും, അതിലുൾക്കൊള്ളേണ്ട ആശയങ്ങളും ഒരു സുപ്രധാന ചിന്താവിഷയമാണ്. എക്കാലവും പ്രവർത്തനരംഗങ്ങളിൽ ഈ ചിന്താക്കുഴപ്പം എത്രയോ അനുഭവങ്ങൾക്ക് കാരണവുമായിട്ടുണ്ട്. അതുകൊണ്ട് നാം ജീവിക്കുന്ന കാലഘട്ടത്തെക്കുറിച്ചൊരു പരിശോധന അനപേക്ഷണീയമാണ്. ഈ യുഗം സുപ്രധാനമാണ്; പല വിധത്തിലും ഗണനീയവുമാണ്. മനുഷ്യജീവിതത്തിന്റെ വിവിധതലങ്ങളിൽ വിപ്ലവാത്മകമായ എത്രയെത്ര പരിവർത്തനങ്ങളാണ് കഴിഞ്ഞ വ്യാഴവട്ടത്തിനുള്ളിൽ സംഭവിച്ചത്! ഭൗതിക ചിന്തയുടേയും ശാസ്ത്രത്തിന്റേയും നിരന്തരവും അതിശീഘ്രവുമായ ഈ പുരോഗതിയിൽ അന്തംവിട്ട് അത്ഭുതസ്തംഭിതനായി നിൽക്കുന്ന മനുഷ്യൻ ആത്മീയപുരോഗതിയെപ്പററി അത്രയേറെ ശ്രദ്ധിക്കാതിരിക്കയാണ്. മനുഷ്യന്റെ ആത്മീയസത്തയെ അവജ്ഞയോടെ അവഗണിച്ചുകൊണ്ട്, അപ്രമാദിത്വത്തിന്റെ അട്ടിപ്പേറും പേറി ഭൗതീമാർക്സിയൻ തത്വശാ

സ്ത്രം രംഗപ്രവേശം ചെയ്തതോടെ, ഭൗതികവാദം ഒരു പ്രത്യയശാസ്ത്രമെന്ന നിലക്കുമാത്രമല്ലാ, ഒരു 'ഫാഷ'നെന്ന നിലക്കും പ്രചുരപ്രചാരമായിത്തീർന്നു. സുശക്തമായ റഷ്യൻ വിപ്ലവവും അതിനെ തുടർന്നു അവിടെ ഉടലെടുത്ത സർവ്വാധികാരിയായ കമ്മ്യൂണിസ്റ്റു ഭരണവും അതുവരെ ഒരു വെറും തത്വമായിരുന്ന മാർക്സിസത്തിന് പ്രായോഗിക മൂല്യവും സമ്പാദിച്ചു കൊടുത്തു. റഷ്യയിൽ വിപ്ലവാനന്തരമുണ്ടായ ആശയപരവും പ്രാവർത്തികവുമായ അസഹിഷ്ണുത അസഹനീയമായിരുന്നു; പ്രത്യേകിച്ചു ബുദ്ധിജീവികളെ സംബന്ധിച്ചിടത്തോളം ഈ അസഹനീയത, ഈ എതിർപ്പ്, രാഷ്ട്രീയാധികാരത്തിന്റെ അരകല്ലിൽ ഇടയ്ക്കിടെ അമർന്നരഞ്ഞുപോയെങ്കിലും അതിന്റെ പ്രതികരണങ്ങൾ ലോകമൊട്ടുക്കു ബാധിച്ചു. റഷ്യയിൽ തന്നെ ഈ എതിർപ്പ് പലപ്പോഴും തലയുയർത്തുന്നുണ്ട്. അവസാനം ഇരുപതാം നൂററാണ്ടിലെ ഏററവും വലിയ ശാസ്ത്രജ്ഞനെക്കൊണ്ടുപോലും, "Soumethis is unkrons" എന്നു പറയിപ്പിക്കുവാൻ ഈ എതിർപ്പിനു കഴിഞ്ഞു എന്നുള്ളതാണ് എടുത്തുപറയത്തക്ക മറെറാരു കാര്യം. മനുഷ്യനിൽ വളർന്നുവരുന്ന ഈ ഭൗതികവാദാസക്തിയുടെ ഭവിഷ്യത്ത് ഊഹിച്ചവരധികമില്ല. എങ്കിലും അതിന് മതത്തോടുള്ള അവജ്ഞ മനസ്സിലാക്കാൻ എല്ലാവർക്കും കഴിഞ്ഞു. മനുഷ്യനന്മയെ ലക്ഷ്യം വെച്ച് പ്രവർത്തിക്കുന്ന മതത്തിന്റെ നേരെയാണ് കരാളമായ കരിംകണ്ണുകളും ഇറിച്ച് ഈ വിപ്ലവശക്തികൾ ചാടിപ്പുറപ്പെട്ടതു്.

ചുരുക്കത്തിൽ മനുഷ്യത്വം ഇന്നു അപമാനിക്കപ്പെട്ടിരിക്കയാണ്; സത്യവും ധർമ്മവും ക്രൂശിക്കപ്പെട്ടിരിക്കുകയാണ്.

ഫ്രാൻസിലെ ആബെ പീറെയുടെ നിസ്വാർത്ഥവും സേവനനിരതവുമായ ജീവിതം ഇതിനൊരു ഉദാഹരണമാണ്. ഭൗതികമായ പ്രേരണകളേയും പ്രലോഭനങ്ങളേയും വകവെക്കാതെ രാഷ്ട്രീയവും മതപരവുമായ എതിർപ്പുകളേയും മർദ്ദനങ്ങളേയും സഹിച്ചും അതിജീവിച്ചും നിർദ്ധനരും നിരാലംബരുമായ സഹോദരങ്ങളുടെ സേവനത്തിനുവേണ്ടി ജീവിതം ഉഴിഞ്ഞുവച്ച ഒരു മഹാനാണ് ഈ സന്യാസ പുരോഹിതൻ. പാരീസിൽ താമസിക്കുന്ന കാലത്താണ്, നിരാലംബരും നിർദ്ധനരും രോഗികളുമായ നിരവധി സഹജീവികൾ നിയതിയുടേയും സാമൂഹ്യ നീതിയുടേയും അവഗണനകൾക്ക് പാത്രമായി നിന്ദ്യവും സഹതാപാർഹവുമായ ജീവിതം നയിക്കുന്നുണ്ടെന്നുള്ള പരമാർത്ഥം അദ്ദേഹത്തിനു ബോദ്ധ്യമായത്. ആബെയുടെ ജീവിതത്തെ സംബന്ധിച്ചിടത്തോളം നിർണ്ണായകമായ, സുപ്രധാനമായ ഒരു വഴിത്തിരിവാണത്. നീറുന്ന ഹൃദയവും നിറഞ്ഞ സഹാനുഭൂതിയും സഹായഹസ്തങ്ങളുമായി തെരുവുതെണ്ടികളുടെ ജീവിതത്തിലേക്ക് ആബെ ഇറങ്ങിച്ചെന്നു. അമിതമായ ആഡംബരങ്ങളും ആർഭാടങ്ങളും മററു സകലവിധ രാജകീയ പ്രകൃതിയും ഉപേക്ഷിച്ച്, അരുമയായ ഹൃദയ ബന്ധങ്ങളെ മുഴുവൻ വിച്ഛേദിച്ച്, അവക്ക് ആശ്വാസവും ആനന്ദവും അരുളാൻ ജീവിതം ഉഴിഞ്ഞുവച്ച ബുദ്ധഭഗവാന്റെ ചരിത്രമാണ് ആബെയുടെ ജീവിതത്തെപ്പററി ചിന്തിക്കുമ്പോൾ സ്മരണയിൽ വരുന്നത്. എന്തിനു ചരിത്രത്തിൽ വളരെയധികം പിമ്പോട്ടു പോകുന്നു? മഹാത്മാ ഗാന്ധിയുടേയും ആബെയുടെയും ജീവിത വീക്ഷണങ്ങൾ ഏതാണ്ട് ഒരുപോലെത്തന്നെയായിരുന്നു.

അങ്ങിനെ കർമ്മധീരനായ ആബെക്ക് ഗവൺമെണ്ടിൽ സ്വാധീനം ചെലുത്തുവാൻ വിഷമമുണ്ടായില്ല.

ആത്മത്രാണപരായണനായ ആബെ തൻെറ പ്രവൎത്തന
പരിധി ഫ്രാൻസിൽ മാത്രം ഒതുക്കിനിൎത്തിയില്ല. അദ്ദേ
ഹം അമേരിക്ക, ഇംഗ്ലണ്ട്, ആഫ്രിക്കാ എന്നീ രാജ്യങ്ങ
ളിൽപോയി അവിടത്തെ ജനങ്ങളുടെ ആത്മാൎത്ഥമായ
സഹാനുഭൂതിയും ഉദാരമായ സംഭാവനകളും സ്വീകരി
ച്ചു. റഷ്യയിൽനിന്ന പലേ 'അജ്ഞാതസുഹൃത്തു'കളും
ആബെയുടെ പേൎക്ക് പണമയച്ചുകൊടുത്തിരുന്നു എന്ന്
അദ്ദേഹംതന്നെ പറഞ്ഞിട്ടുണ്ട്.

ചുരുക്കത്തിൽ ആബെ, മാത്സൎയ്യവും അധികാര ദു
ൎമ്മോഹവും, സമരജ്വരവും ബാധിച്ച ഈ കാലഘട്ടത്തി
ലേക്ക് പ്രകാശം പരത്തുന്ന ഒരു വെള്ളിനക്ഷത്രമാണ്;
ശാന്തിയുടേയും, സമാധാനത്തിൻെറയും, സഹാനുഭൂതിയു
ടെയും ഒരു സജീവപ്രതീകമാണ്. മഹത്തരവും മനു
ഷ്യസ്നേഹാത്മകവുമായ ക്രിസ്തീയതത്വങ്ങളുടെ പൊരുൾ
എന്താണെന്ന് പ്രായോഗിക ജീവിതത്തിൽ അദ്ദേഹം
ആവിഷ്ക്കരിച്ചിരിക്കുന്നു—

ഇത്തരുണത്തിൽ ഈ പുസ്തകത്തിൻെറ പ്രസിദ്ധീ
കരണം എല്ലാംകൊണ്ടും അനുയോജ്യവും ആശ്വാസക
രവുമാണ്. ഭൗതിക ചിന്താസരണിയുടെ അപ്രതിഹ
തമായ പ്രവാഹത്തിൽപ്പെട്ട് ആത്മീയസത്തയെ അ
പ്പാടെ അവഗണിക്കുവാനുള്ള ഇന്നത്തെ പ്രവണത ന
ശിപ്പിക്കുന്നതിന്ന് ഇത്തരത്തിലുള്ള മഹാന്മാരുടെ ജീ
വചരിത്രങ്ങൾ വളരെയേറെ സഹായിച്ചേക്കും. അതു
കൊണ്ട് ഈ ഉദ്യമത്തിന് തുനിഞ്ഞതിൽ ഇതിൻെറ
പ്രസാധകർ തികച്ചും അനുമോദാൎഹരാണ്.

എറണാകുളം, എം. രാമൻ എം. എ.
15_11_'57

# ജിബോയി

നവമ്പർമാസത്തിലെ ഒരു രാത്രി! കുതറിക്കടയുന്ന തണുപ്പ്! തെരുവിലെ ഒരു വിജനമായ വിറകുപുരയിൽ ജിബോയി ചാരികിടക്കയാണ്. പക്ഷെ, ആ കിടപ്പ്, തന്നെ പനിപിടിപ്പിക്കുമെന്ന് അയാൾക്ക് തോന്നി.

നാലു മണിയായപ്പോൾ ജിബോയി സാവധാനം എഴുന്നേററു. പാരീസിലെ രാച്ചന്തയായ ലെ ഹാളെയാണ് അയാളുടെ ഉന്നം. അവിടെയെത്തിയപ്പോൾ, ദൈവാനുഗ്രഹംകൊണ്ടയാൾക്ക് ഒരു ജോലികിട്ടി; അതിന്റെ കൂലിയായി നൂറ് ഫ്രാങ്കും! അയാൾ അതുംവാങ്ങി ഒരക്ഷരം ശബ്ദിക്കാതെ തിരിഞ്ഞുനടന്നു!

"ഒരു നന്ദിയെങ്കിലും!" ആ മുതലാളി മുരണ്ടു.

പക്ഷേ, ഇത്തരം കാര്യങ്ങളിൽ, ജിബോയി ഒരിക്കലും നന്ദി പ്രകടിപ്പിക്കാറില്ല. അവൻ അദ്ധ്വാനിക്കുന്നു; പ്രതിഫലം വാങ്ങുന്നു. അവന് സർവ്വരും സമ

ന്മാരാണ്. ആരോടുംതന്നെ അവനൊരു കടപ്പാടും ഇല്ല. എപ്പോഴും അവൻ സ്വതന്ത്രനാണ്. പലപ്പോഴും 'ന്യായവും സ്വാതന്ത്ര്യവും' ആണ് അവന്റെ ചിന്താവിഷയങ്ങൾ. അതുകൊണ്ടവൻ കൂടുതൽ ധീരനാകയും ചെയ്യുന്നു. മെ ദെ പെയിൻപോലുള്ള സ്ഥലങ്ങളിൽ അവൻ ധാരാളം കുടിയന്മാരെയും, തെണ്ടികളെയും, പിച്ചക്കാരെയും കണ്ടെത്താറുണ്ട്. പക്ഷേ, ഒരിക്കലുമവൻ അവരുമായി കൂട്ടുകൂടാറില്ല. അവരുടെ അഭിപ്രായത്തിൽ അവൻ പൊട്ടനും, തത്വജ്ഞാനിയും, കുരടിയും, ഒക്കെയാണ്.

അവന്റെ തത്വജ്ഞാനത്തിന്റെ പരിധി വളരെ ഇടുങ്ങിയതാണ്. അവൻ ചിന്തിക്കാറുണ്ട്. "48 വയസ്സായ ഒരാൾക്ക് അയാളുടെ ഭാഷ മാററാനാവുകില്ല. ഒരു തെണ്ടിയാണെങ്കിൽക്കൂടി, അവനുമുണ്ട് ഒരന്തസ്സും ഒരു ആഭിജാത്യവുമൊക്കെ! (ജിബോയിയുടെ തോളിൽ തൂങ്ങുന്ന സഞ്ചിയിൽ ടൂത്ത് പെയിസ്റ്റും ബ്രഷും എപ്പോഴുമുണ്ടായിരിക്കും) ഒരാൾ എന്നും ശുചിയായിരുന്നോട്ടെ! ക്ഷൌരം ചെയ്യോട്ടെ! എന്നാലും യഥാർത്ഥ ജീവിതമെന്താണെന്നയാൾക്കറിഞ്ഞുകൂടാ! പൊതുവെ അയാൾ നിരാശനാണ് അതുകൊണ്ടുതന്നെ ജീവിതത്തിൽ അശ്രദ്ധനുമാണ്." ജിബോയി തുടരുകയാണ്. "സർവവും നിഷ്ഫലമാണെന്ന് ആരെങ്കിലും അറിയുന്നുണ്ടോ? അതുകൊണ്ട്, മായാമോഹങ്ങളിൽ വഴുതിവീഴാതിരിക്കുക! ഒരാൾ ഏകനാണെങ്കിൽ അതൊരു നല്ലകാര്യമല്ല. ഒരാളുടെ ശരീരം മാത്രമല്ല അതിനുള്ളിൽ ഒരാത്മാവുകൂടിയുണ്ട്. അതുകൊണ്ട് ധൈര്യമായി ജീവിതത്തിലേക്ക് ഊളിയിടുക! കഴിഞ്ഞു! മറെറല്ലാം

മറക്കുന്നതിന്ന് കണ്ണ് മുറുകെ ചിമ്മുക! സ്വന്തം ആഗ്രഹങ്ങളെ അവസാനിപ്പിക്കലാണ് ഏററവും വലിയ ജീവിതരഹസ്യം. ബാക്കി എന്തുവേണം? കുറച്ചു സ്വാതന്ത്ര്യം! പക്ഷെ, ആ സ്വാതന്ത്ര്യം......? അതു് പങ്കുവെയ്ക്കാൻ ആളില്ലെങ്കിൽ, അതു് സമ്മാനിക്കാനാളില്ലെങ്കിൽ; അതിന്നൊരർത്ഥവുമില്ല. സ്നേഹമാണ് ജീവിതം! അല്ലെങ്കിലെന്തു സ്നേഹം! അതും വെറും തോന്നലല്ലെ? അഭിനയമല്ലെ? എന്തു ജീവിതം? അതു അസ്ഥിരമായൊരു നിലനില്പല്ലെ?" ഇത്രയുമാകുമ്പോഴേക്ക് ജിബോയിതന്നെ അതൃപ്തനാണ്.

ഇതാണ് ജിബോയിയുടെ തത്വസംഹിത! അതു വെറുമൊരു ഭ്രാന്തന്റെ സ്വപ്നംപോലെയാണെന്നയാൾ പറയും; ആനന്ദദായകവും, എന്നാൽ തികച്ചും അവിശ്വസനീയവും!

ജിബോയി ഒരു തെണ്ടിയല്ല. അലഞ്ഞുനടക്കുകയാണയാൾക്ക് ഇഷ്ടം! ഏതെങ്കിലുമൊരു പരിതസ്ഥിതിയുമായി കെട്ടുപിണഞ്ഞു് കിടക്കാൻ അയാൾ ഇഷ്ടപ്പെടുന്നില്ല. കിട്ടുന്നതു് ഭക്ഷിക്കും; ഇല്ലെങ്കിൽ പട്ടിണികിടക്കും. ഉള്ളതിലധികം പ്രായം തോന്നിക്കുന്ന പ്രകൃതിയാണയാളുടേതു്. മുഖത്തിന്റെ ഒരുവശത്തു് ഒരു വലിയ പാടുകാണാം. ആഫ്രിക്കയിൽനിന്നുള്ള സമ്പാദ്യം! തന്റെ ആദ്യത്തെ മഹാമനസ്കതാപ്രകടനത്തിന്റെ സ്മാരകം! ശക്തനും മന്ദനും ഭീകരനും ആണ് ജിബോയി. ചുരുക്കംസമയങ്ങളിലെ അയാൾ പുഞ്ചിരിക്കുകയുള്ളു. പക്ഷെ, ആ മുഖം ഗൌരവപൂർണ്ണമാണ്. വികൃതമാണെങ്കിലും തിളങ്ങുന്ന കണ്ണുകളാണ് അയാളുടേതു്. ഒരിക്കലും അയാൾ സുന്ദരനായിരുന്നില്ല.

1930 മുതൽ, അയാൾ ആഫ്രിക്കയിൽ ആയിരുന്നു. കുറച്ചുദിവസങ്ങൾക്കുശേഷം, ഇററാലിയൻ പട എത്തിയോപ്പിയ പിടിച്ചടക്കിയപ്പോൾ, അയാൾ അതിദാരുണങ്ങളായ ചില രംഗങ്ങൾ കാണുകയുണ്ടായി. അതിലൊന്ന് ഇന്നും അവിസ്മരണീയമാണ്. മദോന്മത്തരായ രണ്ടു സാർജൻറുകൾ ഒരു നാടനെ പിടിച്ചു കെട്ടിയിട്ട് മർദ്ദിക്കുകയാണ്. അതയാൾക്ക് കണ്ടുനില്ക്കാൻ കഴിഞ്ഞില്ല. ഒരു പ്രത്യേകനിമിഷത്തിൽ അയാളുടെ മനുഷ്യത്വം ഉണർന്നുപോയി. അവരുടെ മദ്ധ്യത്തിലേക്കയാൾ ഊക്കോടെ ചാടിവീണു. പക്ഷെ, അതിലൊരു സാർജൻറിൻെറ കത്തി അയാളുടെ മുഖത്തുകൂടി പാഞ്ഞുപോയി. അതാണിന്നുകാണുന്ന വടു!

പാരീസിൽ മടങ്ങിയെത്തിയ ജിബോയി, ഒരു ലോറി മേടിച്ച് വാടകയ്ക്കിട്ടു. അവിടെവെച്ച് ഒരു സാധാരണക്കാരിയായ പെൺകുട്ടിയെ, തികച്ചും യാദൃച്ഛികമായി, അയാൾ വിവാഹംകഴിച്ചു. ഒരു കൊച്ചുവീട്! സ്നേഹസമ്പന്നയായ പത്നി. രണ്ടുമാസത്തോളം അയാളുടെ ജീവിതം ശാന്തവും സുന്ദരവുമായിരുന്നു.

അന്തരീക്ഷം സംഭവബഹുലമാവുകയാണ്! യുദ്ധം വീണ്ടും തുടങ്ങി. ജിബോയിയെ ലോറിയോടുകൂടി മടക്കിവിളിച്ചു. വീണ്ടും ആഫ്രിക്കയിലേക്ക്, അവിടന്ന് മടങ്ങി ഫ്രാൻസിലേക്ക്! അവസാനം മാർസെയിൽസിൽവെച്ച് അയാൾ ബന്ധനസ്ഥനായി!

അതാവരുന്നു വീട്ടിൽനിന്നൊരു കത്ത്! തങ്ങളുടെവീട് അമേരിക്കൻ ബോംബുവീണു തകർന്നെന്ന്, താൻ തൻെറ സമ്പാദ്യങ്ങളെല്ലാം വിററുകളയുകയാ

ണ്ണേന്ന്! ഇതാണവളുടെ ആദ്യത്തേയും അവസാനത്തേതുമായ കത്ത്.

വീട്ടിലേക്ക മടങ്ങുമ്പോൾ അയാൾ തീവണ്ടിയിലിരുന്നു ചിന്തിച്ചു. "എല്ലാം നശിച്ചിട്ടില്ല!" അയാൾക്കിന്നും വയസ്സ് 43-മാത്രമെ ആയിട്ടുള്ളൂ. ഒരു പുതിയ ജീവിതം സമാരംഭിക്കുന്നതിന്നിനിയും സമയവും സൗകര്യവും ഉണ്ട്. അപ്പോഴും ശുഭപ്രതീക്ഷകനായിരുന്നു ജിമ്പോയി. തൻെറ പത്നിയെ തിരിച്ചുപിടിക്കണമെന്നും അവളോടു ക്ഷമിക്കണമെന്നും അയാൾ തീരുമാനിച്ചു. ഒരു പുതിയ ലോറി, ഒരു പുതിയ വീട്, ഒരു നൂതനജീവിതം!

സ്വപ്നങ്ങൾ തകരുകയാണ്! പ്രേയസിയെ അയാൾക്ക് കണ്ടെത്താൻ കഴിഞ്ഞില്ല. അയൽവാസികളവനോട് പറഞ്ഞു; ആ വീട്ടിൽ അമേരിക്കൻ പട്ടാളക്കാർ താമസിച്ചിരുന്നുവെന്ന്, അതിൻെറ ഫലമായി അവൾക്കൊരു സന്താനം ജനിച്ചുവെന്ന്! പക്ഷെ, പിന്നീടവൾ സർവ്വവും നശിപ്പിച്ച് നാടുവിട്ടു.

ആകെ നിരാശനായ ജിമ്പോയി പബ്ലിക്ക് യൂട്ടിലിററി കമ്പനിയിൽ ഒരു ഡ്രൈവറായി ചേർന്നു. ഒരു മാസത്തോളമെ അയാൾക്ക്, ആ ജോലി കൊണ്ടുനടക്കാൻ കഴിഞ്ഞുള്ളൂ. ഭാര്യയുടെ അന്തർധാനം, ജീവിതത്തിൻെറ അധ:പതനം, അങ്ങനെ അയാളുടെ ചിന്തകൾ കാടുകയറിക്കൊണ്ടിരുന്നു. ഒരു പിശാചിൻെറ മുമ്പിലെന്നപോലെ അയാൾ എപ്പോഴും പേടിച്ചുകൊണ്ടിരുന്നു. ലോറിയോടിക്കുമ്പോൾ കൈ വിറകൊള്ളുകയാണ്. വഴി ശരിക്ക് കാണുന്നില്ല. ആകെ, ഒരു ഇല്ലാത്ത മൂ

ടൽമത്തു്! ഒരുദിവസം, അയാൾ ലോറിയോടിച്ച് ഒരമ്മയുടേയും കുട്ടിയുടേയും മീതെകേററി. ചോരയിൽ കുളിച്ചുകിടക്കുന്ന ആ ശവശരീരങ്ങളുടെ ചിത്രം മായാത്ത മുദ്രകളായി അയാളുടെ ഹൃദയത്തിൽ സ്ഥാനംപിടിച്ചു.

രണ്ടുമാസത്തോളം അയാൾ ആസ്പത്രിയിൽ കഴിച്ചുകൂട്ടി. അയാളുടെ കാലൊടിഞ്ഞുപോയി. ജീവിതത്തിലാദ്യമായുണ്ടായ മഹാപാതകം. ദുർബ്ബലങ്ങളായ ചില നിമിഷങ്ങൾ വരുത്തിവച്ച വിന! ഡോക്ടർ ചോദിച്ചു.

"നീയല്ലെങ്കിൽ നിൻെറ പിതാവ് ഒരു കുടിയനായിരുന്നു അല്ലേ?"

ജിബോയിയുടെ ലൈസൻസ് റദ്ദ്ചെയ്യപ്പെട്ടു. അടുത്തു് ഒരു വർക്ക്ഷോപ്പിൽ ഒരു മെക്കാനിക്കായി ജോലികിട്ടി. പക്ഷെ, അയാൾക്ക് ഉറപ്പോടെ ഒരു ജോലിയും ചെയ്യാൻ കഴിഞ്ഞില്ല. കൈ എപ്പോഴും വിറച്ചുകൊണ്ടിരുന്നു. മുതലാളി, അയാളൊരു കുടിയനാണെന്ന ധാരണയിന്മേൽ പിരിച്ചുവിട്ടു. പിന്നീട് ഒരു വർക്ക്ഷോപ്പിലും ഒരു സ്റ്റോറേജിലും ഉദ്യോഗംനോക്കിയെങ്കിലും അതു് സ്ഥിരമായി നിലനിർത്താൻ സാധിച്ചില്ല. ആസ്പത്രിവിട്ടപ്പോൾതന്നെ, അയാളുടെ ജീവിതാവേശമെല്ലാം നശിച്ചിരുന്നു. മാത്രമല്ല, താമസസ്ഥലത്തുനിന്നുപോലും അയാൾ ബഹിഷ്കൃതനായി.

അങ്ങിനെ, യാതൊരാധാരവും അവലംബവുമില്ലാതെ അയാളുടെ നിസ്സഹായതയിൽ പരിതപിക്കാൻപോലും ആരുമില്ലാതെ അയാൾ അലഞ്ഞുനടന്നു. പാരീസിനെ തുറിച്ചുനോക്കുന്ന നക്ഷത്രങ്ങളെ ലജ്ജിപ്പി

ക്കമാറ്റ് അയാാം പൊതുനിരത്തിൽ കിടന്നുറങ്ങി. അയാളോടുള്ള അനുകമ്പകൊണ്ടായിരിക്കാം ഋതുക്കൾ പൂർവ്വാധികം വേഗത്തിൽ മാറിക്കൊണ്ടിരുന്നു.

ഏകാന്തതയുടെ ശാന്തിയും സമാധാനവും അയാൾ അറിഞ്ഞുതുടങ്ങി. അയാളുടെ സഞ്ചിയിൽ പഴങ്ങളും പച്ചക്കറികളും കാണപ്പെടാറുണ്ട്. പക്ഷെ അവയെല്ലാം ചന്തയിലെ ചളിപുരണ്ടവയായിരുന്നു.

ഗ്രീഷ്മമാസങ്ങളിൽ, പാരീസിന്റെ ഉൾഭാഗങ്ങളാണ്, നഗരമദ്ധ്യത്തിനേക്കാൾ ഇത്തരക്കാർക്കാരക്ഷയസ്ഥാനം. പക്ഷേ, ജീവിതത്തിന്റെ തരാതരങ്ങൾ അനുഭവപ്പെട്ടവർക്കറിയാം, മഞ്ഞുകാലത്ത് അവരെത്രമാത്രം പ്രാകൃതാവസ്ഥയിലാണ് ജീവിക്കുന്നതെന്ന്. ആമ്പൽ വില്ലിക്കരികിലുള്ള ഒരിരുട്ടുമുക്കിൽ ഇത്തരം ചെററകൾ ധാരാളമാണ്. ചാക്കുകൾ കൊണ്ട് സൃഷ്ടിച്ച ചെററക്കുടിലുകളിലാണ് ചില അറബികൾ താമസിക്കുന്നത്. മഞ്ഞും വെയിലും അവർക്ക് വേറ്റ്വേറെയില്ല. സന്താപവും സന്തോഷവുംപോലെ ചളിയും പൊടിയും ഒന്നാണവർക്ക്. മുയലിനെപോലെ മാളങ്ങളിലും, പെരുച്ചാഴിയെപോലെ പൊത്തുകളിലും ഈ തെണ്ടികൾ ജീവിക്കുകയാണ്. സ്ത്രീപുരുഷ ഭേദമെന്യേ, തെണ്ടികളോട് ഇടകലർന്ന ജിപ്സികളേയും കാണാം. ഭക്ഷണം പാകംചെയ്യുന്നേടത്ത് മലമൂത്രവിസർജ്ജനം ഒട്ടും വർജ്ജ്യമല്ലവർക്ക്. അവരും മനുഷ്യർതന്നെ. പക്ഷെ, അതു സമ്മതിച്ചുതരാൻ ആളില്ലെന്നുമാത്രം!

വേനൽക്കാലത്ത് ഈ പ്രദേശങ്ങളിൽക്കൂടി ജിമ്പോയി അലഞ്ഞുനടന്നു. പക്ഷെ, ഈ ദരിദ്രന്മാരുമായി ഇടപഴകാൻ ജിമ്പോയിക്ക് മനസ്സുവന്നില്ല. മ

ഞ്ഞുകാലത്ത് നഗരമദ്ധ്യത്തിലേക്ക് മടങ്ങി ഏതെങ്കിലും പീടികത്തിണ്ണയിൽ എരിഞ്ഞടങ്ങുന്ന വേദനയോടെ അയാൾ കഴിച്ചുകൂട്ടും. ഒരു സായാഹ്നത്തിൽ, യാദൃച്ഛിക പരിചയത്തിന്റെ പേരിൽ ഇടിഞ്ഞുപൊളിഞ്ഞുകിടക്കുന്ന ഒരു കുടിലിലേക്ക്—ഇരുപത്തിരണ്ടു ആളുകൾ പന്നികളെപ്പോലെ ജീവിക്കുന്ന, കാറ്റും വെളിച്ചവും എത്തിനോക്കാത്ത ഒരു സ്ഥലത്തേക്ക്—അയാൾ ക്ഷണിക്കപ്പെട്ടു. ജിബോയിക്ക് ആ ജീവിതം മരണതുല്യമായിരുന്നു. അവിടെ അങ്ങാടിപാട്ടുകാരും, പെട്ടിക്കച്ചവടക്കാരും, തെണ്ടികളും, തൊഴിലില്ലാത്തവരുമുണ്ടായിരുന്നു.

1949-ൽ, ലേ മെല്ലേയിൽ മത്സ്യം പിടിച്ച കുറ്റത്തിന് പോലീസ് അയാളെ അറസ്റ്റുചെയ്തു. ഒരു മാസത്തോളം ജെയിലായിരുന്നു അയാളുടെ വീട്. അനാഥർക്കുവേണ്ടിയുള്ള നാൻതെര ഹോമിലാണ് അയാൾ പിന്നെച്ചെന്നുകയറിയതു്. 5000—ത്തിലധികം ആളുകൾ അവിടെ താമസിച്ചിരുന്നു. അതിന്റെ കൂടെ അരപ്പിരിക്കാരനായ ഒരു പ്രൊഫസറും. ആ പ്രൊഫസർ --സെബാസ്റ്റ്യൻ--പലപ്പോഴും ആത്മഗതം ചെയ്യും. "ജീവിതം......ഹോ! ഈ കാണുന്നതല്ല ജീവിതം, ഇതുപോലെയല്ല ജീവിതം...... യഥാർത്ഥജീവിതം മറ്റെവിടെയോ ആണ്. അല്ലെങ്കിൽ—നാം വഞ്ചിക്കപ്പെട്ടിരിക്കുന്നു." മറ്റുള്ളവരെല്ലാം അതുകേട്ട് ചിരിക്കുമ്പോൾ ജിബോയിയുടെ ഹൃദയത്തെ സ്പർശിച്ചു. അയാളുടെ അതേ അന്തർദ്വന്ദ്വങ്ങൾ, അതേ തത്വസംഹിത; ആ സ്വരംപോലും തന്റേതാണെന്ന് ജിബോയിക്കു തോന്നി. മേയ് മാസത്തിൽ, ആ സാധു സംരക്ഷണശാലവിട്ടു പുറത്തുവന്നപ്പോൾ ജിബോയി വിചാരിച്ചു. "യഥാർത്ഥ

ജീവിതം ഇതല്ല." കാരണം അയാൾക്കറിയാം, ജീവിതമെന്താണെന്ന്! യുദ്ധത്തിന് മുമ്പ്, പ്രശാന്തസുന്ദരമായൊരു വീട്ടിൽ സ്വന്തം പ്രേയസിയുമൊത്ത് നിരവധി പ്രഭാതങ്ങളിൽക്കൂടി അവൻ കടന്നുപോന്നതാണ്. യഥാർത്ഥ ജീവിതം സ്നേഹമാണ്. അമ്മയോ സഹോദരിയോ, ഭാര്യയോ ആരെങ്കിലും തന്നെ സ്നേഹിക്കുക, തനിക്കു സ്നേഹിക്കുവാൻ ഉണ്ടായിരിക്കുക. കഷ്ടം! ആ നല്ല നാളുകൾ പൊയ്ക്കഴിഞ്ഞു. എന്തൊക്കെയായാലും, അസ്വാധീനമായ കാലും വലിച്ചുവെച്ചുകൊണ്ട് നൈസർഗ്ഗിക പ്രേരണമൂലം നവംനവങ്ങളായ ചിന്താവിഷയങ്ങളുമായി ജിബ്രായി അങ്ങിനെ അലഞ്ഞുനടക്കും.

ആരോടും ഒരു കടപ്പാടില്ലാതെ, ആർക്കുംവേണ്ടിയല്ലാതെ, നിരുദ്ദേശമായിത്തന്നെ അയാൾ ജീവിച്ചു, ഉണ്ടു, ഉറങ്ങി. ഒരിക്കലും അയാളുടെ സ്വാതന്ത്ര്യത്തിന് ഭംഗം നേരിട്ടിട്ടില്ല അതയാൾ സഹിക്കയുമില്ല. മററു തെണ്ടികളിൽനിന്നും അയാളെ തിരിച്ചുനിർത്തുന്ന രണ്ടു പ്രത്യേക സ്വഭാവവിശേഷങ്ങളുണ്ട്, അയാളുടെ ദേഹശ്ശുദ്ധിയും, ഒരിക്കലും കുടിക്കാതിരിക്കലും! ഇത്രയും ക്ലേശസമ്പൂർണ്ണനെങ്കിലും, ജിബ്രായി ഒരു കുടിയനായിരുന്നില്ല എന്നുള്ളത് ഒരു പരമാർത്ഥമാണ്.

★ ★ ★

നവംബറിലെ ആ സുപ്രഭാതത്തിൽ, ജോലിചെയ്തു കിട്ടിയ കൂലിയുമായി തിരിഞ്ഞുനടന്നപ്പോൾ അയാളുടെ ഹൃദയം വേദനിക്കയായിരുന്നു. യാചന അയാൾ ഇഷ്ടപ്പെട്ടിട്ടില്ല. എങ്കിലും, ഒരു നല്ല ഉറക്കത്തിനും അതില്ലെങ്കിൽ വിശ്രമത്തിനുവേണ്ടി അയാൾ യാചിക്കേണ്ടി വന്നു. അയാൾ ഒരു വാതിക്കൽ ചെന്നു മുട്ടി.

വാതിൽ തുറന്ന് ഒരു പുരോഹിതൻ ഇറങ്ങിവന്നു. ജിബോയി കഥ പറയാൻ തുടങ്ങി. എല്ലാം കഴിഞ്ഞ് അദ്ദേഹം പറഞ്ഞു:

"എനിക്കൊന്നും ചെയ്യാൻ കഴിവില്ല!" നേരം രാത്രിയാവുകയാണ്. ജിബോയിയുടെ പ്രതീക്ഷകളും ഇരുളുകയാണ്.

"പക്ഷേ എമ്മാവൂസിലേക്ക് പോകൂ! ഇതാ മേൽവിലാസം." ആ പുരോഹിതൻ തുടർന്നുപറഞ്ഞു:

വളരെ വേഗത്തിൽ ജിബോയി അവിടെയെത്തി. കിഴക്കുവശത്ത് ഒരു കെട്ടിടമങ്ങിനെ ഉയർന്നുനിൽക്കുന്നു. നിർജ്ജീവമായ അന്തരീക്ഷം. മുററത്തേക്കുള്ള ഗേററ് തുറന്നുകിടക്കുന്നു. പടിവാതലിൽ ഒരു ബോർഡുണ്ട്.

"എമ്മാവൂസ്! അന്താരാഷ്ട്രീയ ബന്ധത്തിൻെറ കേന്ദ്രം" ജിബോയി അതു വായിച്ചു, ആശ്വാസത്തിൻെറ നെടുവീർപ്പിട്ട് അകത്തു കടന്നു.

# എമ്മാവൂസ്



ജിബോയിയുടെ കണ്ണിൽ പെട്ട വാചകം ആ ഗൃഹത്തിന്റെ സ്വഭാവം വിവരിക്കുന്നു. ഇപ്പോൾ ലക്ഷക്കണക്കിനാളുകൾക്ക് അഭയം നൽകിക്കൊണ്ടിരിക്കയാണ് ആ സ്ഥാപനം. മൂന്നു കൊല്ലമേ ആയുള്ളൂ എമ്മാവൂസ് ജനിച്ചിട്ട്. പക്ഷെ, അതിന്റെ പിന്നിൽ ശ്രദ്ധേയവും സ്മരണീയവുമായ ഒരു ചരിത്രമുണ്ട്.

★ ★ ★

1947-ൽ ഒക്ടോബർ പ്രഭാതത്തിൽ, ഫ്രാൻസിലെ ഒരു പാർലിമെന്റ് മെമ്പറേയും വഹിച്ചുകൊണ്ട് ഒരു കാർ വളരെപ്പഴയ ഒരു വീടിന്റെ മുററത്ത് വന്നു നിന്നു. ആ പരിസരം തികച്ചും വിജനമായിരുന്നു.

“ഓ! ഇതു തീരെ തകർന്ന നിലയിലാണല്ലോ!”

കാറിൽ നിന്ന് ഒരു കാലെടുത്തു വെച്ചപ്പോൾ ഉത്സാഹിയായ ആ പുരോഹിതൻ പറഞ്ഞു. പക്ഷെ ആ വെണ്മയേറിയ മുഖത്ത് ആശാഭംഗത്തിന്റെ നിഴൽ പോലുമുണ്ടായിരുന്നില്ല.

"ഏജൻറ് നേരത്തെ പറഞ്ഞിരുന്നു ഇതു്!"

അദ്ദേഹം ചുററുമൊന്നു് കണ്ണോടിച്ചു. ജീർണ്ണിച്ചു കഴിഞ്ഞ വേലിയുടെ മീതെ ഒരു വൃക്ഷം വീണുകിടക്കുന്നു. ആ ഇടിഞ്ഞുപൊളിഞ്ഞ തറവാട്ടു് തൻെറ ദയനീയ സ്ഥിതി വിളിച്ചുപറയുന്നതുപോലെ തോന്നി. ആ പുരോഹിതൻ—ആബെ പീറി—ഒന്നു് മന്ദഹസിച്ചു.

ഒരു കാലത്തു് ഈ തറവാട്ടു് ഒരിടത്തരം കുടുംബമായിരുന്നു. മനുഷ്യഹൃദയങ്ങളോടെന്നപോലെ തന്നെ, തന്നെ ആകർഷിച്ച ആ വീടിനേയും അദ്ദേഹം ആകാംക്ഷയോടും ഉൽക്കണ്ഠയോടും കൂടി ഉററുനോക്കി. ഒരു കാലത്തു് അതു് സംതൃപ്തിയുടേയും സന്തോഷത്തിൻെറയും വിളനിലമായിരുന്നു. കളിയും ചിരിയും! സ്നേഹിതസമൂഹവും കാമുകവൃന്ദവും സമ്മേളിക്കാറുള്ള ഒരു സ്വർഗ്ഗം! അവിടെ പിച്ചുവെച്ച കൊച്ചുകാലടികളെക്കുറിച്ചുള്ള സ്മരണയിൽ ആ മുററം ഇപ്പോഴും പുളകം കൊള്ളുകയായിരിക്കും. ആ ഭിത്തികളുടെ ചെവിയിൽ പഴയ കാലത്താലപിച്ച പ്രേമഗാനങ്ങൾ ഇപ്പോഴും മുഴങ്ങുന്നുണ്ടായിരിക്കും. ഞായറാഴ്ച ദിവസങ്ങളിൽ അപ്സരസ്സുകളെപ്പോലെ അതിസുന്ദരികളായ അബലാമണികൾ ആ മുററത്തു സമ്മേളിക്കുന്ന വിരുന്നുവേളകളിൽ സംഗീതം പെയ്യാറുണ്ടായിരിക്കും. അവസാനത്തെ പുകയും ആസ്വദിച്ചശേഷം, വലിച്ചെറിഞ്ഞ സിഗരററുകുററികളുടെ ഗന്ധം ആ ചുററുപാടിൽ ഇപ്പോഴും പൊങ്ങിപ്പറക്കുന്നുണ്ടായിരിക്കും.

ഇപ്പോഴുള്ള അവശിഷ്ടങ്ങൾ ആരേയും കരയിക്കുന്നവയാണു്. ആ വിശിഷ്ടങ്ങളും മനോഹരങ്ങളുമായ മാർബിളുകൾ ഇന്നു് ദുർഗ്ഗന്ധപൂരിതമായ ചളിപുര

ണവയാണ്. ഒരു സമ്പദ് ജീവിതത്തിൻെറ സ്മരണ നിലനിർത്തുന്ന വീട്ടുസാമഗ്രികൾ ഇന്ന് നിരുപയോഗമായി നിശ്ശേഷം തകർന്നിരിക്കുന്നു. വെട്ടിവെളുപ്പിച്ച് വെൺമണൽ വിതറിയ മുററത്ത് ഇന്ന് കുററിക്കാടുകളും കല്ലിൻ കഷണങ്ങളും കേറിക്കിടക്കുകയാണ്.

ഇളകുന്ന കോണിപ്പടിയിൽ കൂടി നമ്മുടെ സന്ദർശകർ രണ്ടാമത്തെ നിലയിലെത്തി. ചിതൽ പുററുകളെക്കൊണ്ട് ചുമർ മൂടപ്പെട്ടിരിക്കുന്നു. മുക്കിലും മൂലയിലും പാലം കെട്ടിയിരുന്ന മാറാലകളിൽ ഒരലങ്കാരമെന്നോണം കടലാസുകഷണങ്ങൾ തൂങ്ങിക്കിടക്കുകയാണ്. മുകളിൽ നിന്നും ചോർന്നൊഴുകുന്ന മഴവെള്ളത്തുള്ളികൾ തറയിൽ വീണു ചിതറുന്നതൊരു താളം പിടിക്കുന്നതിലും മനോഹരമായി ആസ്വദിക്കുവാൻ തോന്നും. എന്തായാലും ഒരു കാലത്തെ സ്പർദ്ധ്യമായ സുഖഭോഗങ്ങളുടെ അനന്തരഗാമിയായി ഈ ഭീമമായ അധഃപതനമാണ് ആഗതമായത് എന്നത് എത്രയും ശോചനീയം തന്നെ!

ആബെ, ആ പുരയിടമാകെയൊന്നു പരിശോധിച്ചു. ശുദ്ധമെ കാട്! ഒരുപക്ഷെ അങ്ങകലെ നില്ക്കുന്ന ആപ്പിൾ വൃക്ഷമായേക്കാം, ആ സന്ദർശകൻെറ തീരുമാനത്തെ ദൃഢമാക്കാൻ സഹായിച്ചത്. അവരെക്കണ്ടിട്ടെന്നപോലെ ഒന്നു രണ്ട് ആപ്പിൾപ്പഴങ്ങൾ താഴെ വീണു! ആ പുരയിടത്തിൻെറ വിനീതോപഹാരങ്ങൾ.

ആബെക്ക് ആ വിജനതയും വിസ്തൃതിയും ആകെ ഇഷ്ടപ്പെട്ടതുപോലെ തോന്നി. ആ സമയം കൊണ്ട്, അയൽവാസികൾ ആകെത്തന്നെ ഉൽക്കണ്ഠാകുലരായി എത്തിനോക്കുകയാണ്. പക്ഷെ, പുതിയ ഉട

മന്ഥനെക്കുറിച്ച് കാര്യമായൊന്നും മനസ്സിലാക്കാൻ അവർക്ക് കഴിഞ്ഞില്ല. ഒരു മെലിഞ്ഞ മനുഷ്യൻ. കാക്കി ട്രൌസറും ഒരു സാധാരണ ഷർട്ടുമിട്ട മാന്യൻ ഗൌരവം കലർന്ന ചിന്താശക്തി ദ്യോതിപ്പിക്കുന്ന മുഖഭാവം!

അന്നുദിനം ജീർണ്ണിച്ചുകൊണ്ടിരുന്ന പുരാതന ഗൃഹത്തിനൊരു പുതിയ ജീവൻ വീണതുപോലെ തോന്നി.

ഒരു ചെറിയ മുറി ആദ്യം തിരഞ്ഞെടുത്തു. അത് അദ്ദേഹത്തിന്റെ ആഫീസ് മുറിയാക്കി മാററി അതിൽത്തന്നെ ആദ്യം ഉണ്ണുകയും ഉറങ്ങുകയും ചെയ്തു. തന്റെ താമസസൗകര്യത്തിന് തിരഞ്ഞെടുത്ത ആ വീട്, ഒരു കാലത്ത് അനാഥരും ഭവനരഹിതരുമായ ജനലക്ഷങ്ങളുടെ ആശാകേന്ദ്രമായിത്തീരുമെന്നദ്ദേഹം അന്ന് സ്വപ്നം പോലും കണ്ടുകാണില്ല.

ഏതു നിമിഷവും ആ വീട്ട് തകർന്നു നിലംപതിച്ചേക്കാം. പക്ഷെ, അതിന്നു മുമ്പ് അതൊന്ന് പുതുക്കിപ്പണിയേണ്ടതത്യാവശ്യമാണെന്ന് അദ്ദേഹത്തിന്ന് തോന്നി. ആദ്യമായി, അത് ജനവാസയോഗ്യമാക്കുകയാണ് വേണ്ടത്. വളരെത്താമസിയാതെ തന്നെ പണികളാരംഭിച്ചു. ആ വൈദികനെ സഹായിക്കുന്നതിന്നദ്ദേഹത്തിന്റെ സിക്രട്ടറിയുമുണ്ടായിരുന്നു.

അദ്ദേഹത്തിന്റെ സൈ്വരജീവിതം, രണ്ടു കൊല്ലത്തോളം ഒരു സംഭവ വികാസവുമില്ലാതങ്ങനെ നീണ്ടുപോയി.

തിങ്കളാഴ്ച മുതൽ ശനിയാഴ്ചവരെയുള്ള ദിവസങ്ങളിൽ, ആ നിർജ്ജീവ ഭവനം പൊട്ടിച്ചിരികളാലും ചല

നങ്ങളാലും നിറഞ്ഞു നിന്നു. മധുവിധുവാഘോഷിക്കാനെത്തുന്ന നവദമ്പതികൾ! വിനോദയാത്രക്കെത്തിച്ചേരുന്ന മറുനാടൻ വിദ്യാർത്ഥികൾ! പ്രകടന പരിശീലനത്തിനണയുന്ന സ്കൗട്ടുകൾ! റിഹേഴ്സൽ നടത്തുന്ന നാടകസംഘങ്ങൾ! ഓരോ ആഴ്ചയിലുമവിടെ അനവധി ആളുകൾ വന്നുംപോയുമിരുന്നു.

മുററങ്ങളിൽ പച്ചപിടിച്ച പച്ചക്കറിത്തോട്ടങ്ങൾ വളർന്നു.

1949-വരെ, ആ വീട്ടിൽ കണ്ണീരിന്റെ കണികകൾ വീണിരുന്നില്ല. വേദനയുടേയും യാതനയുടേയും വികാരം ആദ്യമായി ആ ഗൃഹാന്തരീക്ഷത്തിലെത്തിച്ചതു് ബാസ്റ്റിൻ എന്ന മദ്ധ്യവയസ്കനായിരുന്നു. പ്രായം നാല്പതോടടുത്തുകാണും. നരച്ച തലമുടിയുള്ള പഴയ ജയിൽപുള്ളി. അടുത്തകാലത്തു കൂടി, ജീവിത നിരാശയുടെ ഫലമായി ആത്മഹത്യക്കായാൾ ശ്രമിക്കയുണ്ടായി.

ഗ്രീഷ്മകാലത്തു്, യുവഹൃദയങ്ങളെ എതിരേല്പാൻ ആ സ്ഥാപനം അണിഞ്ഞൊരുങ്ങി. പാരീസിൽ നിന്നു്, ഫ്രാൻസിൽ നിന്നു്, ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നു് നാടുകാണുന്നതിന്നിറങ്ങിപ്പുറപ്പെട്ട വിദ്യാർത്ഥികളേയും മററു ചെറുപ്പക്കാരേയും സന്തോഷമയവും സ്വീകരിച്ചുകൊണ്ടിരുന്നു ആ സ്ഥാപനം. അത്തരം ജനങ്ങളുടെ ഒരു വിഹാരരംഗമായിത്തീർന്നു എമ്മാവൂസ്; അന്താരാഷ്ട്രീയബന്ധത്തിന്റെ കേന്ദ്രം!

നഗരമദ്ധ്യത്തിൽ നിന്നൊഴിഞ്ഞു് വിജനമായൊരു ഭാഗത്താണു്, എമ്മാവൂസ്. പ്രകൃതിരാമണീയകത്തിന്റെ ഉൽകൃഷ്ട ദൃശ്യമായിരുന്നു എമ്മാവൂസിന്റെ ചുററു

പാട്ടം. വാഹനങ്ങളുടെ മുറവിളിയോ, ഫാക്ടറികളുടെ അലച്ചയോ ആ പ്രദേശത്തെ അലട്ടിയിരുന്നില്ല. സാത്വികമായ ശാന്തത അവിടെയെങ്ങും കളിയാടിയിരുന്നു. പൊതുവെ ആകർഷകമായ അന്തരീക്ഷം!

★ ★ ★

ആദ്യമായി ആ വീടിന്നടുത്ത് ഒരു കപ്പേള പണിയുന്നതിനുള്ള പരിശ്രമമായിരുന്നു വൈദികൻേറത്.

ശനിയാഴ്ച വൈകുന്നേരം അരോഗിയായ ഒരാൾ നടന്നടുക്കുന്നത് ബാസ്റ്റിൻ കണ്ടു. "ഞാൻ ആബെയെ സഹായിക്കാൻ വന്നതാണ്" അയാൾ മന്ദസ്വരത്തിൽ തുടർന്നു. "അയൽ പക്കത്താണ് വീട്!"

അയാൾക്ക് നഗരത്തിലാണ് ജോലിയെന്നോ ഒരു പൊല്ലീസുകാരനാണയാളെന്നോ ബാസ്റ്റിൽ ചോദിച്ചറിഞ്ഞില്ല. മാത്യു പിന്നീട് പലപ്പോഴുമായി ആ കപ്പേളയുടെ നിർമ്മാണത്തിൽ പങ്കുവഹിച്ചു. ആരും അർത്ഥിക്കാതെയുള്ള ആ സന്നദ്ധതയിൽ ആബെ ഹൃദയം തുറന്നാനന്ദിച്ചു.

★ ★ ★

കുറെദിവസങ്ങൾക്ക് ശേഷം, മഴപെയ്തുകൊണ്ടിരിക്കുമ്പോൾ ഒരു യുവാവു നനഞ്ഞ് വിറച്ചുകൊണ്ട് എമ്മാവൂസിൽ വന്നു കയറി. അയാളുടെ ട്രൌസറും ഷർട്ടുമെല്ലാം ചളിപുരണ്ടിരുന്നു.

"എന്തു വേണം?" ബാസ്റ്റിൻ ചോദിച്ചു.

"ആബെയെ ഒന്നു കാണണം!"

ആബെ ആ യുവാവിൻെറ കഥ മുഴുവൻ ശ്രദ്ധിച്ചു.

അയാളുടെ പേർ എററിനി എന്നായിരുന്നു. രണ്ടു കൊല്ലം മുമ്പ് അയാൾ ഒരു മോഷണം നടത്തി; ഒരു സൈക്കിൾ! പോലീസ് വെറുതെ വിട്ടില്ല. കോടതിയിലെത്തി കാര്യം. നീതിമാനായ ന്യായാധിപൻ എററിനിയെ സന്മാർഗ്ഗ ശുദ്ധീകരണ ശാലയിലേക്ക് ശുപാർശ ചെയ്തു.

പക്ഷെ എററിനി സമർത്ഥമാം വണ്ണം അവിടെ നിന്നും രക്ഷപ്പെടുകയുണ്ടായി.

"വീണ്ടുമെന്നെപ്പറഞ്ഞയച്ചാൽ, ഇനിയും ഞാൻ ഒളിച്ചു ചാടിപ്പോകും!"

ആബെക്കതു് ഒരു കുഴഞ്ഞ പ്രശ്നമായിത്തോന്നി. അദ്ദേഹം ന്യായാധിപനെത്തന്നെ ശരണം പ്രാപിച്ചു.

"നിങ്ങൾക്കു അവനെ നന്നാക്കാൻ കഴിയുമെങ്കിൽ വിരോധമില്ല."

അങ്ങിനെ, അംഗസംഖ്യ വർദ്ധിച്ചുകൊണ്ടിരുന്നു. എമ്മാവൂസ് ഒന്നുണർന്നുവരായി. നിത്യജീവിതത്തിൽ ചില ചലനങ്ങൾക്കും, ആരവങ്ങൾക്കും വിധേയമായിത്തീർന്നു എമ്മാവൂസ്.

ഈ സായാഹ്നത്തിലാണ്, ജിബോയി അവിടെ കയറിച്ചെന്നതു്.

ആ വീട് പരിഷ്കരിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. വേണ്ടത്ര സ്ഥലസൗകര്യം ഉണ്ടായിക്കഴിഞ്ഞു. താമസത്തിന്ന് ആബെ ഏകനായിരുന്നില്ല. ആബെക്കെപ്പോഴും തിടുക്കം പൂണ്ട ജോലിയാണ്. പാർലിമെൻറിനോടനുബന്ധിച്ച കാര്യങ്ങളുടെ ചുമതല നിസ്സാരമായിരുന്നില്ല. വൈദികത്വത്തിൻെറ അനുപേക്ഷണീയങ്ങളായ അനു

ഷ്ഠാനങ്ങൾ നിർവ്വഹിക്കേണ്ടതും ഉണ്ടായിരുന്നു, ഇതൊന്നും പോരാതെ, ഒരു കുടുംബത്തിന്റെ മുഴുവൻ മേലന്വേഷണവും!

അന്ന്, തകർന്ന് പൊടിഞ്ഞു കിടന്നിരുന്ന സ്ഥലം! ഇന്ന്, അനേകം പേരുടെ അഭയമണ്ഡലം! ആബെ അതിന് "എമ്മാവൂസ്", എന്ന് നാമകരണം ചെയ്തു. യേശുവിന്റെ മരണശേഷം, നിരാശരായ രണ്ടു ശിഷ്യന്മാർ അലഞ്ഞുതിരിഞ്ഞ് എമ്മാവൂസ് എന്ന സ്ഥലത്തെത്തിച്ചേരുന്നു. അവിടെവെച്ച് തങ്ങൾ, വൈരാഗ്യബുദ്ധിയോടെയല്ല പ്രായോഗിക ശക്തിയോടെയാണ് ജീവിക്കേണ്ടതെന്ന് ജ്ഞാനോദയമുണ്ടാകുന്നു. മനസ്സമാധാനത്തോടെ അവർ തിരിച്ചുപോകുന്നു. അതിന്റെ—ആ ജ്ഞാനോദയത്തിന്റെ—സ്മാരകമാണ് എമ്മാവൂസ്!

# അന്തേവാസികൾ

**ജി**ബോയിക്ക് ആ ഗേററ് കടന്നപ്പോഴേക്കും ഭയങ്കരമായ ക്ഷീണം തോന്നികഴിഞ്ഞിരുന്നു. പക്ഷെ, എന്തുകൊണ്ടോ പാരിസിലെ തെരുവുകളിൽ തെണ്ടിനടക്കുന്നതിനേക്കാൾ കൂടുതൽ സുരക്ഷിതത്വം അയാൾ അനുഭവപ്പെട്ടു. ഒരു കൂട്ടം കൽപ്പടകൾ കയറി, ജിബോയി ശബ്ദം കേൾക്കുന്ന സ്ഥലത്തെത്തിച്ചേർന്നു. "സാറേ" ജിബോയ് നീട്ടിവിളിച്ചു.

"എന്താ" അകത്തുനിന്നും ഒരു പ്രതിധ്വനി ഉണ്ടായി. അതിനെത്തുടർന്ന് ഉരുളക്കിഴങ്ങ് നുറുക്കിക്കൊണ്ട് ഏററിനി പ്രത്യക്ഷപ്പെട്ടു.

"എന്നെ പറഞ്ഞയച്ചത്………………."

"ആരെങ്കിലുമായ്ക്കോട്ടെ."

ഏററിനിക്കതൊരു പ്രശ്നമായിരുന്നില്ല. അയാൾ ചോദിച്ചു. "ആബേയെ കാണണോ?"

"എനിക്കൊന്നുറങ്ങണം" ജിബോയി തന്റെ ആവശ്യം അറിയിച്ചു.

"ഇവിടെ ധാരാളം മുറികളുണ്ട്. അതിനുമുമ്പ്— നിങ്ങൾ ഭക്ഷണം കഴിച്ചോ?"

"ഇല്ല."

"എന്നാൽ അകത്തേക്ക് ചെല്ലൂ"

ഈ ഹൃദയം തുറന്ന സ്വീകരണത്തിനു നേരെ ജിബോയി, ജീവിതത്തിലാദ്യമായി ശിരസ്സു കുനിച്ചു.

"അതാ, അദ്ദേഹം വരുന്നു"

ഒരു കാർ ഇരമ്പി പാഞ്ഞു ആ മുററത്തു വന്നുനിന്നു. രണ്ട് ഇരുമ്പു കട്ടിലുകൾ ആ കാറിന്റെ പിന്നിൽ ഘടിപ്പിച്ചിരുന്നു. കാറിൽനിന്നിറങ്ങിയ ആബെ എററിനിയെ വിളിച്ചുപറഞ്ഞു. "ഇതാ, മുഹമ്മദിനും അയാളുടെ കൂട്ടുകാരനുമുള്ള കട്ടിലുകൾ.

"അച്ചോ! നമുക്കൊരതിഥിയുണ്ട്."

ആബെ ജിബോയിയെ ശ്രദ്ധിച്ചു. അയാളുടെ മുഖത്തടിച്ചു കാറിന്റെ വെളിച്ചം കൊണ്ട് ആ പാകതവരാത്ത പ്രകൃതിവിശേഷങ്ങൾ തെളിഞ്ഞു മിന്നി.

"ഈ കട്ടിലൊന്നു പിടിക്കൂ" ആബെ പറഞ്ഞു.

കട്ടിലുകൾ യഥാസ്ഥാനത്താക്കുന്നതിന് ജിബോയിക്ക് കുറച്ചു ഓടാനിക്കേണ്ടിവന്നു "വളരെ വന്ദനം. നിങ്ങളെ ബുദ്ധിമുട്ടിച്ചതിൽ ക്ഷമിക്കണം.".

തൻെറ ആയസ്സിൽ ആദ്യമായി കേട്ട ഇത്തരം വാചകങ്ങറം, അയാളുടെ ഹൃദയത്തിൻെറ അഗാധതയിലേക്കിറങ്ങിച്ചെന്നു. ആരും തന്നെ അയാളോട് ക്ഷമ യാചിക്കാറില്ല. അപ്പോറം, താനും ഒരു മനുഷ്യനാണ്! ആ ഹൃദയം ഒന്നു കുളിർത്തു. അടുത്ത പ്രഭാതത്തിൽ ആബെ ജിബോയിയോട് പറഞ്ഞു "വേണമെങ്കിൽ നിങ്ങറംക്കിവിടെ സ്ഥിരമായി താമസിക്കാം; ഇവരെ സഹായിക്കുകയും ചെയ്യാം."

അന്നും പിറേറന്നും കപ്പേള പണിയുന്നതിൽ ബാസ്റ്റിനേയും എററിനിയേയും, ജിബോയി ഒട്ടുവളരെ സഹായിക്കുകയുണ്ടായി.

★ ★ ★

നഗരത്തിൽ ജോലിനോക്കിയിരുന്ന രണ്ടറബികറം ഇടക്കവിടെ വന്നുചേരാറുണ്ടായിരുന്നു. അവരും, ജിബോയിയെപ്പോലെ നല്ലവണ്ണം അദ്ധ്വാനിക്കുമായിരുന്നു. ആഴ്ചയിൽ ഒന്നോരണ്ടോ തവണയിൽ കൂടുതൽ, ആബെയെ കാണുവാൻ ജിബോയിക്ക് സാധിക്കാറില്ല. ബാസ്റ്റിൻേറയും എററിനിയുടേയും കൂടെ ജീവിച്ചിട്ടും അയാറം വളരെ വിരളമായേ സംസാരിക്കാറുള്ളൂ.

"ഒരാഴ്ച കൂടി ഇവിടെത്തന്നെ കഴിയാം" ജിബോയി സ്വയം തീരുമാനിച്ചു. പക്ഷെ, ആ ആഴ്ചയിലെ അന്ത്യദിനം സമീപിച്ചപ്പോറം ആകെ വിഷമത്തിലായി ജിബോയി. ആബെയെ പിരിഞ്ഞുപോകാനയാളുടെ ഹൃദയം സമ്മതിച്ചില്ല. അദ്ധ്വാനിക്കുന്നതിൽ അയാറംക്ക് ആനന്ദമാണ് തോന്നിയത്. സമയം ലഭിച്ചാൽ

അയാളുടെ ജോലി മുഴുവിക്കാനും ജിബോയിക്കറിയാമായിരുന്നു.

"എന്തുകൊണ്ടിവിടെ താമസിച്ചുകൂടാ?" അയാൾ സ്വയം ചോദിച്ചു. പെട്ടെന്ന് ജിബോയി ചിന്തിച്ചു പോകുന്നത് പെരുവഴിയിലെ ജീവിതമാണ്! അതിനേക്കാൾ എത്രയോ അഭികാമ്യമാണിത്!

എല്ലാ മനുഷ്യരേയും ജിബോയിക്ക് പുച്ഛമായിരുന്നു. പക്ഷേ ഒരാൾ മാത്രം മാന്യനായിത്തന്നെ ജിബോയിയുടെ ദൃഷ്ടിയിൽ ഉയർന്നുനിന്നു. ആബെ! ഒരു ഉയർന്ന ഉദ്യോഗസ്ഥൻ! സാമുദായികവും രാഷ്ട്രീയവുമായ കുഴഞ്ഞ പ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്ന നേതാവ്, സാധുക്കളോട് ദയവുള്ള ഒരു നല്ല മനുഷ്യൻ! അദ്ദേഹം അവരെ ബഹുമാനിക്കുന്നു, സ്നേഹിക്കുന്നു, ശുശ്രൂഷിക്കുന്നു; അവർക്കു വേണ്ടി ജീവിക്കുന്നു. ആബെ ആരോടും ആദ്യം ചോദിക്കുന്നത് "നിങ്ങൾക്ക് വിശക്കുന്നുണ്ടോ?" എന്നാണ്.

*　　　*　　　*

ഒരു ദിവസം, ഏകാന്തതയിലിരുന്ന് ബാസ്റ്റിൻ കരയുന്നത് ജിബോയിയുടെ കണ്ണിൽ പെട്ടു. അയാൾ ലക്കില്ലാതെ കുടിച്ചിരുന്നു. അടുത്തുതന്നെ എററിനി കിടന്നുറങ്ങുന്നുണ്ട്. അകത്ത് ഓഫീസിൽ സെക്രട്ടറി, ടൈപ്പ് ചെയ്തുകൊണ്ടേയിരുന്നു. പുറത്ത് ചിന്നംപിന്നം മഴയും.

ഈ തേങ്ങൽ അധികനേരം സഹിച്ചുകൊണ്ടിരിക്കാൻ ജിബോയിക്ക് കഴിഞ്ഞില്ല.

"ബോസ്റ്റിൻ"

നിശ്ശബ്ദത.

"ബോസ്റ്റിൻ" ജിബോയി വീണ്ടും വിളിച്ചു.

"എന്നെത്തനിയെ വിടൂ! ഉപദ്രവിക്കാതെ!"

വീണ്ടും കുറച്ചുനേരത്തെ നിശ്ശബ്ദത. പെട്ടെന്ന് ബോസ്റ്റിൻ ജിബോയിയോട് പറഞ്ഞു. "ഇതാ! നിങ്ങൾക്ക് കേൾക്കണോ ഞാനെൻെറ മാതുലനെ കൊന്നകഥ."?

"നിങ്ങൾക്കിഷ്ടമില്ലെങ്കിൽ വേണമെന്നില്ല!" ജിബോയി പ്രതിവചിച്ചു. പക്ഷെ വൈകിപ്പോയിരുന്നു. അധികസമയം അതു് ഒളുക്കിവെയ്ക്കാൻ ബോസ്റ്റിൻ അശക്തനായിക്കഴിഞ്ഞിരുന്നു. ആ മനോവേദന കുറച്ചു കുറയണമെങ്കിൽ, അതിൽനിന്നും നേരിയൊരു ആശ്വാസം നേടണമെങ്കിൽ, ആരോടെങ്കിലും കുറെ പറഞ്ഞുതീർക്കണം. ഗൽഗദസ്വരത്തിൽ ബോസ്റ്റിൻ അതു് വിവരിക്കാൻ തുടങ്ങി.

★ ★ ★

ബോസ്ററിൻെറ സ്വദേശം, വടക്ക് ബൽജിയൻ അതിർത്തിയിലാണ്. 15 വയസ്സ് പ്രായമായപ്പോഴവൻ അനാഥനായിത്തീൎന്നു. പക്ഷെ, അവൻെറ വികൃതിത്തരത്തിന്ന് ആ പ്രായം ഒരു തടസ്സമായിരുന്നില്ല. ആ ഒററ കാരണംകൊണ്ടുതന്നെ, അവനെ അവൻെറ അമ്മായി കഠിനമായി വെറുത്തു. അയൽക്കാരിയായ ലൂസിയുമായുള്ള അവൻെറ മമതാബന്ധത്തെക്കുറിച്ച്, അമ്മായിക്കും വീട്ടുകാർക്കും അത്രനല്ല അഭിപ്രായമൊന്നുമായിരുന്നില്ല. ലൂസിയും ബോസ്റ്റിനും പരസ്പരം സ്നേഹി

ച്ചിരുന്നു. ഒരു വിവാഹബന്ധത്തെക്കുറിച്ചവർ സ്വപ്നം കാണുകയും, പ്രതിജ്ഞകൾ കൈമാറുകയും ചെയ്തുകഴിഞ്ഞിരുന്നു. ഒരു രണ്ടാം ഭാര്യയുടെ എല്ലാ ദുസ്സ്വഭാവങ്ങളും ബോസ്റ്റിന്റെ അമ്മായിക്കുണ്ടായിരുന്നു. ഇതു പോരാതെ, എപ്പോഴും ഉത്സാഹമായ ശാരീരികോപദ്രവത്തിന്ന് ബോസ്റ്റിൻ വിധേയനാകുന്നും വേണ്ടിവരാറുണ്ട്. അങ്ങിനെ കത്തിപ്പുകഞ്ഞുകൊണ്ടിരുന്ന പ്രതികാരത്തെ ഉജ്ജ്വലിപ്പിച്ചപ്പോഴാണതു് സംഭവിച്ചതു്.

ഭിത്തിയിൽ, ഒരാണിയിൽ പ്രതിഷ്ഠിച്ചിട്ടുള്ള അമ്മാമന്റെ കൈത്തോക്ക് പലപ്പോഴും അവൻ കണ്ടിട്ടുണ്ടു്. അതൊരു മാരകായുധമാണെന്ന പരമാർത്ഥവും അവൻ മനസ്സിലാക്കിയിരുന്നു. ഒരു ദുർബ്ബലനിമിഷത്തിൽ അവരെ ഭയപ്പെടുത്തുന്നതിന്നെടുത്ത കൈത്തോക്ക അവനറിയാതെ പൊട്ടിപ്പോയി. എങ്കിലും അവൻ സങ്കടപ്പെട്ടില്ലായിരുന്നു എന്നാൽ, ഭാര്യയെ രക്ഷിക്കുന്നതിനെത്തിയ നല്ലവനായ ഭർത്താവിന്റെ മാറിടത്തിലാണ് ആ ഉണ്ട തുളഞ്ഞുകയറിയതു്. ബോസ്റ്റിന് സ്വയം നിയന്ത്രിക്കാൻ കഴിഞ്ഞില്ല. ആ നശിച്ച സന്ദർഭത്തെ അവൻ പിന്നീടെന്നും പഴിച്ചുകൊണ്ടിരുന്നു. ബോസ്റ്റിൻ, വികാരാധിക്യത്താൽ കൈ ചുരുട്ടിപ്പിടിച്ചലറുമായിരുന്നു. "ഞാനദ്ദേഹത്തെ വധിക്കാനുദ്ദേശിച്ചിരുന്നില്ല!"

22 കൊല്ലത്തെ ജയിൽ ജീവിതം ബോസ്റ്ററിനിൽ അകാലവാർദ്ധക്യത്തിന്റെ അത്യാവശ്യരേഖകൾ കുറിച്ചിട്ടു. തടവുശിക്ഷ കഴിഞ്ഞു് മടങ്ങിവന്ന ബോസ്റ്ററിന് കാണാൻ കഴിഞ്ഞതു്, വിവാഹിതയായ ലൂസിയെയായിരുന്നു. ലൂസിയെ സന്ദർശിക്കാനവൻ തീർച്ചപ്പെടുത്തി. പക്ഷെ, അതിദയനീയമായ പരാജയമാണവനുണ്ടായ

ത്ത്. ലൂസിയവനെ കണ്ടതായിപ്പോലും നടിച്ചില്ല. നിരാശയുടെ നീക്കയത്തിലെത്തിയ ബാസ്ററിൻ ആത്മഹത്യക്കൊരുങ്ങി. ദൈവഗത്യാ ആരോ ആ സ്ഥലത്തെത്തുകയും ആ അത്യാഹിതത്തിൽ നിന്നയാളെ രക്ഷപ്പെടുത്തുകയും ചെയ്തു.

എമ്മാവൂസിലെത്തിച്ചേർന്ന ബാസ്ററിൻെറ ജീവിതം വീണ്ടും പൊടിച്ചു പൂവിട്ടു. മുറിവുകൾ നിശ്ശേഷം ഉണങ്ങിയെങ്കിലും ആ പേടി സ്വപ്നങ്ങൾ അവനെ അലട്ടിക്കൊണ്ടിരുന്നു. ചില പ്രത്യേക സമയങ്ങളിൽ, ഏകാന്തതയിൽ, ബാസ്ററിൻ പൂർവ്വസ്മരണകളുടെ പുഴക്കത്തേറവ് പിടയാറുണ്ട്.

മഴ പിന്നെയും തുടർന്നു പെയ്തു. ടൈപ്പ്റൈററർ തുടർച്ചയായി ശബ്ദിച്ചുകൊണ്ടിരുന്നു.

* * *

‘‘എന്തെങ്കിലും ജോലിതരാമോ?’’

ജിബോയി എത്തിച്ചേർന്നതിന്നടുത്ത ദിവസം, മറെറാരു മനുഷ്യൻ എമ്മാവൂസിൻെറ വാതിൽക്കൽ മുട്ടി.

കങ്കാരു എന്നു വിളിക്കപ്പെടുന്ന ലൂയി നല്ലവനായിരുന്നു. ജനസാധാരണമായ തമാശകളൊന്നും അവനിഷ്ടമേയല്ല.

ഒരു പിശാചനെപ്പോലെ ജയിൽ അവനെ പേടിപ്പിച്ചുകൊണ്ടിരുന്നു.

വളരെക്കൊല്ലങ്ങളായി അവനൊരു ഗുസ്തിക്കാരനായിരുന്നു. പക്ഷെ, ചില തെററിദ്ധാരണയുടെ ഫലമാ

യി, പൊല്ലീസ് അവനെ അറസ്റ്റുചെയ്തു. ഏതു വിസ്ഥിതത്തിനും പകരം ചോദിക്കുന്ന പാരമ്പര്യമാണ് ലൂയിയുടേത്. പക്ഷെ, ജിമ്പോയിയെപ്പോലെ ജീവിതത്തിലേററവും അമൂല്യമായി അവൻ കരുതിപ്പോന്നതു് സ്വാതന്ത്ര്യമാണ്. ആബെയോട് ലൂയി ആത്മകഥ വിസ്തരിച്ചു.

എമ്മാവൂസിൽ അഭയം തേടിയ ലൂയി, ആരേയും പോലെ ഒരധ:പതിച്ച ജീവിതത്തിന്റെ ഉടമസ്ഥനാണ്. സമുദായത്തിലെ ഏററവും താഴ്ന്ന നിലപാട്, ജീവിക്കാനുള്ള സമരം, യുദ്ധത്തിന്റെ ഫലമായുള്ള ദാരിദ്ര്യം, ഇതൊന്നും പോരാതെ ജയിൽ! അതുകൊണ്ടും അവസാനിച്ചില്ല, മുഴുക്കുടിയനായിരുന്നു ലൂയി. പലകാര്യങ്ങളിലും ജിമ്പോയിയോട് സദൃശനായിരുന്നു ലൂയിയെങ്കിലും അയാളുടെ ആദ്യകാലങ്ങഠം ഭാഗ്യമുള്ളവയായിരുന്നു. പത്രങ്ങഠംപോലും വാനോളം പുകഴ്ത്തിയിരുന്നൊരു നല്ല ഗുസ്തിവീരനായിരുന്നു ലൂയി. പക്ഷെ അധികം കാലം ഈ വിനോദവുമായി പാരീസിൽ ഉറച്ചു നില്ക്കാനയാഠംക്ക് കഴിഞ്ഞില്ല. പ്രധാന കാരണം, ഒരു സ്ത്രീയുടെ വഞ്ചനയായിരുന്നു. ആത്മാർത്ഥമായ ഒരു ഹൃദയമുണ്ടെന്നു അഭിനയിച്ചിരുന്ന അവഠം വെറുമൊരു 'അവസരക്കാരി'യാണെന്ന് അയാളറിഞ്ഞു. ആ നിരാശയിൽ നീറുമ്പോഴാണ് യുദ്ധം പൊട്ടിയതു്. കുറെ ശത്രുസങ്കേതത്തിൽ ചെന്നു പെടുകയും ജയിൽ വാസത്തിന് വിധേയനാവുകയും ചെയ്തു. വളരെ മാസങ്ങഠംക്ക് ശേഷം അയാഠം വിമുക്തനായി. അയാഠം പാരീസിലെത്തി. പക്ഷെ തന്റേതായി ഒന്നും തന്നെ അയാഠംക്കവകാശപ്പെടാനുണ്ടായിരുന്നില്ല. കാമുകി! അവഠം മ

റ്റാരുടേയോ കൂടെ പൊയ്ക്കളഞ്ഞു. തന്റെ അസുലഭമായ വിദ്യ! അതു പ്രദർശിപ്പിക്കാനും പ്രകടിപ്പിക്കാനും പ്രകീർത്തിക്കപ്പെടാനുമുള്ള എല്ലാ സൌകര്യങ്ങളും നശിച്ചിരിക്കുന്നു. ലൂയിയുടെ സ്നേഹിതന്മാർ തന്നെ അയാളെ സ്വീകരിക്കാൻ തയ്യാറായിരുന്നില്ല. ഇനിയെന്തു ജീവിതം? കങ്കാരു അലഞ്ഞുനടക്കാൻ തുടങ്ങി. അപ്രതീക്ഷിതമായി ഒരു ഗുസ്തിപ്രദർശനത്തിൽ പങ്കെടുക്കാനയാൾക്കു് ഒരവസരം കിട്ടി. അതൊരു സുവർണ്ണാവസരമായിരുന്നു. തനിക്കു് അതുവഴി പഴയസ്ഥാനത്തേക്കുയരാൻ ഗണ്യമായ സാദ്ധ്യതകളുണ്ടെന്നു് ലൂയി മനസ്സിൽ കരുതി. പക്ഷെ, ഉദ്ദേശത്തിന്നു് വിപരീതമായി എതിരാളി സമർത്ഥനായിരുന്നു. തന്റെ ചാൻസ് നഷ്ടപ്പെട്ടേക്കുമെന്നു് ലൂയി ആശങ്കാകുലനായി. ഒരേ ഒരു പോംവഴി! പക്ഷെ വിവേകശൂന്യമായ ആ പ്രവൃത്തി വീണ്ടുമയാളെ വിഷമത്തിൽ കൊണ്ടെത്തിച്ചു. നിയമത്തിന്നെതിരായി എതിരാളിയെ അപായപ്പെടുത്താൻ ശ്രമിച്ചതിന്നു്, അതാ, കങ്കാരു വീണ്ടും ജയിലിന്നകത്തായി! വെറും 43 വയസ്സേ ലൂയിക്കായുള്ളു. എങ്കിലും പരുപരുത്ത ശബ്ദവും, തടിച്ച കൺപോളകളും, ചുളിഞ്ഞു് ചുരുങ്ങിയ കപോലങ്ങളും കൂടി അയാൾക്കു് കൂടുതൽ പ്രായം തോന്നിക്കുമായിരുന്നു. ആ ശരീരം ഇന്നും ദൃഢമാണു്. ഭയങ്കരമായ മദ്യപാനത്തിന്നിടയിലും സ്നേഹിക്കാനും സ്നേഹിക്കപ്പെടാനും ലൂയി കൊതിച്ചിരുന്നു.

"ഇവിടെ താമസിച്ചോളൂ!" ജെബെ പറഞ്ഞു. "പക്ഷെ, ദയവുചെയ്തു കുടിക്കരുതു്!"

"സത്യമായിട്ടും......!" ലൂയി തുടങ്ങി.

പക്ഷെ, ഇടയിൽ കേറി ആബെ പറഞ്ഞു.

"സത്യമൊന്നും വേണ്ട! എന്നാലും 'നമ്മുടെ വീട്ടിൽ 'കുറെയൊക്കെ അച്ചടക്കം ആവശ്യമാണ്.!"

ആ വാക്കുകൾ അവനെ ചിന്തിപ്പിച്ചു. നമ്മുടെ വീട്. ജിബോയിക്കും എററിനിക്കും ബാസ്റ്റിനുമെന്നപോലെ തനിക്കും വേണ്ടിയുള്ളതാണ് ആ വീട്. അതു മുതൽ അയാളുടെ ജീവിതത്തിൽ ഒരു പുതിയ പ്രഭാതം വെളിച്ചം വീശി.

★ ★ ★

"അവർ നമ്മളോടതു ചെയ്കയില്ല. ഒരു കുടുംബത്തെ വഴിയാധാരമാക്കില്ല!"

പാരീസിലെ തിരക്കു നിറഞ്ഞ തെരുവുകളിലൊന്നിലുള്ള ഒരു ഹോട്ടൽ. ഞെരുങ്ങിപ്പിടിച്ചും ജീവിതം നയിക്കാൻ പ്രാപ്തനായിരുന്നില്ല, റാവേൽ. അയാൾക്കും കുടുംബത്തിനുമുള്ള ചിലവുകൾക്ക് ഹോട്ടൽവാടകകൊടുത്തുകഴിഞ്ഞാൽ പണമുണ്ടാകാറില്ല. എങ്കിലും ജനിച്ചതിന്റെ പാപപരിഹാരാർത്ഥം റാവേൽ ജീവിച്ചുപോന്നു.

ഒരു പ്രഭാതത്തിൽ, അയാളുടെ വാതില്ക്കലും ദൌർഭാഗ്യം എത്തി മുട്ടിവിളിച്ചു. എമ്മാവൂസിന്നടുത്താണ് ആ ഹോട്ടൽ. ഈ ക്ലാർക്കുതന്നെ, ഇതിന്നു മുമ്പ് പലർക്കും അഭയം നിഷേധിച്ചവനും ആട്ടിയോടിച്ചവനുമാണ്.

"അവരതു ചെയ്യില്ല!" ഭാര്യ പറഞ്ഞു. "യൂണിയനെ സമീപിക്കൂ! ഒരു വക്കീലിനെ സമ്പാദിക്കൂ!"

പക്ഷെ, ഒരവകാശവാദവും ഒരാലോചനയും ഫലപ്രദമല്ല. അയാളും ഭാര്യയും മാതാപിതാക്കളും കുട്ടികളുമുള്ള ആ കുടുംബത്തിന്ന് രണ്ടു മുറിയേ ഉണ്ടായിരുന്നുള്ളു. അതും നഷ്ടപ്പെടുകയാണെങ്കിൽ, തന്റെ ജോലി തന്നെ നഷ്ടപ്പെട്ടേക്കും. അതേ സമയം, സമ്പാദ്യമൊന്നുമില്ലതന്നെ. ഉടമസ്ഥനെക്കണ്ടു സംസാരിക്കാൻ ജെന്നി അവളുടെ ഭർത്താവിനെ നിർബ്ബന്ധിച്ചു. പക്ഷെ അദ്ദേഹം നിസ്സഹായനാണ്. ഹോട്ടലൊന്നു വിപുലീകരിക്കാനാണ് ഉദ്ദേശം.

റാവേൽ അലഞ്ഞുതിരിഞ്ഞന്വേഷിച്ചു എവിടെയെങ്കിലും ഒരു മേൽപ്പുര കിട്ടിയാൽ ആശ്വാസമായി. തന്റെ കുടുംബത്തിന്റെ കിടപ്പും ഉറക്കവും ആകാശത്തിന്റെ ഔദാര്യത്തിന്ന് വിട്ടുകൊടുക്കാൻ റാവേൽ ഭയപ്പെട്ടു, എവിടെയും സൌകര്യമില്ല! ആ മുത്തശ്ശിയാകട്ടെ, എപ്പോഴും കരയുകയും വിധിയെ ശപിക്കയും ആയിക്കഴിച്ചുകൂട്ടി. വീട്ടുസാമഗ്രികളെല്ലാം നഷ്ടത്തിനു തന്നെ വിററു തുലച്ചു.

എട്ടാം ദിനം പ്രഭാതത്തിൽ ഹോട്ടലുടമസ്ഥൻ അവരെ ഇറക്കിവിട്ടു. കൂട്ടത്തിൽ, റാവേലിന്ന് ഒരു 5000 ഫ്രാങ്കും സമ്മാനിച്ചു. ആ നോട്ടുകൾ കയ്യിലേന്തിക്കൊണ്ടു് ജെന്നി ആത്മഗതം ചെയ്തു. "ഒരഞ്ചു ദിവസത്തിന്ന്!" അവരുടെ കണ്ണുകൾ നിറഞ്ഞു.

ജെന്നിയുടെ ഉൽക്കണ്ഠയ്ക്കൊരു ശമനവുമുണ്ടായില്ല. അവളുടെ അത്യാഹിതത്തെക്കുറിച്ചറിഞ്ഞ ചില സ്നേഹിതകൾ അവിടെയെത്തി. തങ്ങളുടെ പരിതാപകരമായ ചരിത്രം, അവരുടെ സന്നിധിയിൽ അവൾ സ

മപ്പിച്ചു. അപ്പോഴാണ്, അവരിലൊരാൾ ജൂഡയുടെ വീടിനെക്കുറിച്ച് നിർദ്ദേശം കൊടുത്തതു്.

സായാഹ്നത്തിൽ ജെന്നി എമ്മാവൂസിലേക്ക യാത്രയായി. റാവേലിന്നതു ഇഷ്ടപ്പെട്ടില്ലെങ്കിലും, അതു അനുവദിക്കാതെ കഴിവില്ലായിരുന്നു.

അടുത്ത ദിവസം, എമ്മാവൂസിലേക്ക് റാവേലും ജെന്നിയും കടന്നുചെന്നു

# ഭവനരഹിതർ

സമയം മദ്ധ്യാഹ്നം. ക്ഷീണിച്ച് അവശനായ ഒരു യുവാവ് എമ്മാവൂസിന്റെ വാതിൽക്കൽ പ്രത്യക്ഷപ്പെട്ടു. ദീനവും കരുണവുമായ മുഖഭാവം! ആ കണ്ണുകൾ, യുവത്വത്തിന്റെ ചൈതന്യമേന്തിയവയെങ്കിലും മ്ലാനതയും വിഷാദവും നിഴലിക്കുകയായിരുന്നു. അയാൾ പിറുപിറുത്തു.

"ഇതധികം കാലം സാദ്ധ്യമല്ല!"

റാവേലിന്റെ ഓഫീസിൽ ജോലിചെയ്തിരുന്നൊരുയുവാവാണ് മൈക്കൾ.

"ആബെ നിങ്ങളെ സഹായിക്കും! പോയി കാണൂ!

റാവേലിന്റെ വാക്കുകൾ അസ്തധൈര്യനായ മൈക്കളിൽ ആശയുടെ കിരണങ്ങൾ വീശി. ഇരുപത്താറു വയസ്സായ അയാൾക്ക് ഭാര്യയും കുട്ടികളുമുണ്ട്. താമസിക്കാൻ ഒരേ ഒരു മുറി. അതിൽ മൈക്കളിന്റെ കുടുംബാം

ഗങ്ങൾ ഒമ്പതുപേരാണ് തിക്കിക്കൂട്ടുന്നത്. രണ്ടു വലി
യ കട്ടിലും ഒരു പായയും കൂടി ഉള്ള സ്ഥലം മുഴുവൻ അ
പഹരിച്ചു കളഞ്ഞു. അസൌകര്യം നിമിത്തം ആ പായി
15 വയസ്സായ ഒരു പെൺകുട്ടിയും 19 വയസ്സായ ഒരാ
ൺകുട്ടിയും സഹശയനം ചെയ്യുകയാണ്. ഒരു വിറളി
പിടിച്ച സ്വഭാവക്കാരിയാണമ്മ! അവരെ ശുശ്രൂഷി
ക്കുന്നതിൽ മൈക്കളിന്റെ ഭാര്യ ദത്തശ്രദ്ധയാണ്. എ
ങ്കിലും, അവൾക്ക് ശകാരം കേൾക്കാത്ത നിമിഷങ്ങൾ
വളരെ വിരളമായിരുന്നു. ഒന്നുകിൽ പരാതിപറകയോ
അല്ലെങ്കിൽ ശകാരിക്കയോ; ഇതാണവരുടെ ജോലി.
ജനാല തുറന്നിടുന്നതിനുപോലും അവർ അനുവദിച്ചിരു
ന്നില്ല. ദുർഗ്ഗന്ധപൂരിതമായ അന്തരീക്ഷം! അഴുക്കു
ങ്ങളായ വസ്ത്രങ്ങൾ! ദമ്പതികളാകട്ടെ, സായാഹ്നത്തി
ലെത്തിച്ചേരുമ്പോൾ, നിസ്സാര കാര്യങ്ങളെക്കുറിച്ച് പ
രിഭവിക്കയോ ശുണ്ഠിയെടുക്കയോ ചെയ്യും! പിന്നെ ദ
യനീയവും ഭയങ്കരവുമായ രംഗങ്ങളാണ് അധികവും.
എന്നിട്ടും, അവർ അങ്ങിനെ ജീവിച്ചു. അല്ലെങ്കിൽ
മൈക്കളിന്റെ ആദായം അതിന്ന് നിർബ്ബന്ധിച്ചു.

മാഡം മൈക്കൾ ഇതൊക്കെ എങ്ങിനെയൊ സ
ഹിച്ചുപോന്നു. കാരണം, അവൾക്ക് ഇനിയും ഒരു നല്ല
ജീവിതത്തെക്കുറിച്ച് പ്രതീക്ഷകൾ ഉണ്ട്. ഒരു സ്വപ്ന
ലോകം, അവളെയും കാത്തിരിക്കുകയാണെന്നാണ് അ
വളുടെ വിശ്വാസം. പക്ഷെ, യഥാർത്ഥത്തിൽ എന്താ
ണു? അനുഭവങ്ങളുടെ ഭീകരതയിൽ ആ പ്രതീക്ഷകൾ
തകരുന്നു! സ്വപ്നങ്ങൾ വാടിക്കരിയുന്നു! ഒരു സായാഹ്ന
ത്തിൽ വികാരങ്ങൾ പൊട്ടിത്തെറിച്ചു. അവൾ കിടന്നു

അലറി അട്ടഹസിച്ചു! ചുമരിന്മേൽ തൊഴിച്ചു. പിഞ്ചുകുഞ്ഞിനെ ഞെക്കിക്കൊല്ലാൻ ശ്രമിച്ചു. അതെ! അവൾക്ക് ഭ്രാന്തായിക്കഴിഞ്ഞിരുന്നു.

ആബെയുടെ ഓഫീസ്സിൽ ഇരുന്നു മൈക്കൾ കരയുകയാണ്. ആബെ കണ്ണുനീർ കണ്ടിട്ടുണ്ട്. പക്ഷെ, ഇത് അത്തരമായിരുന്നില്ല. ഹൃദയത്തിന്റെ അഗാധതയിൽ ജീവിതം ഉരുകി ഉയർന്ന വെള്ളത്തുള്ളികളാണ് അവ!

ആബെ അല്പനേരം ചിന്താമഗ്നനായിരുന്നു "അവളെ ഇവിടെ കൊണ്ടുവരു! സാരമില്ല. ഞാൻ താമസിപ്പിച്ചുകൊള്ളാം." അദ്ദേഹം ഇതു് ഒരു പ്രത്യേക കാര്യമായി പരിഗണിക്കയും ചെയ്തു.

* * *

സിട്രോവൻ ഫാക്ടറിയുടെ ചുമരുകളിൽ ചാരിനിന്നുകൊണ്ട്, മാഡം വററിയർ ഭർത്താവിനോട് സംസാരിക്കയായിരുന്നു. അയാൾ പറഞ്ഞു "ഇന്നു രാത്രി മുറി ഒഴിഞ്ഞുകൊടുക്കേണ്ടിവരും!"

"അയാൾക്ക് എന്നെ പറഞ്ഞയയ്ക്കാൻ എന്തു് അവകാശമാണ്"?" അവൾക്ക് അരിശംകയറി "ഞാൻ ഒന്ന് പുറത്ത് ഇറങ്ങിയതെ ഉള്ളു. മടങ്ങിവന്നപ്പോൾ വീട്ടുസാമാനങ്ങൾ എല്ലാം ചിന്നിച്ചിതറി കിടക്കുന്നു. മുറിയാണെങ്കിൽ പൂട്ടി ഇട്ടിരിയ്ക്കുന്നു"

ഒക്ടോബർ മാസത്തിലെ ഒരു സായംകാലമാണിത്. ലോകമെങ്ങും ഇരുണ്ട് കൂടിക്കൊണ്ടിരുന്നു.

"എന്തുമാകട്ടെ വരു! ഇന്ന് എനിക്ക് ശമ്പളം കി

ട്ടി" അവർ അങ്ങിനെ മറെറാരു ഹോട്ടലിലെ മുറിയിൽ
ഒരു ദിവസം കൂടികഴിച്ചുകൂട്ടി. പെട്ടെന്ന് അവിടന്നും മാ
റേണ്ടിവന്നു. അന്വേഷിച്ചറിഞ്ഞപ്പോൾ മറെറാരു മുറി
ക്ക് അറുനൂറ് ഫ്രാങ്ക് വാടക കൊടുക്കേണ്ടിവന്നുവെ
ങ്കിലും അവർ പിറെറ ദിവസവും ഒരു മേൽപ്പുരയുടെ
ചുവട്ടിൽ കിടന്ന് ഉറങ്ങി. പ്രഭാതത്തിൽതന്നെ മാ
ഷൽ ജോലിക്ക് പുറപ്പെട്ടു. പ്രഭാതഭക്ഷണത്തിന്
കാര്യമായി ഒന്നും ഉണ്ടായിരുന്നില്ല. ഭാര്യയാകട്ടെ പി
ഞ്ചുകുഞ്ഞിനെയും വഹിച്ചുകൊണ്ട് റോഡെല്ലാം വീടാ
ക്കി നടന്നു. വൈകുന്നേരം ഫാക്ടറിയുടെ ചൂള ഊതി
യപ്പോൾ ഭർത്താവിനെയും കാത്ത്, അതിന്റെ ഗയി
ററിൽ അവൾ ഹാജരായി.

"ഇന്നൊരു സ്ത്രീ ഒരു അനാഥാലയത്തെപ്പററി എ
ന്നോട്ട പറഞ്ഞു. ഞാൻ അവിടെ പോകട്ടെ?"

"അപ്പോൾ നാം വേർപിരിയണം. അല്ലെ?" മാ
ഷൽ വേദനനിറഞ്ഞ മുഖം മറച്ചുപിടിച്ചുകൊണ്ട്
ചോദിച്ചു. എന്തു ചെയ്യാം! അയാൾ നെടുവീർപ്പിട്ടു.

അവളും കരഞ്ഞുപോയി. ആ തേങ്ങലുകൾ ശൂ
ന്യമായ ആകാശത്തിൽ മാറെറാലിക്കൊണ്ടു.

മാഷലിന് ലജ്ജതോന്നി. താൻ ഒരു തൊഴിലാളി
യാണ്; ഒരു തെണ്ടിയല്ല. ഔദാര്യവും മഹാമനസ്ക
തയും അയാൾക്ക് ആവശ്യമേ ഇല്ല. ആ മാസം പ
കുതിയോളമേ ആയുള്ളു. ശമ്പളം ഭൂരിഭാഗവും തീർന്നുക
ഴിഞ്ഞു. ഒടുവിൽ അയാൾക്ക് തെരുവ് മാത്രമേ ഗതിയു
ള്ളു എന്നനിലയായി. തന്റെ ഒരു സ്നേഹിതനോട് ഒരു

ദിവസം ആകസ്മികമായി ഇക്കാര്യം മാഷൽ സൂചിപ്പിച്ചു. സ്നേഹിതനാകട്ടെ, എല്ലാ കഴിവുകളും ഉപയോഗിച്ച്, പാരീസിന്റെ ഇരുളടഞ്ഞ വൃത്തികെട്ട മൂലയിൽ ജീവിക്കാനുള്ള സൗകര്യം ചെയ്തുകൊടുത്തു. നാല് മരക്കാലുകളിന്മേൽ ടർപോളിൽ വിടർത്തിയിട്ടുകൊണ്ട് ഒരു വീടുണ്ടാക്കാൻ അവർക്കു കഴിഞ്ഞു. പക്ഷെ, ആ ജീവിതം, ഗർഭവതിയായ ജർമെയിനിന് വളരെ വിഷമമായി തോന്നി. എന്നിട്ടും, പതിമൂന്നു മാസത്തോളം അവർ അങ്ങിനെ കൂടി. അതിനിടക്ക് അവൾ പ്രസവിച്ചു. ഉചിതമായ ശുശ്രൂഷകൾ നിർവ്വഹിക്കാൻ മാഷൽ തൽക്കാലം അപ്രാപ്തനായിരുന്നു. ആരും ഏതും സഹായമില്ലാത്ത പരിതസ്ഥിതിയും! ലൂസററ—മാഷലിന്റെയും ജർമെയിനിന്റെയും രണ്ടാം സന്താനമായ ആ കൊച്ചുകുട്ടി—മരണമടഞ്ഞു.

ആദ്യം, തന്റെ വീട്ടിലേക്ക് തന്നെ മടങ്ങിപ്പോയാലെന്തെന്ന് അവൾക്ക് തോന്നി. പക്ഷെ, അവൾ ആ ചിന്ത ഉപേക്ഷിച്ചു അവരുടെ ക്രിസ്തുമസ്സ് നനഞ്ഞമണ്ണിലും അലിഞ്ഞ മഞ്ഞിലും ആയിരുന്നു. ഒടുവിൽ മാഷലിന് തോന്നി, തങ്ങളുടെ ജീവിതത്തിന്റെ അന്ത്യം ഇതായിരിക്കുമെന്ന്!

ഒരു ദിവസം ഉച്ചനേരത്ത് രണ്ടു ബക്കറ്റുകൾ നിറയെ ജലവുമേന്തിക്കൊണ്ട്, ജർമെയിൻ ഇഴഞ്ഞു നീങ്ങുകയായിരുന്നു. ക്ഷീണയും പരവശയും ആയ ആ യുവതിയെ ശ്രദ്ധിച്ചുകൊണ്ട്, അങ്ങ് അകലെ, ഒരു പുരോഹിതൻ നിന്നിരുന്നു. അദ്ദേഹം അടുത്തുവന്നു.

"ഞാൻ എടുക്കാം ബക്കറ്റുകൾ" ആരോ പറഞ്ഞു.

അദ്ദേഹം അവർക്കുവേണ്ടി ആ ബെക്കറുകൾ ചുമന്നുകൊണ്ട് അവരുടെ വീട്ടിൽപോയി. സ്ഥിതിഗതികൾ അന്വേഷിച്ചു. എമ്മാവൂസിൽ അഭയം വാഗ്ദാനം ചെയ്തുകൊണ്ട് ആബെ മടങ്ങി. തിരിഞ്ഞു നടന്നപ്പോൾ ആ ധീരനായ മനുഷ്യൻ കരയുകയായിരുന്നു. വിശ്വസ്നേഹത്തിന്റെ കണ്ണുനീർ!

* * *

മാഡം എൽ, ബസ്സിൽ യാത്രചെയ്യുമ്പോഴാണ് എമ്മാവൂസിനെക്കുറിച്ച്, അറിയാൻ ഇടയായത്.

അവരുടെ ദയനീയമായ കഥ ഇതാണ്. മാഡം എൽ-ഉം ഭർത്താവും മൂന്നു കുട്ടികളുംകൂടി, ഫ്രഞ്ച് അധീനത്തിലുള്ള പടിഞ്ഞാറൻ ആഫ്രിക്കയിലേക്ക് പുറപ്പെട്ടു. അവരുടെ ഭർത്താവ് അവിടെ ഉദ്യോഗസ്ഥനാവാൻ പോകുകയാണ്. വളരെ ഉയർന്ന പ്രതീക്ഷകൾ അവർക്ക് ഉണ്ടായിരുന്നു. അതുകൊണ്ടുതന്നെ അവരുടെ എല്ലാ വസ്തുവഹകളും വിററുകളഞ്ഞു. അങ്ങിനെ തികച്ചും നിസ്വന്മാരായി, അവർ ആഫ്രിക്കയിൽ എത്തിച്ചേർന്നു. പ്രതികൂല കാലാവസ്ഥയിൽ കൊച്ചു കുട്ടികളിൽ ഒന്നു മൃതിയടഞ്ഞു. വിവശയായ ആ മാതാവ് ദുസ്സഹമായ മനോവേദനക്ക് വിധേയയായി. കുറച്ചു കഴിഞ്ഞപ്പോൾ, കാലാവസ്ഥയുടെ കുഴപ്പം അവരെയും ബാധിച്ചു. ഗത്യന്തരമില്ലാതെ അവർ ഫ്രാൻസിലേക്കു മടങ്ങി. ഒരു ഹോട്ടലിൽ പിഞ്ചുകുഞ്ഞിനെയും കൊണ്ട്, വിരഹിണിയായ അവർ വളരെകാലം കഴിച്ചുകൂട്ടി. ഈ കാലമത്രയും ആഫ്രിക്കയിൽനിന്ന് ഒരെഴുത്തോ, ഒട്ടെങ്കിലും പണമോ അവർക്ക് ലഭിക്കയുണ്ടായില്ല. തുടർച്ചയായി നിരവധി കത്തുകൾ, ആഫ്രിക്കൻ അഡ്രസ്സിൽ ഫ്രാൻസിന് പുറ

ത്തേക്കു പ്രവഹിച്ചുകൊണ്ടിരുന്നു. പക്ഷെ അവയെല്ലാം വൃഥാവിൽ ആയിരുന്നു.

ഒരു ലോറിഷെഡ്ഡിലാണ് അവർ തന്റെ കൊച്ചു കൈപ്പതലിനെയും കൊണ്ട് കഴിച്ചുകൂട്ടുന്നത്. അതിന്റെ ഉടമസ്ഥന് അവർ കൊടുത്തിരുന്ന വാടകയോ? മൂവ്വായിരം ഫ്രാങ്ക്! ആബെയോട് അവർ പറഞ്ഞു.

“അവിടെ കഴിച്ചുകൂട്ടുക അസാദ്ധ്യമാണ്! അതിനുള്ളിൽ ദുസ്സഹമായ ശൈത്യമാണ്. സ്വതവേതന്നെ ഞാൻ ഒരു വാതരോഗിയും! ഇന്നലെ എന്റെ കുട്ടിക്ക് പനി തുടങ്ങി.........ഫാദർ! എന്നെ രക്ഷിക്കു. മററു കുടുംബങ്ങൾക്കു കൊടുത്തതുപോലെ ഞങ്ങൾക്കു കൂടി കുറച്ചു സ്ഥലം തരു!”

“എന്റെ ദൈവമേ” ആബെ ആത്മഗതം ചെയ്തു. വെറും വിശ്വാസത്തിന്റെ വേദാന്തം! ശരിയാണ് ഞാൻ രണ്ടു കുടുംബങ്ങളെ രക്ഷിച്ചിട്ടുണ്ട്. ഇനിയും- രക്ഷിക്കാതെന്നില്ല. പക്ഷെ—എങ്ങിനെ” ഒടുവിൽ അവരും എമ്മാവൂസിലെ ഒരന്തേവാസിയായി.

★ ★ ★

“ഞങ്ങൾ എല്ലാവരും കൂടി രണ്ടു മുറിയിൽ ആണ് താമസം” വിളറി വിളുത്ത, പതിനേഴ വയസ്സായ, ജൂലസ്സ് പറഞ്ഞു. ശക്തിഹീനനും ഒടിഞ്ഞു തൂങ്ങിയ ഒരു അസാധാരണ പ്രകൃതിക്കാരനും ആണ് അവൻ. “ഞങ്ങൾ അവിടെ പതിനേഴ പേരാണ് ആകെ; അതിൽ പതിനൊന്ന് കുട്ടികൾ! എന്റെ ജ്യേഷ്ഠന്റെ രണ്ടു കുട്ടികൾ മരിച്ചുപോയി. അനുജത്തിയുടെ ഒരു കുട്ടിക്ക് ക്ഷയരോഗമാണ്. എന്റെ കൊച്ചനുജൻ അങ്ങയെ പററി

കേട്ടിട്ടുണ്ട്. അവൻ പറഞ്ഞിട്ടാണ് ഞാൻ ഇവിടെ എത്തിയതു്.

ആബെയുടെ ഹൃദയം വേദനിച്ചു. തനിക്കുള്ള ബാധ്യതകൾ എന്നും തീരാത്തതാണ്! തന്റെ പ്രവർത്തനം കൂടിയേ കഴിയൂ! ഇതിലൊന്നും കൂടുതൽ ചിന്തിക്കേണ്ട ആവശ്യമില്ല. ദൈവം നിശ്ചയിക്കുന്നു. നാം അതു് അനുസരിക്കുന്നു.



# ആബെ

പ്രസിഡണ്ട് ആരാണെന്നോ, പ്രധാനമന്ത്രിയുടെ പേര് എന്താണെന്നോ അറിയാത്ത പല ഫ്രഞ്ചുകാരുമുണ്ടായിരിക്കും. എന്നാൽ, ആബെയെ കാണാത്തവരോ കേൾക്കാത്തവരോ ആയി ഫ്രാൻസിൽ ആരുംതന്നെയില്ലെന്ന് പറയാം. ജനതതിയുടെ നാവിൽ സദാ കളിയാടിക്കൊണ്ടിരിക്കുന്ന ഒരു സുഭഗ നാമധേയമാണ് "ആബെ പീറെ." ഏതാനും മാസങ്ങൾ കൊണ്ടുമാത്രമാണ്, ആബെ ഒരു ദേശനായകനായിത്തീർന്നത്. ഇന്നദ്ദേഹം വിശ്വവന്ദ്യനാണ്. നിങ്ങളെപ്പോഴെങ്കിലും ഫ്രാൻസിൽ പോയാൽ, അവിടെ, ഏതു മുക്കിലും മൂലയിലുമുള്ള ചുവരുകളിന്മേൽ പരസ്യം പതിച്ചിരിക്കുന്നതു കാണാം! അതിൽ ആബെയുടെ ചിത്രവും ഉണ്ടായിരിക്കും. എമ്മാവൂസിനുവേണ്ടിയുള്ള ധനാഭ്യർത്ഥനയാണിത്.

ഹെൻറി ആൻറണി ഗ്രോവ്—അതാണ് ആബെയുടെ യഥാർത്ഥ നാമധേയം.—1912-ൽ, ലിയോൺ

സ് നഗരത്തിൽ ഭൂജാതനായി. ഒരു സിൽക്ക് നിർമ്മാതാവിന്റെ മകനായിരുന്നു അദ്ദേഹം. അക്കാലത്തുതന്നെ, ഹെൻറിയുടെ പിതാവ് ഒരു ദീനദയാലുവായിരുന്നു. അന്നത്തെ ഒരു പ്രത്യേക സംഭവം ഇന്നും, ആബെയുടെ സ്മരണകളിൽ ഉയർന്നുവരാറുണ്ട്.

അന്ന്, അദ്ദേഹത്തിന് പന്ത്രണ്ടുവയസ്സാണ്. പിതാവിന്റെ കൂടെ, ആബെ ഒരു ചെറിയ വിനോദയാത്രക്കിറങ്ങിപ്പുറപ്പെട്ടു. എല്ലാ ഞായറാഴ്ചയും തുടർന്നുപോരാറുള്ള ഒരു സാധാരണ നിയമമാണ് ഇത്തരം സഞ്ചാരം.

ലിയോൺസ് സിൽക്കിന് പ്രസിദ്ധമാണ്; അതോടൊപ്പം ദാരിദ്ര്യത്തിനും! ആസ്പത്രിയിൽനിന്നും പുറംതള്ളപ്പെട്ട രോഗികൾ! ജോലിയില്ലാതലയുന്ന തെണ്ടികൾ! പട്ടിണികിടക്കുന്ന പിച്ചക്കാർ, അങ്ങനെ, തെരുവുകളിൽ നീറിനീറി മരിക്കുന്ന അനേകലക്ഷം ജനങ്ങളുണ്ട് ഫ്രാൻസിൽ. തെരുവിൽ ജനിക്കുന്നു; തെരുവിൽത്തന്നെ വളരുന്നു. അങ്ങനെ തികച്ചും അനാഥരായ സ്ത്രീപുരുഷന്മാർ! ആദ്യമൊക്കെ അനാഥരെ ആശ്വസിപ്പിക്കുന്ന ജോലിക്ക് ആസ്പത്രികളിൽ ആളെ നിയമിക്കാറുണ്ട്. പക്ഷെ, പിന്നീട് ആ സമ്പ്രദായം പരാജയപ്പെട്ടു. ഹെൻറിയുടെ പിതാവ് ഇക്കാര്യത്തിൽ അതിശ്രദ്ധ പതിപ്പിച്ചിരുന്നു. ഇത്തരം ജനങ്ങളുടെ ഉദ്ധാരണത്തിന്, പല സമുദായ മാന്യന്മാരേയും അദ്ദേഹം സമീപിക്കയുണ്ടായി. ലോകത്തിന്റെ ജോലിത്തിരക്കിൽ വ്യാപൃതരായ അവർക്കുണ്ടോ ഇതിനൊക്കെ സമയവും സൌകര്യവും! എല്ലാവരും സമ്മതം മൂ

ളിയെങ്കിലും അതുകൊണ്ടുതന്നെ അവസാനിക്കയാണു ണ്ടായതു്. ഒന്നുമില്ലെങ്കിൽ, ഞായറാഴ്ചകളിലെങ്കിലും കുറച്ചു സാധുജനശുശ്രൂഷ ചെയ്യണമെന്നു് അദ്ദേഹം അഭ്യർത്ഥിച്ചുനോക്കി. ചിലരൊക്കെ ഇറങ്ങിപ്പുറപ്പെട്ടു.

ഇതൊന്നും നമ്മുടെ കൊച്ചു ഹെൻറി ധരിച്ചിരുന്നില്ല.

“നമ്മളെവിടെപ്പോകുന്നു പപ്പാ?” ഇടയ്ക്കു് ആ നിഷ്കളങ്കഹൃദയൻ ഉൽക്കണ്ഠാകുലനാകും.

അവിടെ, ആ പള്ളിക്കു ചുററുമായി, തെണ്ടികൾക്കും പിച്ചക്കാർക്കും അനവധി, വീടുകൾ കെട്ടിക്കൊടുത്തിരുന്നു. കുർബ്ബാനകഴിഞ്ഞുവരുമ്പോൾ, ആ പള്ളിമൂലയ്ക്കൽ ഒരു പിച്ചക്കാരൻ കൈനീട്ടി നില്ക്കുന്നതു് എന്നും ഹെൻറി കാണാറുണ്ടു്. അപ്പോഴൊക്കെ, ആ കുട്ടിയുടെ ഉപബോധമനസ്സിൽ അവരോടുള്ള സഹതാപവും സേവനസന്നദ്ധതയും തലയുയർത്തിയിരുന്നു.

ഒരു മനുഷ്യനെ വിലയിരുത്തുന്നതു് അവൻെറ പരിതസ്ഥിതിയാണു്. പാവങ്ങൾക്കെപ്പോഴും തെററുകളും കുററങ്ങളും ധാരാളമായിരിക്കും. സാധാരണ മാന്യന്മാർ, പിച്ചക്കാരെ അങ്ങേയററം അധഃപതിച്ചവരായി കരുതിയിരുന്നു. മാത്രമല്ല അവരെപ്പോഴും ആപൽക്കാരികളുമായിരുന്നു. ഇതാണു് അക്കാലത്തെ സമുദായത്തിൻെറ ചിന്താഗതി നമ്മുടെ ഹെൻറിയാകട്ടെ, ഇത്തരം കാര്യങ്ങളിൽ തീരെ അജ്ഞനുമായിരുന്നു.

നാല്പതിലധികം തെണ്ടികൾ പാർക്കുന്ന ഒരു കോളനിയിലേക്കാണു്, ഹെൻറിയുടെ പപ്പാ കേറിച്ചെന്നതു്.

അദ്ദേഹം, മനുഷ്യരോടെന്നപോലെ അവരോടു പെരു മാറി. തൻെറ പിതാവിൻെറ ഉദ്ദേശവും ലക്ഷ്യവും ഹെൻറി മനസ്സിലാക്കാൻ തുടങ്ങി. നന്മചെയ്യുക! എത്ര ആനന്ദാത്മകമാണതു്. തനിക്കും, അവരെ സഹായിക്ക യും ശുശ്രൂഷിക്കയും ചെയ്യുന്ന ഒരു നല്ല കുട്ടിയാകണമെ ന്ന് ആഗ്രഹം ജനിച്ചു.

ഹെൻറിയുടെ പിതാവു്, ആ പ്രത്യേക സന്ദർ ഭത്തിൽ ഒരു ക്ഷുരകനായി മാറിക്കഴിഞ്ഞു. അദ്ദേഹം ഒ ന്നുരണ്ടാളുകളുടെ താടിയും തലയും ശരിപ്പെടുത്തിക്കഴി ഞ്ഞു. ഹെൻറി പള്ളിയിൽവെച്ച് എത്രയോ ആവ ത്തി കേട്ടിട്ടുള്ളതാണ് "അയൽക്കാരനെ സ്നേഹിക്കുക" എന്ന മഹദ്‌വാക്യം. ഇതാ നിറയെ അയൽക്കാർ! പി ച്ചക്കാരും നിസ്സഹായരും ദരിദ്രരുമായ അയൽക്കാർ!

വീട്ടിലേക്ക് തിരിച്ചപ്പോഴും, ഹെൻറിയുടെ ഹൃദ യം വികാരനിർഭരമായിരുന്നു. ആ വികാരങ്ങൾക്ക് വാ ക്കുകളില്ല. തെണ്ടികളാൽ സ്നേഹിക്കപ്പെടുക! ബഹുമാ നിക്കപ്പെടുക! എത്രയോ അർത്ഥവത്താണതു്. അന്നു മു തൽക്കെന്നു പറയട്ടെ, ആബെയുടെ ജീവിതത്തിൽ ചി ല പരിവർത്തനങ്ങളുണ്ടായി. കൂടുതൽ ചിന്തിക്കാനും അ തിനുവേണ്ടി വായിക്കാനും തയ്യാറെടുത്തു ഹെൻറി. ഫ്രാ ൻസിസ് അസീസിയുടെ ജീവചരിത്രഗ്രന്ഥമാണ് അ ദ്ദേഹത്തെ ആദ്യമായി ആകർഷിച്ചതു്. ആ മഹൽ ഗ്രന്ഥം ഹെൻറിയുടെ സഹതസഞ്ചാരിയായിത്തീൻ.

★ ★

ലിയോൺസിലെ ജെസ്യൂട്ട് കോളേജിലാണ് ഹെ ൻറിയുടെ വിദ്യാഭ്യാസത്തിൻെറ പ്രഥമഘട്ടം നിർവ്വ

ഹിക്കപ്പെട്ടത്. ഒരു മദ്ധ്യവേനൽക്കാലത്ത്, അദ്ദേഹം റോമിലെത്തിച്ചേർന്നു. അവിടെവച്ച്, ജീവിതം ഉദ്ദേശപൂർണ്ണമാക്കുന്നതിനും, പ്രവർത്തനങ്ങൾ ഫലവത്താക്കുന്നതിനും, അദ്ദേഹം പ്രതിജ്ഞയെടുത്തു.

സ്വന്തം ജീവിതംതന്നെ, സ്വാഭാവികമായ ചില മാററങ്ങൾക്ക് വിധേയമാകുന്നതോടെ അതിൻെറ പ്രത്യക്ഷോദാഹരണങ്ങളായ പല പ്രവൃത്തികളും അദ്ദേഹത്തിന് ചെയ്യാനുണ്ടായിരുന്നു. സ്വന്തം ഓഹരി വീട്ടിലെ സ്വത്തിൽനിന്നും ഭാഗിച്ച് വാങ്ങി സാധുക്കൾക്കും ദരിദ്രർക്കും വിതരണം ചെയ്തു. അദ്ദേഹത്തിൻെറ അടുത്ത പ്രയാണം ഒരാശ്രമത്തിലേക്കാണ്. മനുഷ്യൻെറ ധാർമ്മികമായ കടമകൾ കൈകാര്യം ചെയ്യാനുള്ള വിഷമതകളുടെ ഒരു നീണ്ട പട്ടിക അദ്ദേഹത്തിൻെറ പക്കൽ ഉണ്ടായിരുന്നു. സർവ്വസ്വവും ത്യജിക്കുന്നതിനും ഏകാന്തജീവിതത്തിലേക്ക് എടുത്തു ചാടാനുമുള്ള പ്രചോദനമായിരുന്നു അദ്ദേഹത്തിൻേറത്. ഉടൻതന്നെ, താൻ ഒരു പുരോഹിതനാകാൻ പോകുന്നു എന്നവാർത്ത, മാതാപിതാക്കളുടെ സന്നിധിയിൽ സധീരം അദ്ദേഹം വിളംബരപ്പെടുത്തി. ആ വാർത്ത അദ്ദേഹത്തിൻെറ പിതാവിനെ യഥാർത്ഥത്തിൽ ഞെട്ടിപ്പിക്കയാണുണ്ടായത്! മകൻെറ ഭാവിയെക്കുറിച്ച് മനോഹരങ്ങളായ പല പ്രതീക്ഷകളും അവർക്കുണ്ടായിരുന്നു. തന്നെപ്പോലെ ഒരു ഗൃഹസ്ഥനായിത്തീരണം തൻെറ മകൻ എന്ന മോഹം, ആ പിതാവ് വളരെക്കാലമായി ലാളിച്ച് വളർത്തിയതാണ്. അങ്ങിനെയൊക്കെയാണെങ്കിലും ആയുവഹൃദയത്തിൻെറ ദൃഢനിശ്ചയത്തെപ്പററി കുറെ അഭിമാനവും അവർക്ക് തോന്നാതിരുന്നില്ല. ഇതിനിടക്കാണ് പിതാവിൻെറ

ഷരമം! പക്ഷെ; ആബെയെ സംബന്ധിച്ചിടത്തോളം പൊറുക്കാനും മറക്കാനുമുള്ള അദ്ദേഹത്തിന്റെ കഴിവ് വ്യക്തമാവുകയാണുണ്ടായത്. ദുഃഖനിമഗ്നനായിരുന്ന ഹെൻറി സ്വപ്നങ്ങളിൽ, ഈശ്വരനോടും ലോകത്തോടുമുള്ള തന്റെ ബാദ്ധ്യതകളുടെപേരിൽ, ഇതുകൊണ്ടും കഴിഞ്ഞിയില്ല.

സെന്റ് ഫ്രാൻസിസ് ആശ്രമത്തിലെ ജീവിതം തുടരാനദ്ദേഹത്തിന്ന് കഴിഞ്ഞില്ല. ഇടക്കുവെച്ച് അദ്ദേഹം ക്ഷയരോഗബാധിതനായി. ഏഴുവർഷത്തോളമുള്ള ആ ജീവിതത്തിന്, ആരോഗ്യപരമായ കാരണങ്ങളാൽ, വിരാമമിടേണ്ടതായിവന്നുകൂടി.

ഒരു നേരിയ വിശ്രമത്തിനുശേഷം വളരെയധികം മാസങ്ങൾ ഒരു വികാരിയായി ഹെൻറി ജോലി നോക്കി. അപ്പോഴാണ് നാശകാരിയായ യുദ്ധം പൊട്ടിപ്പുറപ്പെട്ടത്. ആൽപ്സിലും, അൽസെയിൽസിലും അദ്ദേഹം സേവനമനുഷ്ഠിച്ചു. അവസാനം, തെക്കെ മേഖലയിലുള്ള ഒരു ആശുപത്രിയിലേക്കദ്ദേഹം സ്ഥലം മാററപ്പെട്ടു. അവിടെവെച്ചാണ്, സമാധാനസന്ധി ഒപ്പിട്ട സംഗതി അദ്ദേഹം ഗ്രഹിച്ചത്. ഉടനെതന്നെ, തന്റെ ഇടവകയിലേക്ക് ആബെ മടങ്ങി.

യുദ്ധം നടന്നുകൊണ്ടിരുന്ന കാലത്തെ അനുഭവങ്ങൾ വർണ്ണനാതീതങ്ങളാണ്. ഓരോരാജ്യത്തിന്റേയും അന്തർദ്ദേശിയ കാര്യങ്ങളിൽ ബഹിർശക്തികൾ സമ്മർദ്ദം ചെലുത്തിയിരുന്നു. ചില രാജ്യങ്ങളിൽ അവിടത്തെ പൌരന്മാരായിരുന്നിട്ടും, ന്യൂനപക്ഷങ്ങൾക്ക് ജീവിത

സൗകര്യവും സുരക്ഷിതത്വവും ഇല്ലായിരുന്നു. മർദ്ദനങ്ങളും അക്രമങ്ങളും ഓരോ സ്ഥലത്തും ആവർത്തിക്കപ്പെട്ടുകയുണ്ടായി.

1942 ജൂലായി മാസത്തിലെ ഒരു രാത്രിയിൽ, അദ്ദേഹത്തിന്റെ ഉമ്മറവാതിക്കൽ ഘടിപ്പിച്ചിരുന്ന കോളിങ്ങ്ബെൽ ശബ്ദിക്കാൻ തുടങ്ങി. ഒരു കൂട്ടം ജനങ്ങൾ അദ്ദേഹത്തെയും കാത്തുനില്ക്കയാണ്. വിവിധവേഷധാരികളായിരുന്ന അവർ! തങ്ങളെ എവിടെയെങ്കിലും ഒളിപ്പിച്ച് തൽക്കാലത്തേക്ക് രക്ഷിക്കണമെന്നവർ അപേക്ഷിച്ചു. പൊല്ലീസുകാർ ഭവനങ്ങളോരോന്നായി പരിശോധിക്കയും ജൂതന്മാരെ വലിച്ചുകൊണ്ട് പോകയും ചെയ്തിരുന്നു. പുരുഷന്മാരെയും, സ്ത്രീകളേയും, കുട്ടികളേയും പ്രത്യേകം ലോറിയിൽ അടക്കി ഇട്ടിരുന്നു. പുരുഷവർഗ്ഗത്തെ മുഴവൻതന്നെ ഗ്യാസ് ചെയിംബർ (തടവുമുറിയിൽ ഒരു ശിക്ഷാസ്ഥലം)—ലേക്കും സ്ത്രീകളെ പട്ടാളക്കാരുടെ കിടപ്പറകളിലേക്കും സ്ഥലം മാററിയിരുന്നു. കുട്ടികളെ അനാഥാലയങ്ങളിൽ ഏല്പിക്കയും, അവരെ തിരിച്ചറിയാനുള്ള എല്ലാ രേഖകളും നശിപ്പിക്കയും ചെയ്തുകൊണ്ടിരുന്നു.

ഒരു മനുഷ്യൻ എന്നനിലയ്ക്കല്ല, ഒരു പുരോഹിതൻ—ദൈവത്തിന്റെ ആൾ—എന്നനിലക്കാണ്, അവർ അദ്ദേഹത്തെ അഭയം പ്രാപിച്ചത്. "ഞങ്ങളെ രക്ഷിക്കുക!" ആകെ അവർക്ക് പറയാനുണ്ടായിരുന്ന രണ്ടു വാക്കുകൾ ഇവയാണ്. ആ രാത്രിയിലേക്ക് തന്റെ മുറി അദ്ദേഹം ഒഴിഞ്ഞുകൊടുത്തു. അടുത്തദിവസം, സ്നേഹിതന്മാരുടെ വീടുകളിലും പെൺപള്ളിക്കൂടങ്ങ

ളിലുമായി, അവക്ക് ജീവിക്കാനുള്ള സൗകര്യം അദ്ദേഹം ഏർപ്പെടുത്തി. അഭയാർത്ഥികളുടെ സംഖ്യ ദിനംപ്രതി വർദ്ധിക്കുകയാണ്. താൻ വിശ്രമിക്കണമെന്ന് ഈശ്വരൻ ഉദ്ദേശിക്കുന്നില്ലെന്ന പരമാർത്ഥം അദ്ദേഹത്തിന് വ്യക്തമായി. സ്വന്തം ജീവൻ ത്യജിച്ചും, ക്രൂരമായി വേട്ടയാടപ്പെട്ട ജനങ്ങളെ ആശ്വസിപ്പിക്കുക എന്ന ഭീകരസാഹസിക കൃത്യങ്ങളാണ് അദ്ദേഹത്തിന് അഭിമുഖീകരിക്കാനുണ്ടായിരുന്നത്. ദിനംപ്രതി, മരണത്തിന്റെ വക്ത്രങ്ങളിൽനിന്നദ്ദേഹം അത്ഭുതകരമാംവണ്ണം രക്ഷപ്പെട്ടുകൊണ്ടിരുന്നു. "ദൈവാനുഗ്രഹം മാത്രമാണത്" പിന്നീടദ്ദേഹം എഴുതി. "സ്വയം വേദനിക്കയും സഹിക്കയും ചെയ്യുക എന്നത് അന്യന്റെ വേദനകളെക്കുറിച്ച് അറിവാൻ സഹായിക്കുന്നു. നിഷ്കളങ്കരായ ഈ യാതനക്കാർ നിഷേധിക്കപ്പെട്ട ജീവിതത്തോടുകൂടിയവരാണ്. അവരുടെ ഭാവിയും വിധിക്കപ്പെട്ടിരിക്കുന്നു. അങ്ങിനെയുള്ളവരുടെ യാതനയിൽ ഭാഗഭാക്കാകേണ്ടത് സ്വന്തം കർത്തവ്യമാണെന്നറിയുന്നവൻ ഭാഗ്യവാനാണ്. അതവന്റെ ജീവിതോദ്ദേശമായിരിക്കണം."

ഒരുദിവസം നിശ്ചേതനനും, ഊർജ്ജിതത്വം നഷ്ടപ്പെട്ടവനുമായ ഒരു പോളിഷ് വിദ്യാർത്ഥി ആബെയെ ശരണംപ്രാപിച്ചു. അയാഠം വടക്കുനിന്നും വേട്ടയാടപ്പെട്ട് വരികയാണ്. സംഭാഷണത്തിൽനിന്നും അയാളൊരു ജൂതനാണെന്ന് വ്യക്തമായി. അയാളെ രക്ഷിക്കുക എന്നത് അത്ര ക്ഷിപ്രസാദ്ധ്യവുമല്ല. വളരെത്തലമുറകഠംക്കുമുമ്പുതന്നെ അയാളുടെ കുടുംബം ജൂതവർഗ്ഗത്തിൽനിന്നും വിഭിന്നമായിത്തീർന്നെന്നു തെളിയിക്കുന്ന

കൃത്രിമരേഖകൾ സൃഷ്ടിക്കുകയാണ്, ഉടനടി വേണ്ടത്. തൽക്കാലം ആ വൈദികൻ, തന്റെ കൂടെത്തന്നെ ആയാളെ താമസിപ്പിച്ചു. അവന്റെ ജനനം, ജ്ഞാനസ്നാനം മുതലായവയെക്കുറിച്ച് രേഖകൾ തയ്യാറാക്കിക്കൊണ്ടിരുന്നപ്പോൾ ആ വിദ്യാർത്ഥി, ആബെയുടെ ഗൃഹത്തിലെ നിലവറകളിൽ കഴിച്ചുകൂട്ടുകയായിരുന്നു. ഈ കൃത്രിമരേഖകളുടെ നിർമ്മാണം വളരെ കുഴപ്പംപിടിച്ചതും ദീർഘകാലപ്രയത്നമുള്ളതും ആയിരുന്നു. ഈ സന്ദർഭത്തിൽ, വെളിയിൽ തലകാട്ടരുതെന്ന് അയാളോട് പുരോഹിതൻ നിഷ്കർഷിച്ചു പറഞ്ഞിരുന്നു. രേഖകൾ മിക്കവാറും ശരിപ്പെട്ടു. അപ്പോഴാണ്, ഒരു ദിവസം ആബെ അയാളെ നടുറോഡിൽവെച്ചു കണ്ടുമുട്ടുന്നത്. അദ്ദേഹം വളരെയധികം ശകാരിച്ചു. അടുത്ത ദിവസങ്ങളിലൊന്നും അയാൾ പുറത്തുവരികയുണ്ടായില്ല.

ഒരു സുപ്രഭാതത്തിൽ എല്ലാം ശരിപ്പെട്ടുകഴിഞ്ഞു. രേഖകളുമായി ആബെ അയാളെ തിരക്കി. അദ്ദേഹം അയാളുടെ മുറിതുറന്നു. ഭയങ്കരമായ കാഴ്ച! അയാൾ, മുകളിൽ ഒരു കയറിൽ അതാ തൂങ്ങിക്കിടക്കുന്നു! മൃത്യുവിന്റെ ഗർത്തത്തിൽനിന്ന് ആ മനുഷ്യനെ രക്ഷിക്കുവാൻ ആബെക്ക് കഴിഞ്ഞില്ല. അത് അദ്ദേഹത്തെ നിരന്തരമായി വേദനിപ്പിച്ചുകൊണ്ടിരുന്നു. അതിനുശേഷം, ആശങ്കാവകാശമില്ലാത്ത ഏതുസംഭവമുണ്ടാകുമ്പോഴും, ആ ആത്മഹത്യയുടെ ചിത്രം ആബെയുടെ ഓർമ്മയിൽ അടിക്കടി ഉയർന്നുകൊണ്ടിരുന്നു.

മറെറാരുസംഭവവും ഇത്തരുണത്തിൽ സ്മരണീയമാണ്. 1942-ഗ്രീഷ്മകാലത്താണതുണ്ടായത്. അവ

ധിക്ക് അപേക്ഷിച്ചശേഷം, രഹസ്യമായി അദ്ദേഹം ഷാമോയിലേക്ക് പോയി. വേട്ടയാടപ്പെടുന്ന ജൂതന്മാരും, ചെക്കോസ്ലോവാക്കിയ, പോളണ്ട്, ഹോളണ്ട് എന്നിവിടങ്ങളിൽനിന്നുള്ള അഭയാർത്ഥികളുമായ 12 പേർ അദ്ദേഹത്തിന്റെ കൂടെയുണ്ടായിരുന്നു. ഈ പുരോഹിതൻ തൽക്കാലത്തേക്ക് ഒരു കള്ളക്കടത്തുകാരനായി. രാജ്യാതിർത്തി കടത്തിവിടുകയായിരുന്നു അദ്ദേഹത്തിന്റെ ജോലി. അതറിയണമെങ്കിൽ അനുഭവിക്കതന്നെ വേണം. മാരകമായ മഞ്ഞുകട്ടകളെ തരണംചെയ്തുകൊണ്ടും ഹിമാവൃതമായ പർവ്വതശൃംഗങ്ങളെ താണ്ടിക്കൊണ്ടും സാധിക്കുന്ന സാഹസികമായ പർവ്വതാരോഹണത്തിന്റെ കോരിത്തരിപ്പിക്കുന്ന അനുഭവങ്ങൾ അയവിറക്കണമെങ്കിൽ, അതുകൊണ്ടു മാത്രമേ സാദ്ധ്യമാകൂ! നിരന്തരമായ പരിശ്രമത്തിന്റെ പരിണതഫലമായ പരിശുദ്ധിയും ആപൽക്കരമായ ഒരു യാത്രക്കുശേഷം ഫലസിദ്ധിയുടെ ഉന്നതതലത്തിലെത്തുമ്പോഴുള്ള ആഹ്ലാദവും ഇത്രയും ഉൽകൃഷ്ടമാണെങ്കിൽ, 12 ആളുകളുടെ വേട്ടയാടപ്പെട്ട് വിറകൊണ്ടുനടക്കുന്ന ജീവിതത്തിന്റെ സംരക്ഷണത്തിലുള്ള ഉത്തരവാദത്തിൽനിന്നുളവാകുന്ന ആത്മീയാനുഭൂതി എത്രമേൽ ഉൽകൃഷ്ടമായിരിക്കണം? 8 മണിക്കൂർ നീണ്ടുനിന്ന യാത്രയുടെശേഷം, ഗൈഡ്— മാർഗ്ഗദർശകൻ — പറയുന്നു.

"ആവൂ നാം സ്വിററ്സർലണ്ടിൽ എത്തി!"

അവരോരോരുത്തരുടെയും മുഖത്ത് വിസ്ഫുരിച്ചുകണ്ട വികാരങ്ങളെ പകർത്താൻ എനിക്ക് വാക്കുകളില്ല.

* * *

ഈ പരിശ്രമങ്ങൾക്കിടയിലും, ഇടവകക്കാരുടെ ഒരു സംഘടന രൂപീകരിക്കാൻ ആബെക്ക് കഴിഞ്ഞു.

സക്കാരിൻെറ കീഴിൽ മർദ്ദിതരും അവശരും ആയ പലരേയും അദ്ദേഹം ആശ്വസിപ്പിച്ചു. ഒരിക്കൽ അദ്ദേഹം ജനറൽ ദി ഗോളെയുടെ സഹോദരൻെറ ജീവൻ രക്ഷിക്കുകയുണ്ടായി. രഹസ്യരേഖകളുടെ പ്രവർത്തനത്തിൽ ആവരെയ സഹായിക്കാൻ ഒരു മദർ സുപ്പീരിയർ കൂടിയുണ്ടായിരുന്നു.

ആദ്യമദ്ദേഹം ഇററലിക്കാരാൽ തടവുകാരനാക്കപ്പെട്ടു. പക്ഷെ, അദ്ദേഹം ഒരുവിധത്തിൽ രക്ഷനേടി. സ്പെയിനിൽനിന്നു മടങ്ങുകയായിരുന്നു ആളെ. വഴിക്ക് അതാ രഹസ്യപ്പോലീസ് വായുംപിളർന്നു നില്ക്കുന്നു. എന്നാൽ അവിടെയും ഭാഗ്യം അതിൻെറ പ്രകാശം ചൊരിഞ്ഞു. അതിശ്രദ്ധമായി ഒരു പത്രം നടത്തുന്നതിനും ഇക്കാലത്ത് അദ്ദേഹത്തിന് കഴിഞ്ഞു. യുദ്ധാവസാനത്തോടെ ആ പുരോഹിതൻ, മുഴുവൻ നാവികപ്പടയുടേയും ചാപ്ലെയിൻ-ഇൻ-ചീഫ് ആയിത്തീർന്നു.

ലൊറെയിൻ നിയോജകമണ്ഡലത്തിൽ അടുത്ത തിരഞ്ഞെടുപ്പിന്നദ്ദേഹം മത്സരിച്ചുനോക്കി. വമ്പിച്ച ഭൂരിപക്ഷത്തോടെയുള്ള ജയമായിരുന്നു ഫലം.

താമസസൗകര്യങ്ങൾ വളരെ കുറവായിരുന്നതിനാൽ, ഒരു നാട്ടിൻപുറത്ത് ഒരു പഴയ വീട് അദ്ദേഹം വാടകയ്ക്കെടുത്തു. ഇവിടെയാണ് ലോകത്തിലെ നിരാധാരരും ഭവനരഹിതരുമായ പലരുടേയും ആശാകേന്ദ്രമായ 'എമ്മാവൂസി'ൻെറ ജനനം!

# കെട്ടിടങ്ങൾ ഉയരുന്നു

എല്ലാവരും വേലയെടുക്കുന്നു. ആബെ ആ മണ്ണിൽ ആദ്യമായി ഒരു വീടുപണിയാൻ ശ്രമിക്കയാണ്. ബാസ്റ്റിനും ഏററിനിയുമാണ് സന്നദ്ധരായി അദ്ധ്വാനിക്കുന്നത്. ഒരു ലോറിനിറയെ ഇഷ്ടികകൾ വന്നുചേർന്നപ്പോൾ അവർ അന്യോന്യം നോക്കി മന്ദഹസിച്ചു. ആബെ മടങ്ങിയെത്തിയപ്പോഴേക്കും ഒരു വീടുപണിയുന്നതിനുള്ള സാമഗ്രികൾ അവിടെ കുന്നുകൂടിക്കിടക്കുകയാണ്. 'അദ്ദേഹം മുമ്പെങ്ങുമനുഭവിക്കാത്ത ആനന്ദവും സംതൃപ്തിയുമാണ് അനുഭവിച്ചത്.

ഈ ആശയം പെട്ടെന്നുണ്ടായതല്ല. വളരെയേറെ ദിവസങ്ങളായി ആബെ ഇതെപ്പററി ഗഹനമായി ചിന്തിച്ചുകൊണ്ടിരിക്കയായിരുന്നു. ഫ്രാൻസിലെ സ്ഥിതിഗതികൾ അദ്ദേഹത്തെ അനുനിമിഷം വേദനിപ്പിച്ചുന്നൊന്നാണ്. ഭവനരഹിതരും നിരാധാരരുമായ ജനങ്ങളെ

കാണുമ്പോഴും, അവരനുഭവിക്കുന്ന ക്ലേശങ്ങളോർക്കുമ്പോഴും അദ്ദേഹം ആലോചിച്ചിട്ടുള്ളതാണിത്. ഒരു സ്വപ്ന ലോകവും മനസ്സിലേന്തിക്കൊണ്ടാണദ്ദേഹം കഴിച്ചുകൂട്ടുന്നത്. സർവ്വർക്കും സ്വന്തം വീടുകളുള്ള, സമാധാനവും ശാന്തിയും കളിയാടുന്ന ഒരു ലോകം.

റിപ്പബ്ലിക്കിന്റെയും നാഷനൽ അസംബ്ളിയുടെയും പ്രസിഡണ്ടുമാരുടെ സന്നിധിയിൽ ആബെ ധനാഭ്യർത്ഥന അവതരിപ്പിച്ചു. അതു വൃഥാവിലായിപ്പോയില്ല. 5000 ഫ്രാങ്ക് വീതം അവർ സംഭാവന ചെയ്തു. ആബെയാകട്ടെ, അതുകൊണ്ടു തൃപ്തിപ്പെട്ടില്ല. അദ്ദേഹത്തിന്റെ സുഹൃത്തുക്കളെ ഇക്കാര്യത്തിലദ്ദേഹം നിരന്തരമായി അലട്ടിക്കൊണ്ടിരുന്നു. ഫ്രാൻസിലെ മഹാമനസ്കരായ, ഉദാരമതികളായ എല്ലാമാന്യന്മാരുടെ സമീപത്തും ആബെ എത്തിച്ചേർന്നു. അങ്ങനെ, തന്റെ പദ്ധതിക്ക് ഒരു പ്രായോഗിക രൂപം നൽകാൻ ആബെക്ക് കഴിഞ്ഞു.

ആ സംഘം പ്രവർത്തിക്കുന്നതു്, നിറഞ്ഞ ഹൃദയത്തോടെ, തുറന്ന കണ്ണുകളോടെ നോക്കിനിൽക്കയാണദ്ദേഹം. ഒന്നിനു മീതെ മറെറാന്നായി ഓരോ ഇഷ്ടികകളും കയറുമ്പോഴും അദ്ദേഹത്തിന്റെ അഭിലാഷങ്ങൾ പൂരിതമാകയാണ്. അദ്ദേഹം പാൻറ് മടക്കിക്കേററിക്കൊണ്ടു് ഇറങ്ങി വന്ന് പറഞ്ഞു.

"ഈ ഇഷ്ടികകളോരോന്നും ഫ്രാൻസിലെ ഓരോ രാഷ്ട്രീയപ്പാർട്ടികൾക്കും വേണ്ടി പ്രാർത്ഥിക്കും."

ഇതിനു മുമ്പുതന്നെ, കപ്പേളയുടെ നിർമ്മാണം പൂർത്തിയാകാറായിരുന്നു. എററിനി, ബാസ്റ്റിൻ, ജിബോ

യി, കങ്കാരു ഇവരുടെ ഏകീകൃതമായ പ്രയത്നമായിരു
ന്നു അതു്. അഭിമാനിക്കാവുന്നൊരു വര്‍ഗ്ഗം, ആവശ്യ
ക്കാരായ ഒരു വര്‍ഗ്ഗം, അതിന്റെ അര്‍ത്ഥം ആവശ്യങ്ങള്‍
തികച്ചും നിറവേറുക എന്നതാണ്. പരിതസ്ഥി
തിയുടെ പ്രാതികൂല്യം ആനുകൂല്യമാക്കിത്തീര്‍ത്താല്‍, വിജ
യത്തിന്റെ വാതില്‍ തുറക്കുകയാണതു്. സെന്റ് ഡെ
ന്നിയില്‍ കുറെ പഴയ ജയിലറകളുണ്ടു്. അവ ലേലം
വിളിക്കുന്ന സന്ദര്‍ഭത്തില്‍ ആബെ സന്നിഹിതനാ
യിരുന്നു. അദ്ദേഹം ആ സൌകര്യം പാഴാക്കിക്കള
ഞ്ഞില്ല. അവയെല്ലാം പൊളിച്ചെടുത്തു് എമ്മാവൂസി
ലെത്തിക്കാന്‍ ആബെയ്ക്കു് കഴിഞ്ഞു. എമ്മാവൂസൊന്നു്
വിപുലീകരിക്കലായിരുന്നു പ്രഥമ കര്‍ത്തവ്യം! വസന്തകാ
ലത്തും ഗ്രീഷ്മകാലത്തും തുടര്‍ച്ചയായി വന്നുകൊണ്ടിരുന്ന
സന്ദര്‍ശകര്‍ക്ക് സ്ഥലസൗകര്യം ഏര്‍പ്പെടുത്തിക്കൊടുക്കയും
വേണമല്ലോ.

ഏതാനും ദിവസങ്ങള്‍ കൊണ്ടു് എമ്മാവൂസി
ന്റെ അന്തരീക്ഷം ആകെ വ്യത്യാസപ്പെടുകയാണ്.
ആ പുരാതന ഗൃഹം തന്നെ, ഇന്നു്, കണ്ടാലറിയാത്ത
വിധം മാറിപ്പോയിരിക്കുന്നു. അതിനു ചുറ്റുമുള്ള സ്ഥ
ലങ്ങളില്‍ അനേകം പുതിയ മുറികളും നിര്‍മ്മിതമായിരി
ക്കുന്നു.

ഒരു ദിവസം റാവേലിനെ വിളിച്ചു് ആബെ അ
ന്വേഷിച്ചു.

"സ്വന്തം വീടിന്റെ ഉദ്ദേശം എങ്ങിനെയിരി
ക്കുന്നു?"

റാവേല്‍ ചുററും നോക്കി. വീടുപണിയുന്ന സാമ
ഗ്രികള്‍ ഇനിയും ബാക്കി കിടക്കയാണ്. ഒരു ചെറി

യ സന്തോഷം റാവേലിൻെറ മുഖത്ത് മിന്നി. അടുത്ത നിമിഷത്തിൽ അത് കടുത്ത നിരാശയായി മാറി. ഒരു നെടുവീർപ്പിട്ട് റാവേൽ പ്രതിവചിച്ചു. "എന്തു ചെയ്യും? എനിക്കതിനു വേണ്ട പണവും സ്ഥലവും ഒന്നുമില്ല, ഫാദർ!"

"അതു സാരമില്ല!" ആബെ റാവേലിനെ സമാശ്വസിപ്പിക്കാൻ തോളിൽ തട്ടിക്കൊണ്ടു പറഞ്ഞു. "എൻെറ ശമ്പളവും സ്ഥലവും!.........എന്തു പറയുന്നു.?"

കുളിർ കാററുപോലെ ആനന്ദാത്മകവും ആശാസമ്പ്രദവുമായിരുന്നു ആ വാചകങ്ങൾ.

വിജനമായി കിടക്കുന്ന പല എസ്റ്റേററുകളും ആബെയുടെ ശ്രദ്ധയിൽ പെട്ടിട്ടുണ്ടായിരുന്നു. അവയുടെയെല്ലാം ഉടമസ്ഥന്മാരെ ഉടനെതന്നെ സമീപിച്ച് തൻെറ ഉദ്ദേശം വ്യക്തമാക്കുകയും ചെയ്തിരുന്നു. വളരെപ്പേരും ആബെയുടെ മുമ്പിൽ പത്തി വിടർത്തുകയാണ് ചെയ്തത്. പക്ഷെ ഒരാൾ വലിയ വിസമ്മതമൊന്നും പ്രകടിപ്പിച്ചില്ല. അങ്ങനെ ലാ ബാരെ എന്ന സ്ഥലം ആബെയ്ക്ക് ഒഴിഞ്ഞു കിട്ടി.

റാവേലിൻേറയും എമ്മാവൂസിലെ നിരാശ്രയരായ ഭവനരഹിതരുടേയും ജീവിതത്തിലേക്ക് ഒരു നല്ല പ്രഭാതം കടന്നുവരുകയാണ്.

എമ്മാവൂസിൽ തന്നെ പല റിപ്പയറുകളും ബാക്കികിടക്കയാണ്. അതിൻെറ ജീവിതം തികച്ചും ആർഭാതകരമായിരുന്നു. എററിനിക്കും ബോസ്സിനും അതിൽ നിന്ന് വിട്ടുമാറാൻ സമയം കിട്ടിയിരുന്നില്ല.

പക്ഷെ, ഒഴിവുണ്ടാകുമ്പോൾ ലാ ബാരെയിലേക്ക് അവർ ഓടിയെത്തുമായിരുന്നു. ലാ ബാരെ പദ്ധതിയുടെ വിജയവും ഇത്തരക്കാരായ കുറെ ആത്മാർത്ഥതനിറഞ്ഞ അദ്ധ്വാന ശീലന്മാരുടെ സന്നദ്ധതയിൽ നിന്നുയരുകയാണ്. കങ്കാരുവും ജിംബായിയുമാകട്ടെ, അതിൽ ബദ്ധശ്രദ്ധരുമാണ്. ഇതൊക്കെ പ്രവർത്തിക്കുന്നതിന്നിടയിലും പാർളിമെൻററി കാര്യങ്ങളിൽ മുഴുകിയിരിക്കയാണ് ആബെ പീറെ. എങ്കിലും നിർമ്മാണത്തിൻെറ നിയന്ത്രണം വഹിക്കുന്നതിന്നും അദ്ദേഹം ഒരുമ്പെട്ടു. ആ കെട്ടിടത്തിൻെറ ബ്ലൂ പ്രിൻറ് അദ്ദേഹം തന്നെ തയ്യാറാക്കി. സർക്കാരിലേക്ക് അനുമതിക്കെഴുതി. സർവ്വ വിധ സഹായ സഹകരണങ്ങളും എമ്മാവൂസിലെ അന്തേവാസികളിൽ നിന്നുണ്ടാകുമെന്ന പ്രതീക്ഷയും അദ്ദേഹത്തിനുണ്ടായിരുന്നു.

ഉപയോഗശൂന്യവും വിജനവുമായ ഒരു പ്രദേശമായിരുന്നു ലാ ബാരെ. പക്ഷെ വേണ്ടത്ര സ്ഥലമുണ്ടായിരുന്നു എന്നുള്ളതു തന്നെ, ആബെയെ ആശ്വസിപ്പിച്ചു. ഏപ്രിലിൽ തന്നെ അവർ പണിയാരംഭിച്ചു. എന്നിട്ടും അധികാരികളിൽ നിന്നും അനുമതികിട്ടിക്കഴിഞ്ഞിരുന്നില്ല. നിയമമനുസരിച്ച്, ശരിക്കുമുള്ള ജലസേചന സൌകര്യം, ശുചീകരണം, വൈദ്യുതീകരണം മുതലായ കാര്യങ്ങളിൽ സർക്കാരിനെ തൃപ്തിപ്പെടുത്തേണ്ടിയിരുന്നു. സാധാരണയായി ധ്വാംശിക്കാരായ ഉദ്യോഗസ്ഥന്മാർ തൃപ്തിപ്പെടാനും വിഷമമാണ്. ഗവർമ്മെണ്ടഭിപ്രായം അറിഞ്ഞതിന്ന് ശേഷമെ പണിയാരംഭിക്കാൻ നിർവ്വാഹമുണ്ടായിരുന്നുള്ളു. എന്നാൽ, അതിന്ന് കാത്തിരിക്കുന്നതു് അനാവശ്യമായൊരു ഇരിപ്പാണെന്ന് ആബെ

നിശ്ചയിച്ച കാര്യങ്ങൾ അതി ശീഘ്രമായി പുരോഗമിച്ചുകൊണ്ടിരുന്നു. സമർത്ഥരായ ജോലിക്കാർ! ഒരു ഭാഗത്ത് വെള്ള കുഴലുകളും വൈദ്യുത കമ്പികളും സ്ഥാപിച്ചുകൊണ്ടിരിക്കുമ്പോൾ മറുഭാഗത്ത് ചുമരുകളും മേൽപ്പുരയും ഉയർന്നുകൊണ്ടിരുന്നു. ആ ഉയർച്ച റാവേലിൻെറ ഉയർച്ചയായിരുന്നു. ആ ഉയർച്ച ഫ്രാൻസിലെ ജനലക്ഷങ്ങളുടെ ഉയർച്ചയായിരുന്നു.

റാവേലും അയൽവാസിയായ മാത്യൂവും ജോലികഴിഞ്ഞ് നഗരത്തിൽ നിന്ന് മടങ്ങിയെത്തിയാൽ, സായാഹ്നത്തിൽ അവരെ സഹായിക്കാൻ വെമ്പിയണയുകയാണ് പതിവ്. ഇടയ്ക്കിടെ ആബെയും. സന്നദ്ധരായ സാങ്കേതിക വിദഗ്ദ്ധന്മാരും അവിടെയെത്തിച്ചേരുന്നതു്, പലതരത്തിലും പ്രവൃത്തിക്കാർക്ക് ഉപകാരമായിരുന്നു.

ഇതിലെല്ലാം തന്നെ, ജിബോയിക്ക് കാര്യമായ ചുമതല വഹിക്കേണ്ടിവന്നു. പണിയായുധങ്ങൾ കളവുപോകാതെ സൂക്ഷിക്കുക, പണിക്കുള്ള സാമഗ്രികൾ തരം തിരിച്ച് നിഷ്കർഷയോടെ കരുതിവെക്കുക, ആവശ്യത്തിനുള്ളവ എത്തിച്ചുകൊടുക്കുക, സർവ്വോപരി ഈ ജോലിക്കാരുടെയെല്ലാം മേൽനോട്ടവും! ഇത്രയും കാലത്തെ എമ്മാവൂസിലെ ജീവിതം അയാളിൽ ചില പരിവർത്തനങ്ങൾ വരുത്തിയിരുന്നു. ജീവിതത്തെപ്പററിയും ലോകത്തിൻെറ നടത്തിപ്പിനെപ്പററിയും അയാൾക്കിപ്പോൾ നല്ല അഭിപ്രായമാണ്. അന്തേവാസികളിൽ എല്ലാവരാലും ഇഷ്ടപ്പെടുന്ന ഒരു വ്യക്തിയായിട്ടുണ്ടു. ജിബോയിക്ക് പൊതുവെ ഒരു രഞ്ജനാമനോഭാവവും ആഹ്ളാദ സ്ഥിതിയും അയാളിൽ പ്രത്യക്ഷമായി.

പൂർവ്വനിശ്ചയമനുസരിച്ച് ഫാ ബെവരെയിൽ രണ്ടു വീടുകൾ മാത്രമെ പണിചെയ്യുള്ളു. കൽത്തറകളിൽ മരപ്പലകകൾ ഉറപ്പിച്ചാണവ നിർമ്മിച്ചിട്ടുള്ളത്. റാവേലിനും മാത്യുവിനുമുള്ള വീടുകളായിരുന്നു അവ. എല്ലാം കഴിഞ്ഞപ്പോൾ ആബെ ആത്മഗതം ചെയ്തു.

“ദൈവമേ! അവിടുന്ന് ഉദ്ദേശിക്കുന്നതിന്റെ കാൽഭാഗംപോലും ഇനിയും സാധിച്ചില്ലല്ലോ!” അങ്ങനെ, തന്റെ പ്രവൃത്തിയിൽ മുഴുവൻ സംതൃപ്തനാകാതിരിക്കവെ, ബാക്കികിടക്കുന്ന സാമഗ്രികൾകണ്ടു് ആബെ ചിന്തിച്ചു.

“ആഹാ! ഇനിയുമുണ്ടു് അവശ്യസാധനങ്ങൾ! എന്തുകൊണ്ടിവ കൂടുതൽ വിപുലീകരിച്ചുകൂട?”

വീണ്ടും നിർമ്മാണത്തിന്റെ അനർഘനിമിഷങ്ങൾ നീങ്ങിക്കൊണ്ടിരുന്നു. മനുഷ്യജീവിതം അദ്ധ്വാനിക്കാനുള്ളതത്രെ! ആ പ്രയത്നം പരോപകാരപ്രദമാണെങ്കിൽ അതിലേറെ പരമാനന്ദം മറ്റെന്തുണ്ടു്?

സർക്കാരിനോ, അതിലും സമർത്ഥരായ കരാറുകാർക്കൊ ഇത്രയും ആദായകരമായ വീടുകൾ പണിചെയ്യുവാൻ സാദ്ധ്യമല്ലതന്നെ! ഈ പരമാർത്ഥങ്ങൾ ഒരു കാട്ടുതീയിനേക്കാൾ ത്വരിതഗതിയിൽ പരസ്യമായിക്കഴിഞ്ഞു. ആബെയും അന്തേവാസികളും അവിശ്രമമായി പ്രവർത്തിച്ചതിന്റെ സ്മാരകങ്ങളായി ഉയർന്നുനിൽക്കുന്ന ആ കെട്ടിടങ്ങൾ നാട്ടുകാരിൽ വിസ്മയം ജനിപ്പിച്ചു. തൽഫലമായി അകലെയും അരികെയും, ആധാരമില്ലാത്ത, സ്വന്തമായി ഒരു കിടപ്പിടമില്ലാത്ത ആളുകൾ ആ

ബെയുടെ സന്നിധിയിലേക്ക് കുതിച്ചു. പദ്ധതികൾ പിന്നേയും ആസൂത്രണം ചെയ്യപ്പെട്ടുവന്നു. ചുരുക്കത്തിൽ, ആ നല്ലവനായ പുരോഹിതൻെറ വരവിൽ കഴിഞ്ഞതു ചിലവായിത്തീർന്നു അതു. തൻെറ കാറുപോലും വിൽക്കാൻ അദ്ദേഹം നിർബ്ബന്ധിതനായി. എന്നിട്ട് വാങ്ങിയതോ? ഒരു പഴയ മോഡൽ! ബിബോയിയും കൂട്ടുകാരും അന്തം വിട്ടുനിന്നു. പക്ഷെ, മനസാ ആ മഹാനഭാവൻെറ മാഹാത്മ്യാഗത്തെ മതിമറന്ന് അഭിനന്ദിക്കയും ചെയ്തു.

ജൂലയിലെ ഒരു പ്രഭാതത്തിൽ രണ്ട് ഹിന്ദു വിദ്യാർത്ഥികളവിടെ കയറിച്ചെന്നു.

"ഞങ്ങൾ ഈ വാരാന്ത്യം ഇവിടെ കഴിച്ചുകൂട്ടുവാൻ ഉദ്ദേശിക്കുന്നു."

ആബെ തൻെറ കുടുംബകഥ വിസ്തരിച്ചു.

"ഞങ്ങളെന്താണ് സഹായിക്കേണ്ടതു്? പറയൂ?" അവർ ചോദിച്ചു.

അതിഥികൾ പിന്നേയും വന്നുകൊണ്ടിരുന്നു. അവരെല്ലാം ആത്മാർത്ഥമായി ആ കെട്ടിടംപണിയിൽ പങ്കെടുത്തു. ഇത്രയുംകാലംകൊണ്ട് എമ്മാവൂസിലെ അന്തേവാസികൾ സമർത്ഥരും സാധിതരുമായ അദ്ധ്വാനികളായി മാറിക്കഴിഞ്ഞു. 40 വിവിധരാജ്യങ്ങളിലെ യുവാക്കന്മാർ, പല അവസരങ്ങളിലായി സൌഭാഗ്യപൂർണ്ണമായ അന്തരീക്ഷത്തിൽ, ഈ സദുദ്യമത്തിൽ ഭാഗഭാക്കുകളാകയുണ്ടായി.

അഞ്ചു വീടുകളുംകൂടി പണിതീർക്കാനാണ് ആബെയുടെ വിപുലീകരിച്ച പരിപാടി. വളരെക്കുറച്ചുകാ

ലംകൊണ്ട്, ഒരുത്തുംഗംപോലെ ആകാശത്തിന്റെ അനന്തതയെ ലക്ഷ്യമാക്കി കെട്ടിടങ്ങൾ ഉയരുകയാണ്. അശരണവും അധഃപതിതവുമായ ജീവിതങ്ങളുടെ സുരക്ഷിതത്വത്തിന് വേണ്ടി ആ കെട്ടിടങ്ങൾ ഉയരുകയാണ്.

മേൽക്കൂട്ട് കയറി! അപ്പോഴാണ് അളവുകോലുമായി സർക്കാരുദ്യോഗസ്ഥൻ അവിടെ പ്രത്യക്ഷപ്പെടുന്നത്!

★ ★ ★

സെപ്റ്റംബർമാസത്തിൽ അഞ്ചു കുടുംബങ്ങൾക്കുകൂടി അവിടെ സ്ഥിരപ്രതിഷ്ഠ ലഭിച്ചു. അവരുടെ ആനന്ദം അവർണ്ണനീയമായിരുന്നു. സന്തുഷ്ടചിത്തരായ മാതാപിതാക്കളുടേയും നിഷ്കളങ്കരായ പിഞ്ചുകുഞ്ഞുങ്ങളുടേയും അകംനിറഞ്ഞ അനുഗ്രഹങ്ങൾ ആബെക്ക് ഒരു സ്വർഗ്ഗം നേടിക്കൊടുക്കുകയാണ്. പക്ഷെ, ആബെ ഒന്നിലും വിമുഖനോ വിരക്തനോ ആയിരുന്നില്ല. അടുത്തതായ ഒരു മൂന്ന് വീടുകൾക്കൂടി കെട്ടിപ്പടുക്കാനുള്ള പരിപാടി ഉന്നയിക്കപ്പെട്ടു. ഏതു അസാദ്ധ്യമായ കാര്യങ്ങളും കാലേക്കൂട്ടി, ക്ഷമാപൂർവ്വം പരിശ്രമിച്ചാൽ സാദ്ധ്യംതന്നെയെന്ന് അനുഭവങ്ങളിൽനിന്ന് ഉറപ്പിച്ചുപറയാം. ഇതാ! നോക്കൂ! ന്യായമായ തോതിൽ സാധാരണനിരക്കിൽ എമ്മാവൂസിൽ പണിതീർന്ന വീടുകൾക്ക്, 9,00,00,00 ഫ്രാങ്ക് ചിലവുവരുമായിരിക്കും. രണ്ടോ മൂന്നോ കൊല്ലക്കാലത്തെ അദ്ധ്വാനവും ആവശ്യമാണ്. പക്ഷെ, യുവാക്കളും സ്വയംശിക്ഷിതരുമായ കുറെ സന്നദ്ധാംഗങ്ങളുടെ സേവനംകൊണ്ട് ഏതാനും മാസങ്ങൾക്കുള്ളിൽ നിസ്സാരമായ ചിലവിൽ അവർ കാര്യം നേടി.

1951-ലെ, പൊതുതിരഞ്ഞെടുപ്പ് സംഭവിച്ചുക
ഴിഞ്ഞു. പക്ഷെ, ആബെ പരാജയപ്പെടുകയാണുണ്ടാ
യതു്. പല രാഷ്ട്രീയപ്പാർട്ടികളും ആബെയെ തങ്ങളു
ടെ ലേബലൊട്ടിക്കാൻ ഉദ്ദേശിച്ചു് മുന്നോട്ടുവന്നു. ആ
ഉത്സാഹങ്ങളും പരിശ്രമങ്ങളും ആബെയുടെ അടുത്തു്
വിലപ്പോയില്ല. എല്ലാ രാഷ്ട്രീയവും അദ്ദേഹം നിരസി
ച്ചു. ഒരു പാർട്ടിയുടെയും ചട്ടുകമാകാൻ ആബെ ആ
ഗ്രഹിച്ചില്ല.

ഒരുനിലക്കു്, ഇതദ്ദേഹത്തെ സന്തുഷ്ടനാക്കി. എ
മ്മാവൂസിനുവേണ്ടി മുഴുവൻ സമയവും വിനിയോഗിക്കാ
മല്ലോ. എന്നാൽ ശമ്പളത്തിന്റെ അഭാവം ആ അന്തരീ
ക്ഷത്തിന്റെ ഭാവവും മാററി. ഇടയ്ക്കിടെ അപൂർവ്വം
ചില സമുദായപ്രേമികളുടെയും സ്നേഹിതരുടേയും ധന
സഹായമേ പ്രതീക്ഷിക്കുവാനുള്ളൂ. അങ്ങനെ, അടുത്ത
കെട്ടിടം പണി കയ്പ്പുംനിറഞ്ഞ സന്ദർഭത്തിലാണ് ആ
രംഭിച്ചതു്. ഒരു സന്ധ്യാവേളയിൽ ആബെ എമ്മാവൂ
സിലെ അന്തേവാസികളോടു, പ്രഖ്യാപിച്ചു, ഒരു സ്ഥ
ലംകൂടി താൻ സമ്പാദിച്ചിരിക്കുന്നു എന്ന്. ലാ ബാരെ
യേക്കാൾ വിസ്താരമേറിയതായിരുന്നു അതു്. കൂടാതെ
അവിടെ പണിതുടങ്ങുന്നതിന്ന് പല മാന്യന്മാരും സ
ഹായഹസ്തങ്ങൾ നീട്ടിയിട്ടുണ്ടെന്നും!

"ഇനിയും കെട്ടിടങ്ങളോ?" ജിബോയി അത്ഭുത
സ്തബ്ധനായി ചോദിച്ചു.

"അതെ! ഇനിയും കെട്ടിടങ്ങൾ!"

ഇത്തവണ എല്ലാവരിലും പൂർവ്വാധികം ഉത്സാഹം
കാണുകയുണ്ടായി. തങ്ങളുടെ അഭിലാഷങ്ങൾ പ

രിപൂർണ്ണതയിലെത്തുന്നതിന്റെ പരോക്ഷമായ ലക്ഷണ ങ്ങൾ ആരേയും ആമോദനിമഗ്നരാക്കുമല്ലോ.

ആബെ, ജിബോയിയേയും മററുള്ളവരേയും സ്ഥ ലം സന്ദർശിക്കുന്നതിന് ക്ഷണിച്ചു. കാറിൽവെച്ച്, ഈ സംഭവത്തിന്റെ പിന്നിലുള്ള ആശയം അദ്ദേഹം വിവരിച്ചു; ഏന്തോ കാര്യമായി പ്രവർത്തിക്കാനുള്ള പ്രേ രണ വളരെക്കാലമായി തനിക്കുള്ളതാണെന്നും അതിനു സഫലമാവുകയാണെന്നും! ഇത്തരമൊരു പുതിയ പ ദ്ധതിയിൽ ഭവനരഹിതരായ എത്രയോ ആളുകൾ സ ഹകരിക്കാനുണ്ടായിരിക്കുമെന്നദ്ദേഹം പ്രതീക്ഷിച്ചു. സ മുദായത്തിൽ ഏതെങ്കിലും ചലനങ്ങൾ സൃഷ്ടിക്കുന്നതി നും ഇതുകൊണ്ടു കഴിഞ്ഞേക്കാവുന്നതും. താൻ ജീവിക്കു ന്നതു് ദൈവത്തിനുവേണ്ടി പ്രവർത്തിക്കാനാണ്. അതി ന്റെ യഥാർത്ഥരൂപങ്ങൾ ഇപ്പോൾ വ്യക്തമാവുകയാ ണ്. ആ പുരോഹിതൻ ഇതെല്ലാം വിശദീകരിക്കുകയാ യിരുന്നു.

"പക്ഷെ, പണിയാനുള്ള സാമഗ്രികൾ?" ജിബോ യി ആശങ്ക പ്രകടിപ്പിച്ചു.

"ഞാൻ കുറെ പട്ടാളഷെഡ്ഡുകൾ വീണ്ടും വിലക്ക് വാങ്ങി'' ആബെ പറഞ്ഞു: "രണ്ടോ മൂന്നോ മുറികളു ള്ള കുറെ ബംഗ്ലാവുകൾ! അതാണ് നമ്മുടെ ലക്ഷ്യം! ഓരോന്നും തികച്ചും ആദായകരമായിരിക്കും!''

ആ പ്രഭാതം മുഴുവനും മഴനനഞ്ഞുകൊണ്ട് ആ ബെ അദ്ധ്വാനിക്കയുണ്ടായി. കയ്യിലൊരു ടെയിപ്പുമാ യി അദ്ദേഹം നാലതിർത്തികളിലും എത്തിയിരുന്നു. ചര ടും ചങ്ങലയുമായി ആ ചളിയിൽക്കൂടെ ജിബോയി പി ന്നാലെയും.

ഒരു ദിവസം, സെമിനാരിയിൽനിന്നൊരു യുവ വിദ്യാർത്ഥി അവിടെയെത്തിച്ചേർന്നു,

"ഞാൻ ഒരാറുമാസം ഇവിടെ വേലയെടുക്കട്ടെ!" അയാൾ പറഞ്ഞു .ഡെന്നിസ്സ് എന്നാണ് അയാളുടെ നാമധേയം. കുറെ പ്രായോഗിക പരിജ്ഞാനം നേടുന്നതിന്നായിട്ടാണ് ഡെന്നി എത്തിച്ചേർന്നിട്ടുള്ളത്.

ഇത് ഒററപ്പെട്ടൊരു കാര്യമല്ല. വളരെയധികം യുവാക്കൾ ഇതുപോലെ ആഗതരായിട്ടുണ്ട്.

ആ പുതിയ സ്ഥലവും എമ്മാവൂസിൽനിന്ന് അധികം അകലെയായിരുന്നില്ല. ജിബോയിയുടെ അഭിപ്രായപ്രകാരം അതിന് ക്ലോസ്ഫ്ളൂറി എന്നാണ് പേരിട്ടത്. അവിടെയാകട്ടെ, വളരെ വേഗത്തിൽ കെട്ടിടങ്ങൾ പണിതുതുടങ്ങി. ചൈതന്യം നിറഞ്ഞ പ്രവർത്തനങ്ങളായിരുന്നു അവ.

എമ്മാവൂസിലെ അന്തേവാസികളുടെ കുടുംബങ്ങൾക്ക് മുഴുവൻ താമസിക്കാനുള്ള സ്വന്തം ഗൃഹങ്ങൾ ഇപ്പോൾ ലഭ്യമായിരിക്കുന്നു. എന്നിട്ടും ഫ്രാൻസിൻെറ ഓരോ മൂലകളിൽനിന്നും "രക്ഷിക്കുക" "രക്ഷിക്കുക" എന്ന അഭ്യർത്ഥനകൾ ആബെയുടെ നേർക്കുയരുന്നു. ഫാക്ടറിയുടെ സൈറൺ മുഴങ്ങുമ്പോഴും ജിബോയിയും കൂട്ടരും അദ്ധ്വാനിക്കുകയായിരുന്നു. വൈകുന്നേരം ആബെയെ കണ്ടപ്പോൾ ജിബോയി പുഞ്ചിരിച്ചു. ആബെ പറഞ്ഞു.

"നന്ദി"

ജിബോയി ചിന്താമഗ്നനായി. എന്തിനാണ് ആബെ തനിക്ക് നന്ദിപറഞ്ഞത്? താനെന്താണ് ആബെ

ക്ക് സവിശേഷമായി ചെയ്തുകൊടുത്തത്? അദ്ദേഹം ഏതെങ്കിലും തരത്തിൽ തന്നോട് ബാദ്ധ്യതപ്പെട്ടവനല്ലല്ലോ! ജിബോയി, ആ സ്ഥലത്ത്—ക്ലാസ് ഫ്ളൂറിയിൽ—വളരെ ദിവസങ്ങളായി വേലയെടുക്കുകയാണ് അതു ശരി! താൻ ആബെക്ക് വേണ്ടിയാണ് അദ്ധ്വാനിക്കുന്നത്. തനിക്കെന്തെങ്കിലും ചെയ്യാൻ കഴിയുന്നതിൽ അഭിമാനമേയുള്ളു. ഇല്ല! എന്നാലും ആബെ തന്നോട് നന്ദിപറയുന്നതിൽ വലിയ അർത്ഥമുണ്ടെന്ന് ജിബോയിക്ക് തോന്നിയില്ല. താനാണ് നന്ദിപറയേണ്ടവൻ-കാരണം അയാളുടെ തൽക്കാല സ്ഥിതിയിലേക്ക് ജിബോയിയെ ഉയർത്തിയെടുത്തത് ആബെയാണ്. സ്വതന്ത്രവും സുഖസംപൂർണ്ണവുമായ തന്റെ ജീവിതത്തിന്റെ ഹേതു ആബെയാണ്. അദ്ദേഹം മനുഷ്യരെ അധഃപതനത്തിൽനിന്നും ഉദ്ധരിക്കുകയാണ്.



# നിയമപ്രശ്നങ്ങൾ



ലാ ബറെയിലെ സ്ഥലം അളന്ന് കെട്ടിടം പണിയെല്ലാം പരിശോധിച്ചശേഷം ആ സർക്കാരുദ്യോഗസ്ഥൻ പറഞ്ഞു.

"ഒമ്പതു മീററരെ നിയമപ്രകാരം പാടുള്ളു. ഇവിടെ ഇരുപത്തിരണ്ടു മീററർ കാണുന്നുണ്ടല്ലോ!"

"ശരിയാണ്!" ആബെ പ്രതിവചിച്ചു. "ഞങ്ങളുടെ ഉത്സാഹവും സന്നദ്ധതയും അനിയന്ത്രിതമായിരുന്നതുകൊണ്ട് ഉള്ള സാമഗ്രികൾ മുഴുവൻ പ്രയോഗിച്ചു. ഇനിയും, അനാഥ കുടുംബങ്ങൾ വന്നുകൊണ്ടിരിക്കയാണ്. ഞങ്ങൾക്ക് ഈ കെട്ടിടങ്ങൾ വിപുലീകരിക്കാതെ ഗതിയില്ലാതായി"

"പക്ഷെ നിയമം അനുവദിക്കില്ലല്ലോ!"

"നോക്കൂ!" ആബെ സംസാരിച്ചു. "ഈ അനാഥരുടേയും ഭവനരഹിതരുടേയും ഉത്തരവാദിത്വം മുഴുവൻ

സക്കാർ ഏറ്റെടുക്കമെങ്കിൽ—ഞങ്ങളിതു് പണിയുന്നില്ല!" അതിനെത്തുടന്നു് ആബെ ഒന്നു് പുഞ്ചിരിച്ചു.

ആ ഓഫീസരുടെ മുഖം വിവണ്ണമായി. അയാൾ പെട്ടെന്നു് സ്ഥലംവിട്ടു. ആബെയുടെ പ്രസ്താവന അയാളെ ചിന്തിപ്പിച്ചുകാണും. അയാളുടെ ഹൃദയത്തിൽ എന്തെല്ലാം വിചാരങ്ങളായിരുന്നെന്നു് ഊഹിക്കാൻ കഴിയുകയില്ല. പക്ഷെ, ഒന്നുതീച്ച്! ആ പ്രസ്താവനക്കു മുമ്പിൽ നിയമത്തിന്റെ നാവു് ഇറങ്ങിപ്പോയിരുന്നു. അതുകൊണ്ടായിരിക്കാം, പിന്നീടാരും തുടർച്ചയായി ഉപദ്രവിക്കാൻ വരാതിരുന്നതു്.

★ ★ ★

അസംഖ്യം കുടുംബങ്ങൾ, ജീവിതത്തിലാദ്യമായി ശാന്തിയും സമാധാനവും അനുഭവിച്ചുകൊണ്ടു് ജീവിക്കുകയാണവിടെ. ലാ ബൊരെയിലും ക്ലോസ് ഫ്ളൂറിയിലുമുള്ള ജനങ്ങൾ സന്തോഷവും സംതൃപ്തിയും ഉള്ളവരായിത്തീന്നിരിക്കുന്നു. ഈ സ്ഥലങ്ങൾ മനുഷ്യന്റെ അഭയകേന്ദ്രങ്ങളായ സ്വപ്നങ്ങളായിത്തീന്നിരിക്കുന്നു. യഥാത്ഥമായ ആനന്ദാനുഭൂതി അത്രയും അഗാധമായ ദുഃഖത്തിനു് ശേഷമേ സാദ്ധ്യമാകൂ!

പക്ഷെ നിയമസമ്മിതിയില്ലാതെ, സക്കാർ ഉദ്യോഗസ്ഥന്മാരുമായി ചച്ചചെയ്യാതെയാണു്, ആകാശത്തിലേക്കു് കുതിച്ചുകൊണ്ടിരിക്കുന്ന ആ കെട്ടിടങ്ങൾ നിലനില്ക്കുന്നതു്.

"പക്ഷെ, മോൺസിഞ്ഞോർ ആബെ! അങ്ങു് ഇതാദ്യം ഓക്കേണ്ടതായിരുന്നു!"

ആഗതനായ സക്കാരുദ്യോഗസ്ഥൻ പറഞ്ഞു.

സംഭവങ്ങളുടെ യഥാർത്ഥപശ്ചാത്തലം ശരിക്കും മനസ്സിലാക്കിയ ഒരാളാണ് ആ ഉദ്യോഗസ്ഥൻ. ആബെ ആദ്ദേഹത്തെ ശ്രദ്ധിച്ചുകൊണ്ട് നിശ്ശബ്ദനായി ഇരുന്നു. ആ മേശപ്പുറത്ത് ഘനമുള്ള രണ്ടു ഫയൽ നിവർന്നു കിടക്കുന്നുണ്ട്. ലാ ബെരെയുടേയും ക്ലോസ് ഫ്ളൂറിയുടേയും സകല വിവരങ്ങളും ആ ഫയലുകളിൽ അടങ്ങിയിരിക്കുന്നു. അവ വ്യക്തമായി പഠിച്ചതിന്ന് ശേഷമാണ്, സർക്കാർ ഉദ്യോഗസ്ഥന്റെ ഈ പ്രസ്താവന. ആ ഫയലുകൾ ഒരു ഭിത്തിയായി രൂപം കൊണ്ടു. നിയമത്തിന്റെ നിർബ്ബന്ധം ഒരു വശത്ത് മനുഷ്യത്വത്തിന്റെ മഹാമനസ്കത മറുവശത്ത്. ആബെയുടെ നിശ്ശബ്ദത അദ്ദേഹത്തിനു അസഹ്യമായി തോന്നിയിരിക്കാം. നിയമത്തിന്റെ മുമ്പിലുള്ള ഈ നിശ്ചലത ഒരു വെല്ലുവിളിയായി അദ്ദേഹം കണക്കാക്കിയിരിക്കാം. തനിക്ക് വളരെയധികം പറയാനുണ്ടെന്ന ഭാവത്തോടെ ഉദ്യോഗസ്ഥൻ സംസാരിച്ചുതുടങ്ങി. പക്ഷെ, അതിനിടയ്ക്കെല്ലാം ആ നശിച്ച മുക്തി തലയുയർത്തിക്കൊണ്ടിരുന്നു.

"ഈ സ്ഥലം!" അക്ഷമയുടേയും ദുസ്സഹനത്തിന്റെയും മൂർത്തിയായി മാറിയ ആ ഉദ്യോഗസ്ഥൻ അട്ടഹസിച്ചു. "ഞങ്ങളൊഴിച്ചിട്ടതാണ് ഈ സ്ഥലം! ഈ നഗരപ്രാന്തങ്ങൾ ഇത്തരം തെണ്ടികളുടെ ജീവിതം കൊണ്ട് വിരൂപമാക്കുവാൻ ഞങ്ങളുദ്ദേശിക്കുന്നില്ല. ഈ വ്യവസ്ഥിതി എന്നും നിലനിൽക്കും; തെണ്ടികളുടെയും പിച്ചക്കാരുടേയും കുടിയന്മാരുടേയും ഉന്മാർഗ്ഗികളുടേയും വ്യവസ്ഥിതി! ഒരു വ്യക്തിയുടെ പ്രവർത്തനം കൊണ്ട് അതിനൊരു പരിഹാരവും സാധിക്കാൻ പോകുന്നില്ല. എന്താണവർക്ക് ചെയ്തു കൊടുക്കേണ്ടതെന്ന് സർക്കാരിന്നറിയാം.

കാലക്രമത്തിൽ സർക്കാരിന്റെ കടമകൾ നിർവ്വഹിക്കും." ആബെയുടെ വിസ്തൃതമായ അധരങ്ങളിൽ ഒരു മന്ദസ്മിതം ഒളിച്ചുകളിച്ചു.

"പൊതുമരാമത്ത് മന്ത്രി അതിന് കാര്യമായ പരിഗണന നൽകിയിട്ടുണ്ട്. അതിന്റെ ഫലമായി ഒരു പദ്ധതി രൂപമെടുത്തിട്ടുണ്ട്. അത്യന്തം ഭീമമായ ഒരു പദ്ധതിയ്ക്കിടയ്ക്ക്, നിങ്ങളുടെ ഈ ബാലിശപ്രവൃത്തികൾ സംഗതികളാകെ തകരാറാക്കുകയാണ്. സർക്കാരിനെ അവഹേളിക്കുകയാണ്. പൊതുജനങ്ങളുടെ മുമ്പിൽ തരംതാഴ്ത്തുകയാണ്."

ആബെയുടെ പുരികങ്ങൾ ഉയരുന്നതും ചുളുങ്ങുന്നതും കാണാമായിരുന്നു.

"മാത്രമോ? നിങ്ങൾക്ക് കെട്ടിടം പണിയുന്നതിന് പെർമിറ്റൊന്നുമില്ല." ആ ഉദ്യോഗസ്ഥൻ അമർഷം കൊണ്ട് വിറകൊള്ളുകയാണ്, ആ വെടിക്കെട്ട് തീർന്നു കഴിഞ്ഞു.

"പെർമിറ്റില്ലാതെ കെട്ടിടം പണിയുന്നത് നിയമലംഘനമാണ്! നിയമലംഘനം!" ഉദ്യോഗസ്ഥൻ അസ്വസ്ഥനായി അങ്ങുമിങ്ങും നടന്നു. മൂകമായൊരന്തരീക്ഷം വീണ്ടും തലയുയർത്തി. ആ പുരോഹിതൻ അല്പസമയങ്ങൾക്ക് ശേഷം മന്ദം മന്ദം എഴുന്നേറ്റു.

"എന്റെ സാറെ!" ആബെ തുടർന്നു. "എനിക്കങ്ങനെ അധികം സംസാരിക്കണമെന്നില്ല. രണ്ടപരാധങ്ങളാണ് നിങ്ങളുന്നയിച്ചത്. ഒന്ന്; 'നിയമപരമല്ല;' രണ്ടാമത്, "സർക്കാർ പദ്ധതിയെ അവഗണിച്ചു." രണ്ടാ

മത്തെത്തു് നിങ്ങൾക്കിഷ്ടം പോലെ വ്യാഖ്യാനിച്ചുകൊള്ളൂ!
പക്ഷെ, എനിക്കുമുണ്ടു് അതിപ്രധാനങ്ങളായ മൂന്നു കാര്യ
ങ്ങൾ. അതു് നിങ്ങൾ സമ്മതിച്ചുതന്നാൽ മതി. ഹൃദയ
ത്തിൽ കൈവെച്ചുകൊണ്ടു് കഴിയുമെങ്കിൽ അതംഗീക
രിക്കുക! ഒന്നു്—ഈ തെണ്ടികൾക്കു് നല്ലൊരു വീടുണ്ടാ
യിരിക്കുന്നു. രണ്ടു്—ഇതു് ഒരു അടിയന്തിരാശ്വാസനട
പടി മാത്രമാണു്. മൂന്നു്—ഇതിപ്പോൾ ചെയ്തിരുന്നി
ല്ലെങ്കിൽ, ഇവരിൽ തൊണ്ണൂറു് ശതമാനവും ഇതിനകം
നശിച്ചുകഴിഞ്ഞേനെ!"

"മോൺസിഞ്ഞോർ അബെ! ഇരിക്കൂ! നമുക്കു്
സാവധാനം കാര്യങ്ങൾ ചർച്ചചെയ്യാം."

ഇനി, പ്രതി വാദിയാവുകയാണു്. അബെ സം
സാരിക്കാൻ തുടങ്ങി.

"നിയമപരമല്ലാതെ ഇതു് ചെയ്യേണ്ടിവന്നതിൽ
ഞങ്ങൾ വ്യസനിക്കുന്നു. ഈ സ്ഥലം ലഭിച്ച ഉടനെ
ഞങ്ങൾ അനുവാദത്തിനെഴുതിയതാണു്. പക്ഷെ അ
തിന്നു് മറുപടിയൊന്നും അന്നു് ലഭിക്കയുണ്ടായില്ല. ഇ
തു് തടയാനാണുദ്ദേശമെങ്കിൽ അന്നാവാമായിരുന്നു. പ
ക്ഷെ, നിങ്ങൾ നിശ്ശബ്ദരായി. ഞങ്ങളെന്തുചെയ്യണം!
ഒരു പ്രതീക്ഷയുമില്ലാതെ കാത്തിരിക്കുക സാദ്ധ്യമല്ല.
ഞാൻ നിയമത്തെ തികച്ചും—ഒരുപക്ഷെ മററാരേയും
കാൾ കൂടുതൽ—ബഹുമാനിക്കുന്നു. അതാവശ്യമാണു
താനും! ചില പ്രത്യേക സന്ദർഭങ്ങളിൽ, എഴുതിവെച്ച
നിയമങ്ങളെ ധിക്കരിക്കുന്ന മനസ്സാക്ഷിയുടെ നിയമങ്ങ
ൾ അനുസരിക്കേണ്ടിവരും. എനിക്കും കോപിക്കാന
റിയാം! അട്ടഹസിക്കാനറിയാം! നിങ്ങളീസ്ഥലം ഒഴിച്ചു

നിർത്തി. എന്തിന്? ഈ പാവങ്ങളുടെ ജീവിതക്ലേശങ്ങൾ ഒഴിച്ചുനിർത്താനാണോ? അല്ല. അതു് വർദ്ധിപ്പിക്കാൻ നഗരത്തിലെ കുറച്ചു സുഖിയന്മാരുടെ സൌകര്യത്തിന് വേണ്ടി ഒഴിച്ചുനിർത്തി. പാരീസിന് പുറത്തു് ഈ വേദനകൾ പകൽ പോലെ വ്യക്തമാണ്. പാരിസിന്റെ അന്തർഭാഗങ്ങളിൽ ഇരുട്ടു് മുക്കിലും പാലത്തിന്നടിയിലുമായി ഈ ദുരിതങ്ങൾ ഒളിച്ചിരിക്കയാണ്. ഈ നഗരത്തിലെ സമ്പന്നർ ഇതെക്കുറിച്ചു് അത്രയും അജ്ഞരാണ്. പിന്നെ? പിന്നെ ഇതാണത്ഭുതാധികം! നിങ്ങളുടെ പദ്ധതികളിനിയും കാലം പിടിക്കും. അതു് പ്രയോഗത്തിൽ വരുമ്പോഴേക്കും സംഭവവികാസങ്ങൾ പലതും സ്ഥലം പിടിച്ചെന്നുവരും; അതിന്നിടയിൽ ഈ പാവങ്ങളുടെ നെടുവീർപ്പുകൊണ്ടു് ആകാശം കട്ടിപിടിക്കയാണ്. ഇവരുടെ തേങ്ങലുകൾകൊണ്ടു് ഈ നഗരം കഴങ്ങുകയാണ്. പദ്ധതിയുടെ കാലംവരെ ഇവരെ വെറുതെവിടുകയാണോ?

ആ ഉദ്യോഗസ്ഥന്റെ ശ്വാസഗതിപോലും നിയന്ത്രിതമായിരിക്കുന്നു.

"ഞങ്ങൾക്കറിയാം, വേണ്ടത്ര പരിഷ്കൃതവും പരിപൂർണ്ണാശ്വാസകരവുമല്ല ഞങ്ങളുടെ പ്രവർത്തനമെന്ന്. പക്ഷെ കുറെയൊക്കെ ഞങ്ങൾക്ക് സാധിച്ചു". മേശപ്പുറത്തു് ഇടിച്ചുകൊണ്ടു് ആബെ പറഞ്ഞു. "നിങ്ങൾക്കതുപോലും കഴിഞ്ഞില്ല."

ആബെക്ക് പല കഥകളും വിസ്തരിക്കാനുണ്ടായിരുന്നു. ആദ്യമദ്ദേഹം മൈക്കലിന്റെ കഥ പറഞ്ഞു. അങ്ങനെ എമ്മാവൂസിലെ, ക്ലോസ് ഫ്ലൂരിയിലെ മുഴുവ

ൻ കുടുംബത്തിൻെറയും ചരിത്രങ്ങൾ! വേദനനിറഞ്ഞ പരമാർത്ഥങ്ങൾ! "സർക്കാരായിരുന്ന ഈ സ്ഥാനത്തെങ്കിൽ നിയമപ്രകാരം അളന്നുമുറിച്ച്, അന്വേഷണങ്ങളും പരിശോധനകളും നടത്തി, ലക്ഷക്കണക്കിന് പണം ചെലവു ചെയ്തു, വളരെക്കാലത്തെ സമയം ദുർവ്യയം ചെയ്തുകൊണ്ടായിരിക്കും ഇതു് സംഭവിക്കാൻ പോകുന്നതു്. ഏതാണ് വേണ്ടതു്? മനസ്സാക്ഷിയെ മാനിക്കയോ നിയമത്തിന്ന് നിർബ്ബന്ധമായി കീഴടങ്ങുകയോ? ഞങ്ങൾ സാധുക്കളായതുകൊണ്ടാണ് പെർമിററിന്ന് വിഷമം നേരിട്ടതു്. ഞങ്ങൾ നിയമത്തേക്കാളേറെ മനുഷ്യജീവിതത്തെ ബഹുമാനിക്കുന്നു."

ഓഫീസർ നിശ്ചലനായി നിൽക്കുകയാണ്. ആബെയുടെ സംസാരം നിലച്ചപ്പോൾ അദ്ദേഹമൊന്ന് നെടുവീർപ്പിട്ടു. ഒന്നും മിണ്ടാതദ്ദേഹം മേശപ്പുറത്തുനിന്നും തൊപ്പിയെടുത്തു് ധരിച്ചു. ആ ഫയലുകൾ അടച്ചുവെച്ചു. സാവധാനം നടന്ന് വാതിൽക്കലെത്തി. പെട്ടെന്ന് ആ ഉദ്യോഗസ്ഥൻ തിരിഞ്ഞുനിന്ന് പറഞ്ഞു.

"നിങ്ങളുടെ സ്ഥാപനത്തിൻെറ നേരെ ഞങ്ങളുടെ ഡിപ്പാർട്ടുമെൻറ് ഒരു വിധത്തിലുള്ള നടപടികളും കൈക്കൊള്ളുകയില്ല!"

ആബെയും ആ ഓഫീസറും പുഞ്ചിരിച്ചതു് ഒപ്പമായിരുന്നു.

* * *

മന്ത്രിസഭാംഗങ്ങളിൽ പല വ്യക്തികളും ആബെയുടെ പരിചയക്കാരും സുഹൃത്തുക്കളുമായിരുന്നു. അതിൽ പലർക്കും ആബെയോട്ട് അതിരററ ആദരമുണ്ടായി

രുന്നു. പക്ഷെ, അദ്ദേഹമൊരു സ്വാതന്ത്ര്യബുദ്ധിക്കാരനായിരുന്നിട്ടും നിയമത്തിന് വഴങ്ങേണ്ടതാവശ്യമാണെന്ന് ശരിക്കും ധരിച്ചിരുന്നു. ആരെ! അദ്ദേഹമൊരു ക്രൂസേഡർ ആയിരുന്നു. ക്രൂരതയുടേയും അസത്യത്തിന്റെയും നേരെ തന്റെ ആയുധമുയർത്തിയിരുന്നു.

"ഞാനൊരു അരാജകവാദിയല്ല." ആരെ പറഞ്ഞു "നിയമത്തെ ആദരിക്കയും നിങ്ങളുടെ പദ്ധതിയെ സമ്മതിക്കയും ചെയ്യുന്നു. പക്ഷെ ആ സമയ ദൈർഘ്യം സമ്മതിക്കാൻ നിവൃത്തിയില്ല. ഇതു നോക്കൂ! നിമിഷം പ്രതി ശിശുക്കൾ മരണമടഞ്ഞുകൊണ്ടിരിക്കയാണ്."

"നിങ്ങളുടെ ഉദ്ദേശം?"

"ഈ ദീർഘകാലപദ്ധതി നിലവിലിരിക്കുമ്പോഴും തന്നെ ഒരു അടിയന്തിരാശ്വാസ നടപടി കൈക്കൊണ്ടു. അത്രതന്നെ! ഞാനെന്റെ വീട് അത്തരം പാവങ്ങൾക്ക് വിട്ടുകൊടുത്തു."

"അത് വളരെ കുഴപ്പംപിടിച്ചൊരു സംഗതിയാണ്. പ്രത്യേകാനുകൂല്യങ്ങളൊന്നും അനുവദനീയമല്ല. പാർളിമെന്റിൽ ചോദ്യശരങ്ങളുടെ തീമഴയായിരിക്കും ഞങ്ങൾക്ക്. പോരാ! നിങ്ങൾ ഒരു എക്സ്-മെമ്പർ കൂടിയാണ്."

"ഞാൻ നിയമലംഘനമല്ല; നിയമ സംരക്ഷണമാണ് ആവശ്യപ്പെടുന്നത്. ഒന്നു മയപ്പെടുത്തൂ ആ കരിപുരണ്ട നിയമങ്ങൾ!"

"ആകട്ടെ. ഞാൻ മററുള്ളവരോട് സംസാരിക്കട്ടെ. ഇതൊരു പരീക്ഷണമാണ്."

"വരൂ! ഞങ്ങളുടെ സ്ഥാപനമൊന്നു സന്ദർശിക്കൂ!!" ആബെ ക്ഷണിച്ചു.

പക്ഷെ അത്ര എളുപ്പമായിരുന്നില്ല സംഗതികൾ! ഒരു വാഗ്ദാനം പോലും വാങ്ങാൻ കഴിയാതെ അദ്ദേഹത്തിന് മടങ്ങേണ്ടിവന്നു. മാസങ്ങൾ നീങ്ങിക്കൊണ്ടിരിക്കുന്നു. ഒരു കൊല്ലത്തിന് ശേഷം കെട്ടിടം പണിതുകൊള്ളുവാൻ അനുവാദം ലഭിച്ചു.

★ ★ ★

ഭവനരഹിതരുടെ സംരക്ഷണ ഏറെറടുക്കുമ്പോൾ ആബെ ചിന്തിച്ചു; ജനങ്ങൾ ഇതു മനസ്സിലാക്കുകയും സഹായത്തിനെത്തുകയും ചെയ്യുമെന്ന്! നിയമത്തിന്റെ, ഭരണത്തിന്റെ നിർവികാരത അദ്ദേഹം നേരത്തെ ഊഹിക്കുകയുണ്ടായി. എന്നാൽ വ്യക്തികളായ ഉദാരമതികൾ മുന്നോട്ടു വരാത്തതിൽ അദ്ദേഹത്തിന് നിരാശയാണുണ്ടായത്. പക്ഷെ, അദ്ദേഹം ഹതാശനായില്ല. എമ്മാവൂസിനെ സംബന്ധിച്ചേടത്തോളം, 1951-ശരൽക്കാലത്തും മഞ്ഞുകാലത്തും പ്രത്യേകമായ പരിഗണനയർഹിക്കുന്നവിധം ആബെ ക്ലേശിക്കുകയുണ്ടായി. ചരിത്ര പ്രാധാന്യമുള്ള ദിവസങ്ങളാണ് അവ!



# ക്ലോസ് ഫ്ളൂറി



ശരൽക്കാലത്തു് ആ കെട്ടിടനിർമ്മാണവിദഗ്ദ്ധന്മാർ എമ്മാവൂസിലേക്ക് മടങ്ങിയെത്തി.

ലാ ബാരെക്കുള്ളിൽ ഒരു വലിയ വീടും മൂന്നു് ബംഗ്ലാവുകളുമാണു് ഉള്ളതു്. എട്ടുകുടുംബങ്ങൾ അവിടെ താമസമാക്കിയിരുന്നു. മഞ്ഞുകാലത്തിന്റെ മരവിപ്പിൽ നിന്നു് പതിന്നാലു ബാലജനങ്ങൾ രക്ഷപ്പെട്ടു.

വീടിന്റെ വലത്തുഭാഗത്തു് ജിബോയി ഒരു ആശാരിപ്പണിക്കുള്ള സ്ഥലം സൌകര്യപ്പെടുത്തിയിരിക്കുന്നു.

മഴത്തുള്ളികൾ തകരപ്പലകകളിൽ താളം പിടിച്ചുകൊണ്ടിരുന്നു. പുറമെ ചെറിയൊരു കാററു അലറിവീശിക്കൊണ്ടിരുന്നു. എന്നിട്ടും ജിബോയി സംതൃപ്തനാണു്. എന്തെങ്കിലും ജോലി ചെയ്യുവാൻ ഓരോ സന്ദർഭത്തിലും ജിബോയി തയ്യാറായിരുന്നു.

രണ്ടു ദിവസങ്ങൾക്ക് ശേഷം, ഒരു സുപ്രഭാതത്തിൽ ജിബോയി നോളെയെ കണ്ടുമുട്ടി. ജെർമെയിന്റേയും മാർസെലിന്റേയും ഓമനക്കിടാവായിരുന്ന നോളെ! ആ ബാലയെ കണ്ടുമുട്ടിയത് തന്റെ ജീവിതത്തിലെ സുപ്രധാനവും അവിസ്മരണീയവുമായ ഒരു സംഭവമായി ജിബോയി പരിഗണിച്ചിരുന്നു. രണ്ടാമത്തേത്, നോളെയുടെ മർനമായിരുന്നു. ഇത്രയൊക്കെ ജീവിതത്തിലെ തിക്താനുഭവങ്ങളിൽ നീറിത്തുടിച്ചിട്ടും, ജിബോയി സ്വാർത്ഥനായിരുന്നു. ഇതരന്മാരുടെ യാതനകൾ അയാളിൽ യാതൊരു പ്രതിഫലനവുമുണ്ടാക്കിയില്ല. പരസ്പര സഹകരണത്തിന്റെ നേരെ ഒരു നല്ല മനോഭാവം വെച്ചു പുലർത്തിയിരുന്നു ജിബോയി.

റാവെലും ഭാര്യയും ലാബെരെയിലേക്ക് മാറിത്താമസിച്ചു കഴിഞ്ഞു. അവരുടെ മുറികളിലൊന്നിൽ ഒരു വാട്ടർ പൈപ്പു സ്ഥാപിച്ചുകൊടുക്കുവാൻ ജിബോയി ബദ്ധപ്പെട്ടുകൊണ്ടിരിക്കെയാണ് അതുണ്ടായത്.

മൂടൽ മഞ്ഞു നിറഞ്ഞ ആ അന്തരീക്ഷത്തിൽ, അങ്ങകലെയായി ഒരു കൊച്ചുബാലിക നടന്നുപോകുന്നത് ജിബോയി കണ്ടെത്തി. ഏറിവന്നാൽ രണ്ടോ മൂന്നോ വയസ്സു മാത്രം പ്രായമുള്ള ആ കുട്ടി തനിയെ സഞ്ചരിക്കുന്നത് ജിബോയിൽ ഉൽക്കണ്ഠയുളവാക്കി. മിലിററിക്കാരന്റെ കോട്ട് വെട്ടിമുറിച്ച് തുന്നിച്ചതാണവളുടെ ഉടുപ്പ്. ആ കുട്ടി റോഡിലേക്ക് നടന്നടുക്കുന്നു.

“അവളുടെ അമ്മ എവിടെ?” ജിബോയി ആത്മഗതം ചെയ്തു. റോഡിൽ കൂടി ഇരമ്പിപ്പാഞ്ഞു വരുന്ന

ലോറിയുടെ ശബ്ദം മുഴങ്ങി. അയാൾ ആ ശബ്ദശ്രവണമാത്രയിൽ പരിഭ്രാന്തനായി. ഒരു നിമിഷത്തേക്ക് അയാൾ നിശ്ചലനായിപ്പോയി. ഉടനെതന്നെ ജിബോയി മുററത്തേക്ക് കുതിച്ചു ചാടി ആ ബാലികയുടെ പിന്നാലെ പാഞ്ഞു. ആ പൈതൽ ഏകദേശം റോഡിൻെറ നടുവിലെത്തിയിരിക്കുന്നു. ലോറി ബ്രേക്കിട്ടു; ഒന്നു രണ്ടു കുലുക്കത്തോടെ ഭീമാകാരമായ വാഹനത്തിൻെറ ഗതി നിലച്ചു. പക്ഷേ, അതിനു മുമ്പുതന്നെ ജിബോയി സ്ഥലത്തെത്തി കുട്ടിയെ കടന്നുപിടിച്ചു കഴിഞ്ഞു.

"ഏയ്! എന്തായിത്? കുട്ടിയെ കൊല്ലാൻ വിട്ടതാണോ?" ഡ്രൈവർ കിടന്നലറി.

പക്ഷേ, ജിബോയി അതൊന്നും ശ്രദ്ധിച്ചില്ല. അയാൾക്ക് ആ ബാലികയോടും അതിൻെറ മാതാവിനോടും അതികഠിനമായ അമർഷം തോന്നി. എന്നാൽ അത്ഭുതം! നിഷ്കളങ്കമായ ആ മുഖത്ത് മായാതെ നിന്നിരുന്ന ഒരു പുഞ്ചിരിമാത്രമേ ഉണ്ടായിരുന്നുള്ളു. പരിശുദ്ധിയുടെ വിളയാട്ടം!

"അമ്മ! അമ്മ!" ആ കുട്ടി പറഞ്ഞു.

"വരൂ! ഞാൻ അമ്മയെ കാണിച്ചുതരാം!"

അയാൾ ആ കുട്ടിയെയുമെടുത്ത് മടങ്ങി "മോളെ!" പെട്ടെന്നൊരു ഭാഗത്തുനിന്നും ആ സ്ത്രീ ശബ്ദം കേട്ടു ജിബോയി തിരിഞ്ഞുനോക്കി. ഗർഭവതിയും ക്ഷീണിതയുമായ യുവതി.

"ഞാനവളോടു കല്പട ഇറങ്ങരുതെന്ന് പറഞ്ഞതാ

ണ്'!" അവൾ അല്പം പരിഭവത്തോടെ കുട്ടിയെ തല്ലാൻ ഭാവിച്ചു.

"ഇതെന്താ? കുട്ടിയെ നോക്കുന്നതിങ്ങനെയാണോ?" അയാൾ കുട്ടിയെ താഴെ നിറുത്തി. അതു് അമ്മയുടെ സമീപത്തേക്കു ചെന്നു. ആ സ്ത്രീ മാഡം വററിയർ ആയിരുന്നു!

ചില ഓർമ്മകൾ ജിബോയിയുടെ ഹൃദയത്തിൽ നാമ്പെടുത്തു. താൻ ലോറി ഓടിച്ചു കൊണ്ടിരിക്കുന്നു. വഴിയരികിൽ നിൽക്കുന്ന അമ്മയും കുട്ടിയും! ആ കുട്ടി റോഡിലേക്ക് കുതിക്കുന്നു പിന്നാലെ അമ്മയും! ലോറി നിയന്ത്രണാതീതമാകുന്നു. ഒരു ദീനദീനമായ രോദനം! ജിബോയി ഞെട്ടിവിറച്ചു. അയാളുടെ കൈകൾ പഴയപോലെ വിറക്കാൻതുടങ്ങി. നിരനിരയായി നിരവധി ചിത്രങ്ങൾ അയാളുടെ കൺമുന്നിലേക്ക് ഓടിയെത്തി. അയാൾ ആ സ്ത്രീയെ സൂക്ഷിച്ചു നോക്കി. ആ അമ്മയല്ലേ ഇതു്? അതെ! ലോകത്തിലുള്ള അമ്മമാരെല്ലാം ഒന്നുതന്നെ!.

★ ★

ഉല്ലാസം നിറഞ്ഞ ഒരു വ്യാഴാഴ്ച ദിവസം! ജിബോയിയും കൂട്ടുകാരും വേലയെടുത്തുകൊണ്ടിരിക്കയാണ്. മാർസെൽ ഒരു സൈക്കിളിൽ തന്റെ ഓമനസ്സന്താനത്തെയും കൊണ്ട് അവിടെയെത്തിച്ചേർന്നു.

"ഇതാണ് ജിബോയി അമ്മാമൻ!" അയാൾ കുട്ടിയോടു പറഞ്ഞു. ആ കുട്ടി ചിരിക്കുന്നു! അതെ! അവൾ ജിബോയിയെ തിരിച്ചറിഞ്ഞിരിക്കണം. ഒരു ദിവസം, കനത്ത ടയറുകൾക്കിടയിൽ ജീവിതം വിരമിപ്പിക്കാൻ പോയ കുട്ടിയാണല്ലു്.

"നീയിവിടെയിരുന്നോ!" മാർസെൽ കല്പിച്ചു. ജിബോയി കൈനീട്ടി; പക്ഷെ അവൾ വിസമ്മതിച്ചു.

"വല്ലാത്ത വികൃതിയാണ് പെണ്ണ്!" മാർസെൽ "ററാററ" പറഞ്ഞുകൊണ്ടു പോയി. ആ കുട്ടി കരയാൻ തുടങ്ങി.

"ഹായ്! ഹായ്!" ജിബോയി സമാശ്വസിപ്പിച്ചു. "കുട്ടി കരയണ്ടാട്ടോ! കുട്ടി കരയണ്ടാ!"

അവൾക്ക് അയാൾ കുറച്ചു ചോക്ക്ലേററ് കൊടുത്തു.

"പാലുകുടിക്കണോ?"

"വേണ്ട!"

നോളെയെ ജിബോയുമായി പെട്ടെന്നടുപ്പിക്കുവാനുള്ള കാരണം ആ പൂർവ്വാനുഭവമാണ്. ഹൃദയഭിത്തികളെ ഭേദിച്ചുകൊണ്ട് ആ സംഭവം വീണ്ടും ഉയിർത്തെഴുന്നേല്ക്കുന്നു. തന്റെ കൈകൊണ്ട് മരിച്ചുപോയൊരു കൊച്ചു ബാലിക. നോളെയും അത്തരമൊരു പിഞ്ചു ജീവിതത്തിന്റെ ഉടമസ്ഥയാണ്. അതിന് യാതൊരു ന്യൂനതകളുമേല്ക്കാതെ നോക്കേണ്ടതു് തന്റെ കടമയാണെന്നുകൂടി ജിബോയിയ്ക്കു് ബോധമുണ്ടായി. പലപ്പോഴും ഏകാകിയാണ് ജിബോയി. അതുകൊണ്ടുതന്നെ ഒരു മൃഗവുമാണയാൾ. അതിൽനിന്നും മനുഷ്യനെ സ്നേഹത്തിന്റെ മാഹാത്മ്യത്തിലേക്ക് പിൻതിരിപ്പിക്കുന്നതിത്തരം ജീവിതമാണ്. 'അതിസ്നേഹം ആപൽക്കര'മെന്ന് അയാൾക്ക് പണ്ട് തോന്നിയതാണ്. എന്നാൽ നോളെയെ സ്നേഹിക്കാതിരിക്കാൻ നിവൃത്തിയില്ല.

നിഷ്കളങ്കതയുടെ അനവദ്യ സ്വർഗ്ഗീയതയിലേക്ക് കൈപിടിച്ചുയർത്തിക്കൊണ്ടു വരികയാണ് നോള.

★ ★ ★

ആബെ, സെമിനാരി വിദ്യാർത്ഥിയായ ഡെന്നിസ്സിനെ വിളിച്ചുപറഞ്ഞു.

"ഡെന്നിസ്സ്! ഒരരമണിക്കൂറിനകം നമുക്ക് ക്ലോസ് ഫ്ളൂറിയിലേക്ക് പോകാം."

ആബെയും ഡെന്നിസ്സും കൂടി യാത്രയാരംഭിച്ചു. അല്പാല്പം മഴ ചാറിക്കൊണ്ടിരുന്നു. കാറോടിച്ചുകൊണ്ടിരുന്നപ്പോൾ ആബെ പറഞ്ഞു.

"നിങ്ങളുടെ സ്വഭാവപ്രവർത്തകരെപ്പററി രണ്ടു വാക്ക്. അവർ എവിടന്ന് വരുന്നു; എന്താണവർ ഇതിനുമുമ്പ്; ഇതൊന്നുമെനിക്കറിഞ്ഞുകൂടാ! നാം ആരേയും പിടിച്ചുനിർത്തി വിസ്തരിക്കരുത്. അതവരെ കൂടുതൽ കളവുപറയുന്നതിന് പ്രേരിപ്പിക്കുന്നു. പീടികത്തിണ്ണയിൽ ഉറങ്ങുകയും പട്ടിണി കിടക്കുകയും ചെയ്യുന്ന ആരും തന്നെ ചോദ്യങ്ങൾക്ക് ശരിയായ ഉത്തരം നൽകാനിഷ്ടപ്പെടുന്നില്ല. വളരെക്കാലത്തെ പരിചയത്തിൽ കൂടി മാത്രമെ അവർ യാഥാർത്ഥ്യം വ്യക്തമാക്കുകയുള്ളു."

ഡെന്നിസ്സ് നിശ്ശബ്ദനായി ശ്രദ്ധിച്ചുകൊണ്ടിരുന്നു. ആബെ തുടർന്നു.

"അവരേററവും ഇഷ്ടപ്പെടുന്നതു് സ്വാതന്ത്ര്യമാണ്. മഴയായാലും മഞ്ഞിനമായാലും സ്വാതന്ത്ര്യം ആസ്വദിക്കുവാൻ അവർ ഇഷ്ടപ്പെടുന്നു. ആട്ടെ! ഒന്നു ചോദിക്കട്ടെ! നിങ്ങളെന്തിനാണ് ഇവിടെ വന്നതു്?"

"എനിക്ക് ഗ്രീക്കും ലാററിനും നന്നായിട്ടറിയാം" ഡെന്നിസ്സ് ഉത്തരം കൊടുത്തു. "സുവിശേഷം വ്യാഖ്യാനിക്കാനുമറിയാം. എട്ടുകൊല്ലത്തിന്നശേഷം— അത്രം താത്വികമായ വിദ്യാഭ്യാസത്തിൻെറ നീണ്ട എട്ടു വർഷങ്ങൾക്കുശേഷം — പ്രായോഗിക ജീവിതം അത്യാവശ്യമാണെന്ന് തോന്നി."

"അതെ!" ആബെ പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു. "ഇക്കാര്യം പല യുവാക്കളും എന്നോടു പറയാറുണ്ട്. പക്ഷെ ഇതൊന്നുമല്ല ജീവിതം. മനുഷ്യൻെറ വേദനകളുടേയും യാതനകളുടേയും മദ്ധ്യേ, ഗ്രീക്കും ലാററിനും മറന്നുകളയൂ! നിങ്ങളുവർക്ക് അധ്വാനത്തിൻെറ മാതൃകയായിത്തീരാൻ പരിശ്രമിക്കൂ! ഇവിടെ ഓരോരുത്തരും സ്വയം പ്രത്യക്ഷപ്പെടുന്നു. ഇവിടെ അഭിനയം സാദ്ധ്യമേ അല്ല. നിങ്ങളും ഈ വേലക്കാരും ഒന്നാണ്!"

മഴപെയ്തുകഴിഞ്ഞിരുന്നു. അവരുടെ വാഹനം ക്ലോസ്ഫ്ളൂറിയെ സമീപിച്ചു. ആബെ നേരെ പ്രവേശിച്ചത് വററിയരുടെ ഗൃഹത്തിലേക്കാണ്. ആ വീടിന്ന് ചുററും ഒരു ഇരുമ്പുവേലി കെട്ടുകയായിരുന്നു മാർസെൽ.

"വരു! വരു!"

ജെന്നിയെ പരിചരിച്ചുകൊണ്ടിരിക്കയാണ് മാഡം വററിയർ. ചുമരിൽ പതിച്ചിരുന്ന വർണ്ണക്കടലാസുകളും ചിത്രങ്ങളും ശക്തിഹീനമായ സൂര്യകിരണങ്ങളിൽ കൂടുതൽ മനോഹരമായി തോന്നി.

"ഒരു മിനിട്ട്!"

"ഓ! ഞങ്ങൾ വെറുതെയൊന്നു കേറിയതാണ്!"

"എന്നാലും കാപ്പികുടിച്ചിട്ട് പോയാൽ മതി."

നോറെ ജനാലക്കരികിൽ, ബാഹ്യലോകത്തെ പഠിക്കുവാനെന്നപോലെ ശ്രദ്ധിച്ചുകൊണ്ട് നിന്നിരുന്നു.

ആബെ അവളെ ചെന്നെടുത്തു.

"ജിബോയി അമ്മാവൻ!" അവൾ പുറത്തേക്ക് കൈ ചൂണ്ടിപ്പറഞ്ഞു.

"ജിബോയിയുടെ അടുക്കലാണ് അവളെപ്പോഴും! അവന്റെ ഏററവും വലിയ സ്നേഹിതയാണവൾ!"

"ക്രിസ്സ്മസ്സിന് നിനക്കെന്തുവേണം കുഞ്ഞേ?" ആബെ ചോദിച്ചു.

"ജിബോയി അമ്മാവൻ!"

എല്ലാവരും പൊട്ടിച്ചിരിച്ചു. അതിനിടക്ക് മാഡം വററിയർ ഗൌരവത്തിലേക്ക് കടന്നു.

"ഫാദർ! ഞങ്ങളുടെ വാടകയിതാ!"

"ഞാനതിനല്ല വന്നത്!" ആബെ പറഞ്ഞു. "പക്ഷെ ഒന്നു മനസ്സിലാക്കൂ! നിങ്ങൾ തരുന്ന വാടക നിങ്ങളെപ്പോലുള്ള മററനവധി കുടുംബങ്ങളെ പുലർത്താനുള്ളതാണ്."

"എനിക്കറിയാം!" മാഡം തൃപ്തിയോടും കൃതജ്ഞതയോടും കൂടി തലകുനിച്ചു.

അപ്പോഴേക്കും ചൂടുള്ള കാപ്പി എത്തിക്കഴിഞ്ഞു. കാപ്പികുടിച്ചുകഴിഞ്ഞവർ എഴുന്നേററു.

"ഡെന്നിസ്സ്! നിങ്ങൾ പോയി കൂട്ടുകാരുമായി പരിചയപ്പെടൂ!" ആബെ ഡെന്നിസ്സിനെ യാത്രയാക്കി.

എങ്ങിനെയാണ് സ്വയം പരിചയപ്പെടുത്തുക എന്ന് സംശയിച്ചുകൊണ്ട് ഡെന്നിസ്സ് അവരുടെ അടുത്തേക്ക് ചെന്നു.

ജിബോയിയും കൂട്ടുകാരും ജോലിയിൽ അലിഞ്ഞു ചേർന്നിരിക്കയാണ്. ഡെന്നിസ്സ് ആരെന്ന് അവർ ശ്രദ്ധിച്ചില്ല. ജിബോയി ഡെന്നിസ്സിനോട് പറഞ്ഞു.

“ആ മരക്കഷണം ഇങ്ങെടുക്കൂ!”

ഡെന്നിസ്സിന് ഒരു സന്ദർഭം ലഭിച്ചു. അയാൾ ഒട്ടും താമസിക്കാതെ അവരുടെ ഇടയിൽ ജോലിചെയ്യാൻ തുടങ്ങി. വാസ്തവത്തിൽ ഡെന്നിസ്സിന്റെ സാന്നിദ്ധ്യം അവർക്കുപകാരപ്പെട്ടു.

കുറച്ചു നിമിഷങ്ങൾക്കുശേഷം ആബെ മടങ്ങി വന്നു.

“ലൂയി എവിടെ?”

“ഒമ്പതുമണിക്ക് ഇവിടെനിന്നു പോയി.”

ജിബോയി അർത്ഥവത്തായി ആബെയെ നോക്കി. അയാളുടെ മുഖത്ത് ഒരു പരിഹാസത്തിന്റേയും വെറുപ്പിന്റേയും നിഴലുകൾ വ്യക്തമായിരുന്നു. ആബെ അവിടം വിട്ടു.

★ ★ ★

ആബെ കാറോടിച്ചുകൊണ്ടിരിക്കുമ്പോഴും കണ്ണുകൾ നാലുപാടും പാറിക്കളിച്ചിരുന്നു. ആ കവലയിലെത്തിയപ്പോൾ ലൂയി ഒരു ക്ലബ്ബിലിരുന്ന് ശീട്ടുകളിക്കുന്നതു് ആബെ കണ്ടു.

“ലൂയി! എന്റെകൂടെ വരൂ!” ആബെ അയാളെ ക്ഷണിച്ചു. വൈമനസ്യത്തോടെ കൂട്ടുകാരെ വിട്ടുപിരി

ഞ്ഞു്, ലൂയി ആബെയുടെ കൂടെ കാറിൽ കയറി. കാർ മുന്നോട്ടുനീങ്ങി. അല്പനേരം സംശയഗ്രസ്തനായിരുന്നശേഷം ലൂയി ചോദിച്ചു.

"നമ്മൾ എമ്മാവൂസിലേക്കല്ലേ?"

ആബെ നിശ്ശബ്ദനായിരുന്നു.

"നാം എവിടേക്കാണ്?" അയാൾ ചോദ്യം ആവർത്തിച്ചു.

"പാരീസിലേക്ക്!"

ആബെ നിർവികാരനായി മറുപടി പറഞ്ഞു. "നിങ്ങളിനി എമ്മാവൂസിൽ ജീവിക്കേണ്ട ആവശ്യമില്ല!"

അയാൾ ഞെട്ടിപ്പോയി.

"എന്തു്?" ആവേശത്തോടെ ലൂയി ചോദിച്ചു. "ഞാനെന്താണ് തെററ് ചെയ്തത്?"

"തെറ്റെന്താണ് എന്ന് നിങ്ങൾക്കുതന്നെ അറിയാം!" ഇപ്പോഴും ആബെ തികച്ചും നിർവികാരനായിരുന്നു.

ഒരു നിമിഷനേരത്തെ നിശ്ശബ്ദത! ഒരു നീണ്ട നെടുവീർപ്പ്!

"ഞാനെന്തുചെയ്യും?" സൌമ്യമായി, ദീനമായി, ആബെയുടെ മുഖത്തു് ദൃഷ്ടിയുറപ്പിച്ചു ലൂയി ചോദിച്ചു.

"ഇതിന് മുമ്പെന്തുചെയ്തു?" ക്ഷോഭാകുലനാകാ

ത്ത ശാന്തഭാവത്തിൽ ആബെ തിരിച്ചുചോദിച്ചു. ആ ചോദ്യം അയാളെ ഉത്തേജിപ്പിച്ചു. അയാഠം വിവശനായി ഇരിക്കുകയാണ്. താനിതുവരെ ജോലിക്കൊന്നും ശ്രമിക്കാതിരുന്നതിന്റെ വിഡ്ഢിത്തം അപ്പോഴാണയാഠംക്ക് ബോദ്ധ്യമായത്.

"ഞാനിവിടെ ഇറങ്ങിക്കോളാം." ലൂയി നിരാശനായി പറഞ്ഞു. ഒരു വൈരാഗ്യമനസ്ഥിതി ആ മുഖത്ത് പ്രത്യക്ഷപ്പെട്ടു. ആബെ കാറ് നിറുത്തുന്നതോടെ പറഞ്ഞു.

"ഇതു ശ്രദ്ധിക്കൂ ലൂയി! നാം, ഇവിടെ അഭയമന്വേഷിച്ച് ആശ്വാസത്തിനെത്തിച്ചേരുന്ന കുടുംബങ്ങഠംക്കു വീണ്ടും ദ്രോഹം ചെയ്യുന്നതു് ഒട്ടുംതന്നെ ശരിയല്ല. നിങ്ങളുടെ ഭാര്യക്ക് സമാധാനമായി ജീവിക്കണമെങ്കിൽ നിങ്ങഠംക്കെന്തെങ്കിലും ജോലിയുണ്ടായിരിക്കണം. ജോലി ചെയ്യുന്നതിനുള്ള ശക്തിയും ആരോഗ്യവും നിങ്ങളുടെ ശരീരത്തിനുണ്ട്. പിന്നെ നിങ്ങളീ മടിയനായിക്കഴിഞ്ഞുകൂടുന്നതു്, ശീട്ടുകളിച്ചും തമാശപറഞ്ഞും സമയം നശിപ്പിക്കുന്നതു്, എന്നോട്ട് മാത്രമല്ല, എമ്മാവൂസിനോടു ചെയ്യുന്നൊരു അപരാധമാണ്. സമയത്തിന്റെ വിലയും, ജീവിതത്തിന്റെ ഉദ്ദേശവും നിങ്ങഠംക്കറിയില്ലെന്ന് തോന്നുന്നു. ഞാനിനി ഉപദേശിക്കുന്നില്ല. കാരണം ഉപദേശം ശ്രദ്ധിക്കാനാരും ഇഷ്ടപ്പെടുന്നില്ല. എങ്കിലും, ലൂയി! നിങ്ങഠം നശിക്കുകയാണെങ്കിൽ പാരീസിൽ പോയി നശിക്കൂ! നന്നാവുകയാണെങ്കിൽ, ഭാര്യ

യുടെ കാത്തിരിക്കുന്ന കണ്ണുകളുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു!"

ആബെ കാർ സ്റ്റാർട്ട് ചെയ്തു. ഉത്തരംമുട്ടിയ ലൂയി തലതാഴ്ത്തിനിന്നു. പിന്നീടയാൾ പറഞ്ഞു.

"എനിക്കെന്റെ തെററു മനസ്സിലാകുന്നുണ്ടു!" "വളരെ നല്ലതു്!" ആബെയുടെ കാർ മുന്നോട്ടു നീങ്ങി.



# അഭയാർത്ഥികൾ

ഗ്ലോസ്ഫ്ളൂറിയിലെ നിർമ്മാണപരിപാടികൾ നടന്നുകൊണ്ടിരുന്നപ്പോൾ ജിബോയി അതിന്നടുത്തായി ഒരു താൽക്കാലിക കൂടാരം സൃഷ്ടിച്ചു. പണിയായുധങ്ങളുടെ ഉത്തരവാദിത്വം ഏററിരുന്ന ജിബോയിക്ക് അവ സൂക്ഷിക്കേണ്ടിയിരുന്നു.

ആ ടെൻറിന്നടുത്ത്, പടർന്നു പന്തലിച്ച്, പച്ചപിടിച്ച് നില്ക്കുന്ന പോപ്ലാർ മരത്തിന്റെ ചുവട്ടിൽ ജിബോയി പലപ്പോഴും ചിന്താമഗ്നനായി ഇരിക്കാറുണ്ട്. തന്റെ കാൽകീഴ്മുഴുവൻ ആശ്രയം നൽകിക്കൊണ്ട്, മറെറന്തിനെക്കാളുമുയർന്നുനില്ക്കുന്ന ആ വൃക്ഷത്തിന്ന് ആബെയുടെ സാദൃശ്യം കല്പിച്ച് അയാൾ പലപ്പോഴും സംതൃപ്തനാകാറുണ്ട്. ആകസ്മികമായി തന്റടുത്തെത്തിച്ചേർന്ന ഒരു നായക്കുട്ടിയെ ആബെയുടെ അനുമതിയോടെ അയാൾ വളർത്താൻ തുടങ്ങി. സന്തതസംസർഗ്ഗത്തിന്റെ ഗുണംകൊണ്ട് ആ ഹൃദയം അത്രക്കുമാത്രം മാറി

കഴിഞ്ഞിരുന്നു. ആ നായക്കുട്ടിയുമൊരുമിച്ച് പൂനിലാവു പെയ്യുന്ന രാത്രികളിൽ ആ പോപ്ലാർ മരത്തിന്റെ ചുവട്ടിലിരുന്ന് അയാൾ പാടാറുണ്ട്.

ജൂണിലെ ഒരു പ്രഭാതത്തിൽ എമ്മാവൂസിലേക്ക് ഒരു പുതിയ മനുഷ്യൻ കയറിച്ചെന്നു. എമ്മാവൂസിലെ അന്തേവാസികളുടെ കൂടെ അയാൾ പെട്ടെന്നലിഞ്ഞുചേർന്നു. പക്ഷെ, ഭൂതകാലസംഭവങ്ങളെക്കുറിച്ച് ആരെങ്കിലുമന്വേഷിക്കുന്നത് അയാൾക്ക് തീരെ ഇഷ്ടപ്പെട്ടില്ല. തൽക്കാലസൌകര്യത്തിന്ന് ജിബോയിയുടെ കൂടെയാണയാൾ താമസമാക്കിയിരുന്നത്. ബാപ്റ്റിസ്റ്റ് എന്നായിരുന്ന് അയാളുടെ നാമധേയം.

കുറച്ചു ദിവസം അവരുടെ കൂടെ അദ്ധ്വാനിച്ചപ്പോഴേക്കും അയാളുടെ പ്രകൃതിയിൽ ചില മാററങ്ങൾ വന്നുകൂടി.

"ഇന്നാണ് ഞാനെന്തെങ്കിലും നിർമ്മാണാത്മകമായ പ്രവൃത്തിയെടുക്കുന്നത്" ക്ലോസ് ഫ്ളൂറിയുടെ സൃഷ്ടിയിൽ ഗണ്യമായ പങ്കുവഹിക്കാൻ തുടങ്ങിയ ബാപ്റ്റിസ്റ്റ് ഒരു ദിവസം ജിബോയിയോട്ട് പറഞ്ഞു. നിശ്ശബ്ദമായൊരു നിശയിൽ അവർ പരസ്പരം ഹൃദയം തുറന്നു സംസാരിച്ചു.

"ഇതുവരെ നശീകരണമല്ലാതൊന്നും ഞാൻ ചെയ്തിട്ടില്ല. വധം! അതായിരുന്നു എന്റെ തൊഴിൽ! ദ്രോഹം! 15 വയസ്സിന്ന് ശേഷം ഞാൻ മറെറാന്നും മനസ്സിലാക്കിയിട്ടും ഇല്ല! ഞാനൊരു പട്ടാളക്കാരനായിരുന്നു. ഫ്രാൻസ് ശത്രുക്കൾക്ക് കീഴടങ്ങിയപ്പോൾ എനിക്കു

22 വയസ്സാണ്. ഗത്യന്തരമില്ലാതെ ഒളിവിൽ പോയെ ങ്കിലും യുദ്ധം ചെയ്യാൻ എൻെറ ഹൃദയം വെമ്പിക്കൊ ണ്ടിരുന്നു. പക്ഷെ, ഇന്നെനിക്ക് മനസ്സിലാകുന്നുണ്ട്, യു ദ്ധത്തിൻെറ കെടുതികൾ! ഞാൻ ശത്രുക്കളെ വെറുക്കുന്നു; കാരണം അവൻ ശത്രുവാണ്. അവനെ—ശത്രുവിനെ-കൊല്ലുക; അതാണെൻെറ ഉന്നം! ഞങ്ങൾക്ക് സന്തോ ഷവും സന്തുഷ്ടിയുമുണ്ട്—പണം, മദ്യം, സ്ത്രീ; ഇതാണ് ഞങ്ങളുടെ സന്തുഷ്ടി. കൂടുതൽ കുടിക്കുന്നു, കൂടുതൽ കൊ ല നടത്തുന്നു. ഞങ്ങളങ്ങിനെ ധീരന്മാരായി. ഞങ്ങളുടെ ഹൃദയം മരവിച്ചു. അതിൽ മൃദുലവികാരത്തിന്നിടമില്ല. ദീനരോദനങ്ങളും വിലാപങ്ങളും ഞങ്ങളുടെ ചെവിയി ൽ കേറില്ല. മരണപരാക്രമങ്ങളും പിടച്ചിലുകളും ഞങ്ങ ളുടെ കണ്ണിൽ പെടില്ല. പൊതുവെ ജനങ്ങൾ ഞങ്ങളെ ബഹുമാനിച്ചു. ഞങ്ങൾ നായകന്മാരായി. ഞാൻ മാർസെ യിൽസിൽ ചെന്നപ്പോൾ പൊതുജനങ്ങൾ എനിക്കൊരു സ്വീകരണം തന്നു!......എന്നിട്ട് ഞാൻ വീട്ടിൽ മടങ്ങി യെത്തി. യുദ്ധത്തിന്നു മുമ്പ് എൻെറ വീട് ദരിദ്രമായി രുന്നു. എൻെറ സഹോദരന്മാർ യുദ്ധകാലത്തു നടത്തിയ കരിഞ്ചന്തയുടെ ഫലമായി സമ്പന്നന്മാരായി ക്കഴിഞ്ഞിരുന്നു. സ്വത്തിൻെറ കാര്യത്തിൽ, ഞങ്ങൾ തമ്മിലിടഞ്ഞു. ഞാൻ ഫ്രാൻസിലേക്ക് മടങ്ങി. യാതൊ രു ജോലിയുമില്ലാതെ, അലക്ഷ്യമായി, അസ്വസ്ഥമായി തെ ണ്ടിത്തിരിയാൻ തുടങ്ങി. നിമിഷം പ്രതി ഞാൻ അധഃ പതിച്ചു കൊണ്ടിരുന്നു. മദ്യപാനത്തിനുള്ള പ്രലോഭനം ഭയങ്കരമായിരുന്നു. എനിക്കതു നിയന്ത്രിക്കാൻ കഴി ഞ്ഞില്ല. ജീവിതത്തിനൊരു സമാധാനവുമില്ല. സ്നേഹി ക്കാനൊരാളില്ല. ഏകാന്തത! പട്ടിണി! വേദന!”

മാനസികമായ ക്ഷീണം കൊണ്ടായിരിക്കാം ബാപ്‌റ്റിസ്റ്റ് കഥ നിറുത്തി. ജീബോയി ചിന്താമഗ്നനായിരുന്നു; ഒരു പക്ഷേ, പഴയ കാലങ്ങളെക്കുറിച്ചോർക്കുകയായിരിക്കാം. തൊണ്ടയിടറിക്കൊണ്ടുതന്നെ ബാപ്‌റ്റിസ്റ്റ് കഥ തുടർന്നു.

"ഞാനിന്ന്, ആളുകളുടെ ഇടയിൽ ജീവിക്കുമ്പോഴറിയുന്നുണ്ട്, സ്നേഹത്തിന്റെ വില! അതെത്ര മഹത്തരമാണെന്ന് പറഞ്ഞറിയിക്കുക വയ്യ! അതാണ് നമ്മെ ജീവിക്കാൻ പ്രേരിപ്പിക്കുന്നതു്. ശരീരത്തിന്റെ ആവശ്യങ്ങൾ, അതിനോടുപമിക്കുമ്പോൾ എത്ര നിസ്സാരം! ഇന്നെനിക്ക് ജീവിക്കണമെന്നുണ്ട്. പണ്ടു ഞാൻ ആത്മഹത്യക്ക് മുതിർന്നവനാണ്. അന്നാണ് ആബെയെ യാദൃച്ഛികമായി കണ്ടുമുട്ടിയതു്. അതുകൊണ്ടുതന്നെ ഈ ശാപമേറ്റുള്ള ഒരു അപരാധത്തിൽ നിന്നും രക്ഷപ്പെട്ടു. അങ്ങനെ ഞാനിവിടെ എത്തിച്ചേർന്നു."

അനന്തരം അയാൾ നിശ്ശബ്ദനായി. നിറഞ്ഞു നിന്ന മൂകതയെ ഭഞ്ജിച്ചുകൊണ്ടു് കുറച്ചു കഴിഞ്ഞപ്പോൾ ബാപ്‌റ്റിസ്റ്റ് തുടർന്നു "ഇന്നെനിക്ക് പലതും പഠിക്കാൻ കഴിയുന്നുണ്ട്. മാനുഷിക ധർമ്മം മനസ്സിലാക്കാൻ കഴിയുന്നുണ്ട്. നശിപ്പിക്കയല്ല; നിർമ്മിക്കുകയാണ് മനുഷ്യധർമ്മം!" തന്റെ അധ്വാനം കൂടി ഉൾക്കൊള്ളുന്ന പുതിയ കെട്ടിടങ്ങളെ നോക്കി സാഭിമാനം അയാൾ പുഞ്ചിരിച്ചു. അക്രമത്തിൽ കൂടി, രക്തക്കളത്തിൽ കൂടി, ലോകം കീഴടക്കിയ ഒരു ജേതാവിനെക്കാൾ ആ പിരിഞ്ഞുവന്ന പട്ടാളക്കാരന് അഭിമാനിക്കാനുണ്ട്!

"ശാന്തി!" ബാപ്‌റ്റിസ്റ്റ് വീണ്ടും തുടർന്നു "അതാ

ണ് ലോകത്തിന്റെ ശക്തിയെന്ന്, ഭദ്രതയെന്ന്, ആ
ബെ എനിക്ക പറഞ്ഞുതന്നു. സത്യത്തിനും സേവനത്തി
നും വേണ്ടിയുള്ള ശക്തി! ഭരിതമെന്താണെന്നറിഞ്ഞാ
ലെ അതുണ്ടാകൂ!”

ബാപ്റ്റിസ്റ്റ് ചിരിച്ചു. ആ ഹൃദയം അയാളറി
യാതെ തന്നെ ലോകത്തിന്റെ മുമ്പിൽ തുറന്നു ക
ഴിഞ്ഞു.

★ ★ ★

ട്രെയിൻ പുറപ്പെടാനായി ഒരുങ്ങി നിൽക്കുകയാ
ണ്. അതിന്റെ തുറന്നുകിടക്കുന്ന വാതിലിൽ കൂടി
ആബെ ലോകമെങ്ങും ശ്രദ്ധിച്ചു പഠിക്കുകയായിരുന്നു.
പെട്ടെന്ന് ഒരു സ്ത്രീയും കുട്ടിയും അദ്ദേഹത്തിന്റെ കണ്ണി
ൽ പെട്ടു. പ്ലാററ് ഫോമിലെ ഒരു ബെഞ്ചിന്മേൽ ആ
സ്ത്രീ ഇരിക്കുകയാണ്. പ്രാകൃതമായ വേഷം! കരുവാ
ളിച്ച മുഖപ്രകൃതി! അവളുടെ ആകെ സമ്പാദ്യമായ ഒരു
പെട്ടി അരികിൽതന്നെയിരുപ്പുണ്ട്. അവളെ, മററ
നേകം സന്ദർഭങ്ങളിൽ കണ്ടിട്ടുള്ളതായി ആബെ ഓർമ്മി
ച്ചു. അദ്ദേഹം സാവധാനം ആ ട്രെയിനിൽ നിന്നുമിറങ്ങി
അവളെ സമീപിച്ചു.

ഒരു മാസത്തോളമായി, മാഡം മച്ചുൻറ് ഒരുറച്ച
ഭവനമില്ലാതെ, ഇളകാത്ത മേൽപ്പുരയില്ലാതെ, കഴിച്ചു
കൂട്ടുകയാണ്. അവളുടെ ഭർത്താവ് ഒരു സാനിറേറാറി
യത്തിലാണ്. പെട്ടെന്നാരുടേയും കണ്ണിൽ പെടത്ത
ക്ക പ്രത്യേകതകളൊന്നും അവൾക്കുണ്ടായിരുന്നില്ല. അ
വൾ ഒരിടത്തരം കുടുംബത്തിൽ ജനിച്ചവളാണ്. വിവാ
ഹിതയാകുന്നതിന്ന് മുമ്പ്, ഫ്രാൻസിന് വടക്ക്, മാതാ

പിതാക്കന്മാരുമൊത്ത് താമസിക്കുകയായിരുന്നു അവർ! പക്ഷെ, എല്ലാക്കാര്യത്തിലും മാഡം മച്ചൻറ് സമർത്ഥയാണ്. ഏതു വേലയും—വസ്ത്രം തയ്ക്കുകയും കൂലിപ്പണിയും അടക്കം—അവർ പരിശീലിച്ചിരുന്നു.

അലഞ്ഞുനടന്ന്, സഹികെട്ട്, നിരാശയോടെ വന്നിരിക്കയാണ് മാഡം. ഇതുവരെ ഒരു ജോലിയും അവർക്ക് ലഭിച്ചില്ല. സ്വന്തം ശരീരത്തിൻെറ കാര്യങ്ങൾ എങ്ങിനെയുമാകട്ടെ! മാതൃത്വത്തിൻെറ ഉത്തരവാദം മറക്കാമോ? അവളെ കൂടുതലും വിഷമിപ്പിച്ചത് സ്വന്തം കുട്ടിയുടെ ജീവിതമാണ്. അന്നത്തെ സായാഹ്നപ്പതിപ്പിൽ അവളൊരു പരസ്യം കാണുകയുണ്ടായി. ഒരു മരക്കച്ചവടക്കാരന് ഒരു വീട്ടുവേലക്കാരിയെ ആവശ്യമുണ്ടെന്ന്. അവൾ അപേക്ഷിച്ചു. അടുത്ത ദിവസം ആയാളെ കാണാനുള്ളതുകൊണ്ട് അവളവിടെ കാത്തിരിക്കയാണ്.

ആബെ ആ കഥ മുഴുവനും ശ്രദ്ധയോടെ കേട്ടു നിന്നു. അവൾ അപ്പോഴും അയാളെ പ്രതീക്ഷിക്കുന്നുണ്ട്. പരാജിതയാകുന്ന പക്ഷം, അവളെ എമ്മാവൂസിലേക്ക് ആബെ ക്ഷണിച്ചു. മടങ്ങിപ്പോരുന്ന ആബെയെ അത്ഭുതത്തോടെയും ബഹുമാനത്തോടെയും മാഡം മച്ചൻറ് വീക്ഷിക്കുകയായിരുന്നു.

എട്ടുപത്തു ദിവസങ്ങൾക്ക് ശേഷം, അദ്ദേഹത്തിന്നൊരു കത്ത് കിട്ടുകയാണ്; ആ കത്ത് ജീവരക്തത്തിൽ എഴുതിയിരുന്നു.

“മിസ്റ്റർ M കുടിച്ച് തരിമ്പും ബോധമില്ലാതെ എൻെറടുത്തു വന്നു. ഇത് രണ്ടാമത്തെ തവണയാണ്, ഫാ

ദർ! അയാൾ വാതിൽക്കൽ വന്ന് തുടർച്ചയായി മുട്ടുകയാണ്; ഞാനെന്തു ചെയ്യാനാണ്?. വഴങ്ങിക്കൊടുക്കുക! അതു് സ്വപ്നത്തിൽപോലും ഓർക്കാൻ വയ്യ ഫാദർ പക്ഷെ, എനിക്കറിയാം, ജീവിക്കണമെങ്കിൽ അങ്ങനെ ചെയ്യണമെന്ന്. കൊച്ചമ്മമാരെപ്പോലെ ഞാൻ ആ ജീവിതം ഇഷ്ടപ്പെടുന്നില്ല. അയാൾ നടന്നടുക്കുന്ന ഓരോ കാലടികളിലും ഞാൻ കേൾക്കുന്നതു് സാനിറേറാറിയത്തിലെ ഒരു കട്ടിലിൽ അവശനായിക്കിടക്കുന്ന എന്റെ ഭർത്താവിന്റെ ശ്വാസോച്ഛ്വാസമാണ്. അങ്ങു പറഞ്ഞതു് ഞാൻ മറന്നിട്ടില്ല! ഉടനെ അടുത്ത തപാലിൽ മറുപടിയയയ്ക്കുക!"

കത്തുവായിച്ചവസാനിച്ചപ്പോൾ കടലാസ് മടക്കുകയും പേന കയ്യിലെടുക്കുകയും ഒന്നിച്ചാണ് ആബെ ചെയ്തതു്.

അദ്ദേഹമെഴുതി. "വരൂ!"

അതിനുശേഷം അയൽപക്കങ്ങളിൽ ചില ജോലികൾ അവൾക്കുവേണ്ടി അദ്ദേഹം സമ്പാദിച്ചു. വീട്ട് മറെറാരു പ്രശ്നമായിത്തീന്നു. പക്ഷെ അവൾ അതിനുവേണ്ടി ബാദ്ധ്യതപ്പെടാൻ തയ്യാറില്ലായിരുന്നു.

"എന്റെ ഭർത്താവു് സുഖംപ്രാപിച്ചുവരട്ടെ! എനിക്കുമൊരു വീടുണ്ടാകും!"

★ ★ ★

"മോശമില്ല! മോശമില്ല! പക്ഷെ ഞാനായിരുന്നെങ്കിൽ മററുള്ളവരേക്കാൾ നന്നായേനെ! അല്ലേ കാസിമനോ?"

എപ്പോഴും താനാണ് ഇതരന്മാരെക്കാൾ സമർത്ഥൻ എന്നൊരു മിഥ്യാബോധം മാസ്റ്റിക്കിനുണ്ടായിരുന്നു. ഒരിക്കലും അന്യരുടെ ഗുണങ്ങൾ അയാളുടെ ചിന്തക്ക് വിഷയീഭവിച്ചതേയില്ല. അയാൾക്ക് അവരുടെ വിശ്വസ്തതയോ, സാന്മാർഗ്ഗികാദർശമോ സന്മനസ്സോ, ത്യാഗമോ അത്രക്കൊന്നും ഇഷ്ടപ്പെട്ടില്ല. എമ്മാവൂസിന്റെ തന്നെ നിലപാടിൽ അയാൾക്ക് ഒട്ടും വിശ്വാസമില്ല. ഇത്രയും കാലം മാസ്റ്റിക്ക് അവിടെ കഴിച്ചുകൂട്ടിയത് ഒരത്ഭുതം തന്നെയാണ്.

മാസ്റ്റിക്ക് നാല്പതിനോടടുത്ത് ഉയരംകൂടി ക്ഷീണിച്ച ഒരു ആളാണ്. അയാൾ എമ്മാവൂസിലെ മാന്യനായി സ്വയം കരുതിയിരുന്നു. എമ്മാവൂസിലെ ഏക ചായപ്പണിക്കാരൻ മാസ്റ്റിക്കാണ്. ലാ ബോരെയിലും ക്ലോസ് ഫ്ളൂറിയിലുമുള്ള വീടുകളുടെ എല്ലാ വാതിലുകളും ജനവാതിലുകളും ചായം തേച്ചത് മാസ്റ്റിക്ക് ആയിരുന്നു. സദാ ഒരു സഹൃദയത്വത്തിന്റെ വിളയാട്ടം അയാളിൽ കണ്ടിരുന്നതുകൊണ്ട് പെട്ടെന്ന് പരിചിതനാകാൻ അയാൾക്ക് കഴിഞ്ഞിരുന്നു.

ഭാവിയിൽ പണിയാനിരിക്കുന്ന ഫെറെത്തറെ എന്ന നഗരത്തിന്റെ പ്ലാനെല്ലാം ശരിപ്പെടുത്തിയത് മാസ്റ്റിക്കാണ്. 30 ചെറിയ വീടുകൾ! പച്ചപുലർക്കാവുകൾ! മഞ്ഞനിറം പൂണ്ട തെരുവീഥികൾ! ആകെ, അയാളുടെ സ്വപ്നചിത്രങ്ങളെല്ലാം ആരെയും ഇഷ്ടപ്പെട്ടിരുന്നു.

മാസ്റ്റിക്കിന്റെ ഏറ്റവും വലിയ ദുർഗ്ഗുണം, അപരന്മാരെ അടച്ചുപരിഹസിച്ചിരുന്നു എന്നുള്ളതാണ്.

അതുകൊണ്ടുതന്നെ അയാൾക്ക് അനവധി സ്നേഹിതന്മാർ ലഭിച്ചിട്ടുമുണ്ട്. ഫൈതെതരെ സന്ദർശിക്കുന്നതിന്നാരെങ്കിലും വന്നാൽ മാസ്റ്റിക്കിനെ പരിചയപ്പെടാതെ വയ്യ! മാസ്റ്റിക്കിന്റെ സ്വപ്നങ്ങളെക്കുറിച്ചും പദ്ധതികളെക്കുറിച്ചും അറിയാതിരിക്കാൻ വയ്യ! ആ മപ്പതു വീടുകൾ ഒരു യാഥാർത്ഥ്യമായിത്തീരുന്ന നിമിഷം എന്തൊരുല്ലാസപ്രദമായിരിക്കുമെന്ന് മാസ്റ്റിക് ഇടയ്ക്കിടെ സല്പിക്കാറുണ്ട്. ഇക്കൊല്ലത്തിൽതന്നെ അത്് സംഭവിക്കുമായിരിക്കും എന്നയാൾ വിശ്വസിച്ചു. കാരണം അവനതിന്നും സമർത്ഥനായിരുന്നു.

മാസ്റ്റിക്കിന്റെ പഴയകഥ രസമുള്ളതാണ്. അവനൊരു കാമുകിയുണ്ടായിരുന്നു. എന്നും അവൾ തന്നെ പ്രതീക്ഷിച്ച് അവിവാഹിതയായിക്കഴിയുമെന്നാണ് അയാളുടെ നിഗമനം. എല്ലാ ശനിയാഴ്ചയും അയാൾ അവളെ സന്ദർശിക്കാറുണ്ട്. എമ്മാവൂസിൽനിന്നുംവിട്ട് പാരീസിൽ ഒരു നല്ല ജോലി സമ്പാദിച്ചതിന്നുശേഷം —അതിന്നവൾ എപ്പോഴും നിർബ്ബന്ധിക്കുന്നു—വേണം വിവാഹത്തിനെന്ന് കാത്തിരിക്കുകയാണവൾ. ഒരു ശരിയായ സന്ദർഭം ഇനിയും ആഗതമായിട്ടില്ല. ഒക്ടോബർമാസത്തിൽ വളരെയധികം ആളുകൾ എമ്മാവൂസിലെത്തിച്ചേർന്നു. അവരെല്ലാംതന്നെ ക്ലോസ് ഫ്ളൂറിയുടെ നിർമ്മാണത്തിൽ പ്രധാനഭാഗം വഹിക്കുകയുണ്ടായി. അവരാരും സനാഥരായി എത്തിച്ചേർന്നവരല്ല; നേരെമറിച്ച് അഭയം അന്വേഷിച്ചുവന്ന വൃദ്ധരും നിരാലംബരുമാണ്. ആബെ ഇടയ്ക്കിടെ ആവർത്തിച്ച് പറയാറുണ്ട്; അതൊരനാഥാലയമല്ല, അഭയാനശാലയാണെന്ന്.

ഇപ്രകാരമൊരു അനാഥനും വൃദ്ധനുമായിരുന്ന ടെന്നി ജീവിതം മുഴുവൻ മററുള്ളവർക്കുവേണ്ടി വേലയെടുക്കുകയല്ലാതെ, തനിക്കുവേണ്ടി അയാളൊന്നും ചെയ്തിട്ടില്ല. ഈ നിമിഷംവരെ ടെന്നിക്ക് സന്തോഷിക്കാൻ ഇടകിട്ടിയില്ല. പക്ഷെ, എമ്മാവൂസിലെ ജീവിതം ടെന്നിക്ക് ആഹ്ലാദകരമായിത്തോന്നി.

കാസിനോവാകട്ടെ, മാസ്റ്റിക്കിൻേറയും ടെന്നിയുടേയും കൂടെയാണ് താമസം. കാസിനോ ഒരു നല്ല സംഗീതവിദഗ്ദ്ധനാണ്. എന്നാൽ അധികമാളുകളും അയാൾ പാടുന്നതു് ശ്രദ്ധിക്കാറില്ല. കാരണം, കാസിനോ ഒരു തെണ്ടിയായിരുന്നു. ഒടുവിൽ തെരുവിൽവെച്ച് ഉറക്കെപ്പാടി എന്നതിന്ന് ജനങ്ങൾ കൂട്ടമായിനിന്ന് അയാളെ മർദ്ദിക്കാൻ തുടങ്ങി. ആബെയാണ് അയാളെ രക്ഷിച്ചുകൊണ്ടുപോന്നതു്. ജീവിതത്തിൻെറ അർത്ഥം, അന്തസ്സും ആഭിജാത്യവുമാണെന്നാണ് ടെന്നിയുടേയും മാസ്റ്റിക്കിൻേറയും അഭിപ്രായം. കാസിനോ അതു് അംഗീകരിച്ചുകൊടുക്കാറുമില്ല.

* * *

ആബെ ഓഫീസിൽ എഴുതിക്കൊണ്ടിരിക്കുമ്പോഴാണ് ആൻറണി വന്നറിയിച്ചതു്, ഒരു ടെലഫോൺ കോൾ ഉണ്ടെന്ന്.

എമ്മാവൂസിൽനിന്നു പുറത്തു കടന്നപ്പോൾ ആബെ ആത്മഗതം ചെയ്തു "അതെ! പലപ്പോഴും ദൈവം വളരെ വൈകിയാണ് നമ്മെ കാര്യങ്ങൾ അറിയിക്കുന്നതു്. പക്ഷെ, അതു് നമ്മെ പരീക്ഷിക്കാനാണ്. അതിനാൽ നാം പരാജയപ്പെടുന്നില്ല........പക്ഷെ....ആ

പതിനഞ്ചു മിനിട്ടുകൊണ്ട് ഒരു മനുഷ്യൻ അവിശ്വാസിയാകയെന്നു വരും! ആത്മഹത്യ ചെയ്യുന്നു് വരും!"

ബസ്സിലിരിക്കുമ്പോഴും അദ്ദേഹത്തിന്റെ കർണ്ണങ്ങളിൽ ആ ടെലഫോൺ വാചകങ്ങൾ മുഴങ്ങുകയായിരുന്നു.

"എനിക്കങ്ങയെ അടിയന്തിരമായി കാണണം ഫാദർ! കഴിഞ്ഞ രാത്രിയും അദ്ദേഹം എന്നേയും കുട്ടികളേയും കണ്ടമാനം ദ്രോഹിച്ചു. ഇതു തടയു! ഫാദർ! ഞങ്ങളെ രക്ഷിക്കു!"

"അങ്ങേയ്ക്കുമാത്രമെ ഞങ്ങളെ രക്ഷിക്കുവാൻ കഴിയു!" ആ ആത്മവിശ്വാസമാണ് അദ്ദേഹത്തെ അങ്ങോട്ടു നയിച്ചതു്. ഇത്തരം കൊലപാതകങ്ങൾ അസംഖ്യം ഈ ലോകത്തിൽ അനുനിമിഷം സംഭവിച്ചുകൊണ്ടിരിക്കുകയാണ്. ഒരിക്കലും അനാവരണീയമല്ലാത്ത മഹാപാതകങ്ങൾ!

ആ ലോഡ്ജിലേക്കദ്ദേഹം പ്രവേശിച്ചു.

"ഒരാഴ്ചയായി, ഫാദർ! ഞാനുറങ്ങിയിട്ടില്ല." തേങ്ങലുകൾക്കിടയിൽക്കൂടി ആ സ്ത്രീ പറഞ്ഞു. അവരുടെ മുഖവും ശരീരമാകെത്തന്നെയും വല്ലാതെ തടിച്ചുവീർത്തിരുന്നു.

"ഞാൻ പേടിച്ചിരിക്കയാണ്. ഇതു് രണ്ടാമത്തെ പ്രാവശ്യമാണ്. ശരീരം വേദനിച്ചിട്ട് എനിക്കനങ്ങാൻപോലും കഴിയുന്നില്ല. അദ്ദേഹം, ഒരുപക്ഷേ ആ

ത്മഹത്യ ചെയ്യുക്കും!” ആ പുരോഹിതൻ അവളെ ആ
ശ്വാസിപ്പിക്കുവാൻ ശ്രമിച്ചു. പക്ഷെ അവളുദ്ദേഹത്തി
ന്ന് കഴിയാത്തവിധം പരിഭ്രമം പൂണ്ടിരിക്കുകയാണ്.
ആ ഭർത്താവ് ഒരു ഞരമ്പുരോഗിയാണ്. ഇനിയുള്ള
യാത്ര പെരുവഴിയിലേക്കാണെന്നയാളെ ബോദ്ധ്യപ്പെട്ട
ത്തുക വിഷമംതന്നെയാണ് രണ്ടു. ദിവസത്തിനകം അ
വർ ആ വീട് വിട്ടുകൊടുക്കണം. പതിനായിരം ഫ്രാങ്കാ
ണ് ഇതുവരെ ആ ദമ്പതികൾ വാടകകൊടുത്തിരുന്ന
ത്. അതുകഴിച്ച് അവരുടെ കയ്യിൽ ഭക്ഷണത്തിനു
പോലും വകയില്ല. ഇതാണവരുടെ ദയനീയസ്ഥിതി
അയാൾ മിക്കാറും ഒരു ഭ്രാന്തനായിത്തീർന്നുകഴിഞ്ഞിരി
ക്കുന്നു. അവരുടെ ഭാവി തികച്ചും അജ്ഞാതമാണ്.

ആബെ നിസ്സഹായനായി എഴുന്നേററു. തന്റെ ക
യ്യിൽ ശേഷിച്ചിരിപ്പുള്ള 500 ഫ്രാങ്ക് അദ്ദേഹം അവ
രെ ഏല്പിച്ചു. ആ കുട്ടികളെ ലാളിച്ചു, ചിരിപ്പിച്ചു, ആ
സ്ത്രീയെ ആശ്വാസിപ്പിച്ചു. മറെറാരു പോംവഴിയുമി
ല്ലെങ്കിൽ, എമ്മാവൂസിലേക്ക് ക്ഷണിച്ചുകൊണ്ട് അദ്ദേ
ഹം മടങ്ങി.

പാരീസിൽ 2000000 പ്രായപൂർത്തിവന്നവരും
6000000 കുട്ടികളും ഭവനരഹിതരാണ്. ഹോട്ടലു
കളിലും ഇടിഞ്ഞുപൊളിഞ്ഞ മുറികളിലും ശുചീകരണ
സ്ഥലങ്ങളിലും മററുമാണ് അവർ താമസിക്കുന്നത്.
മോൺട് റിയലിൽ 10000 വീടില്ലാത്തവർ അഭയം
അഭ്യർത്ഥിച്ചുകൊണ്ടലഞ്ഞുതിരിയുകയാണ്. ശമ്പള
ത്തിൽ പകുതിയും അതിലധികവും കൊടുത്ത് പലരും

ജീവിക്കാനുള്ള മേൽപ്പുര സമ്പാദിക്കുന്നുണ്ട്. ഫ്രാൻസിൽതന്നെ വൃത്തികെട്ട ഭവനങ്ങളിൽ ജീവിക്കുന്ന ഏഴ് മില്ലിയൻ ജനങ്ങളുണ്ട്.

"ജനങ്ങളിതിനെക്കുറിച്ചെന്താണ് കാര്യമായി ചിന്തിക്കാത്തത്? എന്തുകൊണ്ട് ആരും ഒന്നും ചെയ്യുന്നില്ല?" ഈ ചോദ്യം ഒരായിരം തവണ ആബെ സ്വയം ചോദിച്ചിട്ടുണ്ട്. ഇത്തരം കാര്യാന്വേഷണങ്ങളിൽ അദ്ദേഹം ഒരു അസാധാരണ വൈദഗ്ധ്യം നേടിയവനായിരുന്നു. യുദ്ധകാലത്തെ നിർഭാഗ്യത എല്ലാവരേയും തുല്യനിലയിൽ ബാധിച്ചിരുന്നു. മഴയത്ത് നിരാശ്രയരായി, എല്ലാ വാതിലുകൾക്കും പുറമെ ജീവിക്കുന്നവർ! പക്ഷെ രാഷ്ട്രീയസമാധാനം സമ്പാദിച്ചിട്ടും ഗവമ്മെണ്ട് ഇക്കാര്യത്തിൽ നിസ്സഹായതതന്നെ പ്രകടിപ്പിച്ചു. അഭയാർത്ഥികളെ, അഭയം അർത്ഥിക്കാൻതന്നെ വെറുതെവിട്ടിരുന്നു. ജനങ്ങൾ ഭയപ്പെടാനും തുടങ്ങി. സുരക്ഷിതരെന്ന് സ്വയം സമാധാനിച്ചിരുന്ന പലരും സംഭ്രമിച്ചുവശരായി, താങ്ങാനാകാത്ത വാടകക്ക് സ്ഥലം കിട്ടിയാൽപോലും ഏറ്റെടുക്കാൻ പല കുടുംബങ്ങൾക്കും കഴിവുണ്ടായിരുന്നില്ല. ഈ വീടില്ലാത്തവരെ ഒറ്റപ്പെടുത്തി ആട്ടിയകററിയതിന്റെ ദുരന്തഫലമായി, കററകരമായ സംഭവങ്ങൾ പലതും ആവർത്തിക്കപ്പെട്ടു. യാചന തടയുന്നതിന്ന് നിയമങ്ങളുണ്ട്, സ്ഥാപനങ്ങളുണ്ട്; പക്ഷെ ഫലപ്രദമല്ലായിരുന്നു. സാധുസംരക്ഷണകേന്ദ്രങ്ങളും ആസ്പത്രികളും, ജയിലുകളും, ശവകുടീരങ്ങൾപോലും ജനങ്ങളെക്കൊണ്ട് നിറഞ്ഞിരുന്നു.

ഇതിലും ദയനീയമാണ് വിവാഹിതരുടെ നില

പാട്ട്. എപ്പോഴും ദമ്പതികൾക്ക് സൗകര്യപൂർവ്വം ജീവിക്കാൻ കഴിഞ്ഞില്ല. രോഗം, മദ്യം, വിദ്വേഷം, വിവാഹമോചനം മുതലായ കാരണങ്ങളാൽ വേർപിരിഞ്ഞ ദമ്പതികളുടെ സംഖ്യ അസംഖ്യംതന്നെയായിരുന്നു. പെരുവഴിയിൽ വലിച്ചെറിയപ്പെട്ട പിഞ്ചുപൈതങ്ങളും നിരവധിയായിരുന്നു. ഫ്രാൻസിലെ ആ തലമുറ നശിച്ചുകൊണ്ടിരിക്കയാണ്. സാവധാനമായ ഭീകരമായ നാശം!



# ജീവിതപ്രശ്നങ്ങൾ

ക്രിസ്തുമസ്സിന് മുമ്പുള്ള രാത്രികൾ കഠിനമായ ശൈത്യമുള്ളവയായിരുന്നു. ചില വീടുകളുടെ ചുമരുകൾ ഇനിയും നന്നാക്കപ്പെട്ടിട്ടില്ലായിരുന്നതിനാൽ അതിൽ ഏർപ്പെട്ടുകൊണ്ടു് രണ്ടുപേർ മാത്രം ജോലിക്കിറങ്ങിയിരുന്നു. അതു് മാർട്ടിന്റെ വീടായിരുന്നു. എങ്ങിനെയെങ്കിലും ക്രിസ്തുമസ്സോടുകൂടി പുതിയ വീട്ടിൽ കേറി താമസിക്കുന്നതിന് ബദ്ധപ്പെടുകയാണ് മാർട്ടിൻ. ചാറൽസാകട്ടെ, തന്റെ പുതിയ വീട്ടിലേക്ക് മാറിക്കഴിഞ്ഞു. ഈ പുതിയ അഥിതിയെ നേരിട്ടൊന്നു കണ്ടു് പരിചയപ്പെടുന്നതിനു പോലും ആബെക്കിതേവരെ കഴിഞ്ഞില്ല.

അന്ന് ക്രിസ്തുമസ്സാണ്. ജിബോയി തന്റെ വർക്ക്ഷാപ്പ് അടച്ചുപൂട്ടി. ഏററവും നല്ല ഒരു മരക്കഷണം അയാൾ കയ്യിൽ കരുതിയിരുന്നു. അതുകൊണ്ടു് ഒരു പാവ

യെ കൊത്തിയുണ്ടാക്കാനാണ് ജിബോയിയുടെ പരിശ്രമം. ഇതിനു ശേഷം വേണം ആബെയെച്ചെന്നു കാണാനെന്ന് ജിബോയി ചിന്തിച്ചുറച്ചു. തന്നെക്കൊണ്ടാവശ്യമൊന്നുമില്ലെങ്കിൽ തീർച്ചയായും താൻ സ്ഥലം വിടുകയാണ് ഉത്തമം. അതിന്റെ അർത്ഥം മറെറാന്നുമായിരുന്നില്ല; പെരുവഴി!

വൈകുന്നേരം 3 മണിയായപ്പോൾ ഫിലോ എത്തിച്ചേർന്നു. അവർ രണ്ടുപേരും സമവയസ്കരാണ്. ഒരേ പരിതസ്ഥിതിയിൽ നിന്നുയർന്ന മനശ്ശാസ്ത്രമായിരുന്നു രണ്ടാളുടേയും. അതുകൊണ്ടുതന്നെ അവർ പരസ്പരം ഇഷ്ടപ്പെട്ടു. തുല്യ ദുഃഖിതർ പലപ്പോഴും അതുല്യ ബന്ധങ്ങൾ സൃഷ്ടിക്കാറുണ്ട്. മദ്രാസ്കറിൽ ഒരു ആഫീസിലായിരുന്നു ഫിലോവിന്ന് ജോലി. ഒരു പത്തു കൊല്ലത്തോളമേ അതുകൊണ്ടു നടക്കാൻ കഴിഞ്ഞുള്ളു. എമ്മാവൂസിലെ ജോലിക്കാരുടെ അദ്ധ്വാനത്തെ നിയന്ത്രിക്കുന്നതും നിർദ്ദേശിക്കുന്നതും ഫിലോവാണ്. അവർ വേലയെടുക്കാനല്ല, വെറുതെയിരിക്കാനാണ് അഭയം തേടിവന്നതു്. ഒരനാഥാലയമല്ല എമ്മാവൂസ് എന്ന് ആയിരം തവണ ആബെ ആവർത്തിച്ചിട്ടുള്ളതാണ്. പക്ഷെ അവർക്ക് മനസ്സിലാവുകയില്ല. എന്നാലും വന്നവരെ പറഞ്ഞയക്കാൻ ആബെ തയ്യാറായില്ല.

പെട്ടെന്ന് ആബെ കടന്നുവന്നു. ജിബോയിയുടെ കയ്യിലുള്ള കളിപ്പാവയിന്മേലാണ് ആബെയുടെ കണ്ണുകൾ പതിഞ്ഞതു്. അദ്ദേഹം ഒരു സൂക്ഷ്മദൃക്കായിരുന്നു. ആ കണ്ണുകൾ വികസിക്കയും ചുണ്ടിലൊരു പുഞ്ചിരി വിടരുകയും ചെയ്തു.

"അതു് നല്ലൊരാശയമാണു്!" അദ്ദേഹം ആത്മ
ഗതം ചെയ്തു "ക്ലോസ് ഫ്ളൂറിയിലേയും ലാ ബൊരെയി
ലേയും എല്ലാ കുട്ടികൾക്കും ഓരോ കളിപ്പാട്ടം കൊടുക്ക
ണം. ആരമെയിൽ വില്ലേജിലെ വനത്തിൽ നിന്നും ന
മുക്കിഷ്ടം പോലെ തടികിട്ടും. നമ്മുടെ ആൾക്കാരെ ഒരി
ക്കലും വെറുതെയിരുത്തരുതു്."

കാററു വീശിക്കൊണ്ടിരുന്ന ചില ദിവസങ്ങളിൽ,
മഞ്ഞു ചെയ്തുകൊണ്ടിരുന്ന സന്ദർഭങ്ങളിൽ, ജനങ്ങൾ ഉ
ന്മേഷരഹിതരായി ഇരിക്കുന്നതു് ആബെ സങ്കടത്തോ
ടെ കാണാറുള്ളതാണു്. പലരും, കുടിക്കയും, തിന്നുകയും
ചെയ്തുകൊണ്ടു് വട്ടംകൂടിയിരുന്നു് കളവുപറയുന്ന കാഴ്ച.
പുതിയ അതിഥികൾക്കു് ജോലിനൽകാനും ഉണ്ടായി
രുന്നില്ല. തങ്ങളുടെ ഭക്ഷണത്തിനുള്ള അദ്ധ്വാനമെങ്കി
ലും ചെയ്യാൻ കഴിയാത്തതിൽ ചിലക്കു് വേദനയുള്ള
തായി അദ്ദേഹത്തിനു മനസ്സിലായി.

* * *

ക്രിസ്തുമസ്സിനു് മുമ്പു് ലഭിച്ച ഏതാനും ഗ്രാന്റുകൾ
കൊണ്ടു് ആ സമുദായം കുറച്ചുദിവസങ്ങൾകൂടി തള്ളി
നീക്കി. അവർ ക്ലോസ് ഫ്ളൂറിയിലെ കുഞ്ഞുങ്ങൾക്കു്
ചില കളിപ്പാട്ടങ്ങൾകൂടി സമ്പാദിച്ചു. ആ പ്രഭാത
ത്തിലാണു് മാർട്ടിനെററു് കുടുംബം അഞ്ചാമത്തെ വീട്ടി
ലേക്കു് മാറിത്താമസിച്ചതു്. വളരെക്കാലമായി അവർ
ക്കൊരു വീടു ലഭിച്ചിട്ടു്. ആറാമത്തെ വീട്ടിൽ ചാറൽ
സാണു് താമസിക്കുന്നതു്.

തണുത്തു കട്ടയായിപ്പോകുന്ന സമയം ചിന്താഭാര
ത്താൽ കുനിഞ്ഞ തലയുമായി ആബെ നടന്നു. മിന്നി

ത്തിളങ്ങിക്കൊണ്ട് വായുവേഗത്തിൽ പായുന്ന വമ്പിച്ച കാറുകളേയും, വിശപ്പിന്ന് വിഭവസമൃദ്ധമായി വിരാമമിടുന്ന ഭക്ഷണശാലകളേയും, ആൾക്കൂട്ടം ആർത്തിരമ്പുന്ന സിനിമാശാലകളേയും നോക്കി അദ്ദേഹം കണ്ണടച്ചു. അലക്കിത്തേച്ചു ഷർട്ടിട്ടു നടക്കുന്ന മനുഷ്യരുടെ ഹൃദയങ്ങളിലുള്ള യഥാർത്ഥ മനുഷ്യനെക്കുറിച്ചദ്ദേഹം ആലോചിച്ചു. അവരുടെ നിത്യജീവിതത്തിലെ ആശങ്കകളെക്കുറിച്ചദ്ദേഹം ഓർത്തു. ക്ലബ്ബുകളിലും പീടികകളിലും ചിലവഴിക്കുന്ന, സിനിമാശാലയിലും സംഗീതശാലയിലും വ്യയം ചെയ്യുന്ന പണമുണ്ടെങ്കിൽ, എത്രയെത്ര കുടുംബങ്ങൾ രക്ഷപ്പെട്ടേനെ! ആളെയുടെ തലച്ചോറിൽ തീപ്പിടിക്കുന്ന പ്രശ്നങ്ങൾ അനവധിയുണ്ടായിരുന്നു. മനുഷ്യൻ വിവേകശാലിയാകാൻ എന്തുവേണം? ആരാണതു ഉപദേശിച്ചുകൊടുക്കേണ്ടതു്? വെറും ഉപദേശം കൊണ്ടു മാത്രം മനുഷ്യൻ നന്നാവുകയില്ല. അവന്റെ ജീവിതത്തിൽ അതിനുള്ള പ്രായോഗിക ദൃഷ്ടാന്തം വ്യക്തമാകണം.

ആബെ അവഗാഢമായി ചിന്തിച്ചുകൊണ്ടിരുന്നു. അപരിചിത വൃദ്ധന്റെ, ആലോചനാരഹിതങ്ങളെങ്കിലും, ചോദ്യങ്ങളെ ഇതേവരെ അദ്ദേഹം അവഗണിച്ചിട്ടില്ല. ആ കാലടികൾ വേഗത്തിലായി. അദ്ദേഹം യാന്ത്രികമായി പറഞ്ഞുപോയി.

“നിങ്ങൾ ആരാണ്? അതു് നിങ്ങൾ ചിന്തിച്ചിട്ടുണ്ടോ? ഈ ഇരുപതാം നൂററാണ്ടിൽ ഈ പരിഷ്കൃത രാജ്യത്തെ പുരോഗതിയെന്താണെന്ന് നിങ്ങൾ ധരിച്ചിട്ടുണ്ടോ? നിങ്ങളുടെ അയൽവാസി വീടില്ലാത്തവനാ

ണ്ട്. ഒരുനേരത്തെ ഭക്ഷണംപോലും കഴിക്കാത്തവ
രാണ്ട് നിങ്ങളുടെ സ്നേഹിതരിൽ പലരും. നിങ്ങളുടെ
വീട്ടിന്നു മുമ്പിൽ, പെരുവഴിയിൽ കിടന്ന്, ഒരു കൊ
ച്ചു നിലവിളിക്കുന്നു; അതൊരു പക്ഷെ മരിച്ചുപോ
യേക്കാം! അങ്ങനെ എത്രയോ ശിശുക്കളുടെ മരണം
കണ്ടുകൊണ്ടാണ് ഓരോ പ്രഭാതവും കണ്ണുതുറക്കുന്നത്.
ഇതെല്ലാം നിങ്ങൾ മനസ്സിലാക്കിയിട്ടുണ്ടോ? നിങ്ങളൊ
രു നല്ല ഭർത്താവാണോ? ഭാര്യയുടെ ദയനീയതകളെക്കു
റിച്ച് നിങ്ങൾ വല്ലപ്പോഴും അന്വേഷിച്ചിട്ടുണ്ടോ? അ
വരുടെ സ്വാതന്ത്ര്യവും സുഖവും നിങ്ങൾ നശിപ്പിക്കു
യാണ്! എല്ലാ ദമ്പതികളും സ്നേഹത്തോടെ പെരുമാറ
ട്ടെ! നിങ്ങളുടെ ഭർത്താവിന്റെ ആവശ്യങ്ങളും അഭിപ്രാ
യങ്ങളും നിങ്ങൾക്കറിവുണ്ടോ? തന്നിഷ്ടമായിട്ടാണോ
നിങ്ങൾ പെരുമാറുന്നത്? ഭർത്താവിനെ വഞ്ചിക്കുന്ന
മനഃസ്ഥിതി ഇനിയെങ്കിലും ഉപേക്ഷിക്കുമോ? കുടുംബസു
ഖം നിങ്ങൾ ആഗ്രഹിക്കുന്നുണ്ടോ? പിഞ്ചുകുഞ്ഞുങ്ങളെ
വളർത്തിയെടുക്കുന്നതിൽ നിങ്ങൾക്ക് ബാദ്ധ്യതയുണ്ടോ?"
അങ്ങിനെ ആയിരം ആയിരം കാര്യങ്ങളെക്കുറിച്ച് ആ
ബെ ചിന്തിക്കുകയായിരുന്നു. അദ്ദേഹം വഴിയുടെ ഇരുഭാ
ഗങ്ങളിലും കണ്ണോടിച്ചു. ആശയററ ഈ അവശന്മാ
രുടെ ജീവിതത്തിനർത്ഥമെന്താണ്?

"നിങ്ങൾ ആയിരം ഫ്രാങ്ക് ഒരു മണിക്കൂറിനുള്ളിൽ
ധൂർത്തടിക്കുന്നു. ആ മണിക്കൂറിൽ അത്രയും ജനങ്ങളും
മരിക്കുന്നു. ഈ അസംബന്ധങ്ങളുടേയും അബദ്ധങ്ങളു
ടേയും ഇടയ്ക്കുള്ള നിങ്ങൾ ആരാണ്"

ആബെയുടെ ചിന്താഗതികൾ കൂടുതൽ വ്യക്തമാ
യ ഉച്ചാരണമായി മാറി.

"അതെ! ഇതാണവരോട് പറയേണ്ടത്. ഇതവരെ പഠിപ്പിക്കണം. യാഥാർത്ഥ്യങ്ങളറിഞ്ഞാൽ പിന്നെ അവർ അശ്രദ്ധരായിരിക്കില്ല."

ആബെ ഒരു പ്രസ്സുമായി സുപരിചിതനാണ്. ഉടനെതന്നെ കുറെ അഭ്യർത്ഥനകൾ പുറത്തുവിടാൻ അദ്ദേഹം തീരുമാനിച്ചു. കഴിയുന്നത്ര വേഗം അതു ചെയ്തുതീർക്കേണ്ടതുണ്ടായിരുന്നു. കാരണം, മനുഷ്യജീവിതം തന്നെ അപകടത്തിലാണ്.

ആബെ എമ്മാവൂസിൽ എത്തിച്ചേർന്നപ്പോൾ നേരം കുറെ വൈകിയിരുന്നു. അദ്ദേഹത്തെ നിദ്രാദേവി അത്ര പെട്ടെന്നൊന്നും അനുഗ്രഹിക്കാൻ തയ്യാറായില്ല. അതുകൊണ്ടദ്ദേഹം എഴുതി. രണ്ടു കൊല്ലം മുമ്പ് ഇത്തരം കാര്യങ്ങൾ ചിന്തിക്കുകയും അദ്ദേഹം എമ്മാവൂസിനെക്കുറിച്ചൊരു ലഘുലേഖ എഴുതുകയുമുണ്ടായി. അതദ്ദേഹം വീണ്ടും വായിച്ചു. ഇന്ന്, അതുമായി പരിതസ്ഥിതികൾക്കെന്തൊരന്തരമാണ്!

എമ്മാവൂസിലേക്ക് സന്ദർശകരെ ക്ഷണിക്കുന്നതിന് വേണ്ടി എഴുതിയുണ്ടാക്കിയതാണ് ആ ലഘുലേഖ. ഇന്നാകട്ടെ, എമ്മാവൂസ് ശ്രദ്ധേയമാണ്; ആകർഷകമാണ്! അതിന്റെ പ്രവേശനദ്വാരവും രണ്ടുഭാഗത്തുമായി ഉയർന്ന കെട്ടിടങ്ങളും ആരുടെയും കണ്ണിൽ പെടുമായിരുന്നു. ഇപ്പോൾ എമ്മാവൂസ് ഭവനരഹിതർക്കൊരാശാകേന്ദ്രമാണ്. ഇതെക്കുറിച്ചുള്ള ഒരു പ്രസ്താവന ജനഹൃദയങ്ങളെ ഇളക്കിമറിക്കും. അവരുടെ ആത്മാർത്ഥതയുടെ സിരകളെ പിടിച്ചു കുലുക്കും.

ഉടനെ, ആമബെ സ്വയം ചിന്തിച്ചുപോയി. "എനിക്കെന്തോരവകാശമാണ് ലോകത്തെ ഭീഷണിപ്പെടുത്തുന്നതിന്ന്? ഞാനാരാണ് മററുള്ളവരുടെ ദുഷ്യങ്ങൾ വിളിച്ചു പറയുന്നതിന്ന്? ഞാനത്ര നല്ലവനാണോ?"

★ ★ ★

അടുത്ത ദിവസം ധൃതിപിടിച്ച കാര്യപരിപാടികളെല്ലാം മാററിവെച്ചുകൊണ്ട് ഈ അഭ്യർത്ഥനയുടെ കരട്പകർപ്പ് സമ്പന്നനായ ഒരു സ്നേഹിതനെ കാണിച്ചു.

അപരൻ അത് വായിച്ചുനോക്കി സംഭ്രമത്തോടെ മടക്കിക്കൊടുത്തു.

"നിങ്ങൾക്ക് ഭ്രാന്താണ്! ഇത്തരം കാര്യങ്ങളൊന്നും പറയരുത്!" അത് ആ മാന്യൻെറ ഉപദേശമായിരുന്നു.

"ഇതെന്താ നുണയാണോ?"

"അല്ല! സത്യം തന്നെ! പക്ഷെ, നിങ്ങൾക്കറിയാവുന്ന ഇത്തരം ദുരിതങ്ങൾ ലോകത്തോട് തുറന്ന് പറയരുത്!"

"എന്തുകൊണ്ട്?"

"കുഴപ്പം! ഭയങ്കര കുഴപ്പം സൃഷ്ടിക്കുകയായിരിക്കും നിങ്ങൾ!"

"ഇതോ?" ആമബെ അത്ഭുതത്തോടെ ചോദിച്ചു. "ഇതൊരു കലാപത്തിന്നുള്ള ആഹ്വാനമാണോ? ഇതൊരഭ്യർത്ഥനയല്ലെ?"

"നിങ്ങൾ പറഞ്ഞതു് പരമാർത്ഥങ്ങളാണ്! പരമാർത്ഥങ്ങൾ! പക്ഷെ, ഇതുറക്കെപ്പറയാൻ തുടങ്ങിയാൽ ജീവിക്കുന്നതെങ്ങനെ?" അയാൾ പോക്കററിൽ നിന്നും കുറെ നോട്ടുകൾ വലിച്ചെടുത്തു.

"എന്നോട് പണം ചോദിച്ചുകൊള്ളൂ! തരാം! പക്ഷെ യാതനയനുഭവിക്കാൻ വിഷമമാണ്"

"എൻെറ ഉദ്ദേശം അവരോടൊപ്പം വേദനിക്കുക മാത്രമല്ല, അവർക്കെന്തെങ്കിലും നേടിക്കൊടുക്കുക കൂടിയാണ്."

കുറച്ചു നേരത്തെ നിശ്ശബ്ദതക്ക് ശേഷം അയാൾ പിറുപിറുത്തു.

"നിങ്ങൾക്ക് ഒരു ഇടവകയാണ് വേണ്ടതെങ്കിൽ മനസ്സിലാക്കാമായിരുന്നു!"

ആബെക്ക് വിഷമം തോന്നിയില്ല. അദ്ദേഹം പുഞ്ചിരിതൂകി. "എനിക്കറിയാം!" ആബെ ആ മാന്യനോട് മാപ്പുചോദിച്ചു "ഇതെനിക്കുവേണ്ടിയല്ല!" അങ്ങനെ ആ പരിപാടി അച്ചടിച്ച് പ്രസിദ്ധം ചെയ്യപ്പെട്ടു.

* * *

ആ ലഘുലേഖകളുമായി അദ്ദേഹം പാരീസിലേക്കു പുറപ്പെട്ടു. അദ്ദേഹം എമ്മാവൂസിലെ അന്തേവാസികളോടിതു പറഞ്ഞില്ല. ആ വീട്ടിൽ പട്ടിണിയാണ്. മനുഷ്യൻ പട്ടിണികിടക്കുന്നതു് ഒരിക്കലും അനുവദനീയമല്ല. ഏതാനും പേരുടെ സുഖസമൃദ്ധി അനേകം പേരെ നിരാശയിലാഴ്ത്തിക്കൊണ്ടു വേണമെന്ന ലോക

നീതിയുടെ വിസ്റ്റിതരം ആബെ മനസ്സിലാക്കിക്കഴിഞ്ഞു. തന്നെ പ്രതീക്ഷിച്ച്, തൻെറ വാഗ്ദാനങ്ങളെ വിശ്വസിച്ച്, എമ്മാവൂസിലും ക്ലോസ് ഫള്ളറിയിലുമെത്തിച്ചേർന്ന ആളുകളെ ഉപേക്ഷിക്കയോ, ഉപേക്ഷ വിചാരിക്കയോ ചെയ്യുന്നത്, തികച്ചും ലോകത്തോടുള്ള അപരാധമായി അദ്ദേഹത്തിന്ന് തോന്നി. ജോലിയുള്ള കാലങ്ങളിൽ കാര്യങ്ങൾ ഭംഗിയായി നടന്നിരുന്നു, ഇന്നാകട്ടെ. എമ്മാവൂസിലെ അന്തേവാസികളെ അലസന്മാരായി വിടുകയാണ്. അതു പാടില്ല. വെറുതെയിരുന്നാലും വിശപ്പ് വിശപ്പ് തന്നെ. അതിന്നൊരു പരിഹാരമാർഗ്ഗം തേടേണ്ടതു് അത്യാവശ്യമാണ്. എമ്മാവൂസിലെ ജനങ്ങളെ മിഥ്യാസങ്കല്പങ്ങളിലേക്ക് വഴുതിവീഴാൻ ഇടയാക്കരുത്.

അന്നു മുതൽ അദ്ദേഹം പെരുവഴിയിൽ പിച്ചതെണ്ടാൻ തുടങ്ങി.

കുറച്ചു മാസങ്ങൾക്കു മുമ്പാണ് ആബെക്ക് മാർപ്പാപ്പായെ കാണാനുള്ള സൌകര്യം ലഭിച്ചത്. മന്ത്രിസഭാംഗങ്ങളുടെയും ഉന്നതതല ഉദ്യോഗസ്ഥന്മാരുടെയും ഉത്തമസുഹൃത്താണ് അദ്ദേഹം. പക്ഷെ ഇതാ! ആബെ ഒരു പിച്ചക്കാരനായി മാറിക്കഴിഞ്ഞു.

ഒരു മനുഷ്യാത്മാവിൻെറ യഥാർത്ഥ ഉത്തരവാദത്തിലേക്കും ത്യാഗത്തിലേക്കും പ്രവേശിക്കുകയാണ് നാം. ഞാൻ വായനക്കാരോട് ചോദിക്കുന്നു. ലോകത്തിൻെറ-നമ്മുടെ വിശിഷ്ടമായ ലോകത്തിൻെറ-അനേക കാലചരിത്രത്തിൽ എത്രയുണ്ടിത്തരം മഹാത്മാക്കൾ? ത്യാഗം, വാക്കുകളിൽക്കൂടി സുസാദ്ധ്യവും സുകരവുമാണ്.

അതുകൊണ്ടധികം പേരും അതിൽ നിന്നു മുതലെടുക്കുന്നു. നേരെ മറിച്ച് പ്രവൃത്തിയിലേക്ക്, പ്രയത്നങ്ങളിലേക്കിറങ്ങി ചെല്ലുമ്പോൾ അതൊരു നിസ്സാര കാര്യമല്ല!

“ജീവിതം നിങ്ങൾ തിരഞ്ഞെടുക്കുകയല്ല, സ്വീകരിക്കുകയാണ് വേണ്ടത്!” അദ്ദേഹത്തിന്റെ ഇത്തരം ചിന്താഗതികൾ പുറമെ, മനുഷ്യജീവിതത്തിലും പെരുമാററത്തിലും ദൈവം സ്വീകരിക്കുന്ന വൈവിധ്യവും വൈചിത്ര്യവും അദ്ദേഹത്തെ ആനന്ദത്തിനാടിമയാക്കാറുണ്ട്. കൂട്ടത്തിലായി, ദൈവത്തിന്റെ ഹാസ്യത്തെ അദ്ദേഹം അകം നിറഞ്ഞ് അഭിനന്ദിക്കുകയും പതിവുണ്ട്. ഇതെല്ലാം കൊണ്ട്, ദൈവത്തോട് എന്നെന്നും നന്ദിയുള്ളവനായിരിക്കാനുള്ള ആന്തരിക പ്രേരണ സംജാതമായിട്ടുമുണ്ടായിരുന്നു. യാതനയനുഭവിക്കുന്നവർക്കു വേണ്ടി യത്നിക്കാനും ശബ്ദമുയർത്താനും തന്നെ നിയോഗിച്ചതിൽ ചാരിതാർത്ഥ്യം അനുഭവിക്കുകയാണ് ആബെ. ബാല്യകാലത്തദ്ദേഹം കൈക്കൊണ്ട ‘ദാരിദ്ര്യ പ്രതിജ്ഞ’ അദ്ദേഹത്തെ നയിച്ചതിവിടേക്കാണ്. അതുകൊണ്ടദ്ദേഹം പെരുവഴിയിൽ പിച്ചതെണ്ടാൻ തുടങ്ങി.

ആ രാജവീഥിയിലെ കോലാഹലത്തിനിടയിൽ പല തമാശകളും ദൃഷ്ടിവിഷയമായിത്തീരുന്നുണ്ടായിരുന്നു. അപ്സരസ്സുകളെപ്പോലുള്ള ലലനാമണികൾ വെട്ടിത്തിളങ്ങുന്ന കാറിൽ! അവരുടെ അടുത്ത് ഇസ്ത്രി ഒടിയാത്ത ഷർട്ടുമായുള്ള രാജകുമാരന്മാരുടെ പൊട്ടിച്ചിരികൾ! പരമാനന്ദവും പുളകോൽഗമങ്ങളുമായി സ്നേഹിതരുമൊത്ത് ക്ലബ്ബുകളിൽ അവർ ആടിപ്പാടി രസിക്കുകയാണ്! പട്ടെന്ന് അവരുടെ മുമ്പിൽ, ക്ഷീണിച്ച ഉ

യരം കുറഞ്ഞ ഒരു മനുഷ്യൻ ആഗതനായി, ഒരു കടലാസ് കയ്യിൽകൊടുത്തു.

വഴിയെ ഒരു വനിത നടന്നടുക്കുകയാണ്. സർവ്വാഭരണങ്ങളും അവരുടെ ദേഹകാന്തിയെ ശതഗുണീഭവിപ്പിച്ചിരുന്നു. പിന്നാലെ മറെറാരു യുവാവും! ഒരു വെറും പിച്ചക്കാരനായിരിക്കുമെന്നാണ് അവൾ ആബെയെക്കുറിച്ച് ധരിച്ചതു്. പെട്ടെന്ന്, അദ്ദേഹത്തിന്റെ വേഷം, ഭാഷ, ശബ്ദം, നോട്ടം, ഭാവം മുതലായവ അവളെ ബലാൽ ആകർഷിച്ചു. ഒരു സംശയാവസ്ഥ! അവളുടെ കണ്ണുകളിൽ ഉൽക്കണ്ഠയും ഉൾഭീതിയും നിഴലിച്ചു.

ആട്ടുകയും, തുപ്പുകയും വെറുക്കപ്പെടുകയും ചെയ്ത ഒരു മുഖം! അതവൾ ഓർമ്മിച്ചിരിക്കുമോ?

"ഒന്നെനിക്കും!" അവൾ കൈനീട്ടി.

ആ ലഘുലേഖ വായിച്ചുകൊണ്ടവൾ നടന്നു. നാടകശാലയിലേക്ക് കേറുന്നതിനുമുമ്പ് അവൾ സംശയിച്ചുനിന്നു. ഒടുവിൽ തന്റെ ചെറിയ ബാഗ് തുറന്ന് കൈയിൽ കിട്ടിയ നോട്ടുകൾ അവൾ അദ്ദേഹത്തെ ഏല്പിച്ചു. അതോടൊപ്പം അദ്ദേഹത്തിന്റെ കണ്ണുകൾ വിണ്ഡലത്തിലെ വിസ്തൃതിയിലേക്കും ഉയർന്നു.

★ ★ ★

ആബെ സാവധാനം ക്ലബ്ബിൽ കടന്നു. മദോന്മത്തരായ ജനങ്ങൾ അവിടെ ആടുകയും പാടുകയും ചെയ്യുന്നു. അവരെല്ലാം തൽക്കാലത്തേക്ക് ലഹരികൊണ്ട് ഭ്രാന്തുപിടിച്ചിരിക്കയാണ്. സ്ത്രീയും മദ്യവും! അ

തിൽക്കവിഞ്ഞൊന്നും ആ സ്ഥലത്തിന്റെ മൂല്യം കണ ക്കാക്കാനുണ്ടായിരുന്നില്ല. ആരും തന്നെ അദ്ദേഹത്തി ന്റെ സാന്നിദ്ധ്യത്തെ വിലവെച്ചില്ല. വെയിററർ അദ്ദേ ഹത്തെ സമീപിച്ച് പുറത്തുപോകാൻ പറഞ്ഞു. പ ക്ഷെ, ആ നോട്ടത്തിന്റെ തീക്ഷ്ണതക്ക് കീഴ്പ്പെടാ തെ വെയിററർക്കും കഴിഞ്ഞുള്ളൂ. ക്ഷമാപണം പറ ഞ്ഞുകൊണ്ട് വെയിററർ തിരിച്ചുപോയി.

ഒടുവിൽ, ജീവിതത്തിലാദ്യമായി അദ്ദേഹത്തിന്ന് നിരാശതോന്നി. അതോടെ അദ്ദേഹത്തിന്ന് ക്ഷീണവും ബാധിച്ചു. നിഷ്ഫലം എന്ന മൂന്നക്ഷരം അദ്ദേഹത്തി ന്ന് കേട്ടുകേൾവിപോലുമില്ലാത്തതാണ്. ആകെ അ ദ്ദേഹത്തിന്ന് സമ്പാദിക്കാൻ കഴിഞ്ഞത് 2000 ഫ്രാങ്ക് മാത്രം. ഒന്നോ രണ്ടോ ദിവസത്തെ ചിലവിന്നതു് ഉ പകരിച്ചേക്കാം. അദ്ദേഹത്തിന്ന് തന്റെ പ്രയത്നത്തി ന്റെ വിഫലതയെക്കുറിച്ച് മനോവേദന തോന്നി. എന്തുചെയ്യും? എമ്മാവൂസിലെ ജനങ്ങൾ പട്ടിണികി ടക്കയാണ്. എമ്മാവൂസിൽ മാത്രമോ? ലോകത്തിലെ ഓരോ മുക്കിലും മൂലയിലും ആയിരക്കണക്കിന്നാളുകൾ മൂകമായി വേദനിക്കുന്നുണ്ട്. തന്റെ അഭ്യർത്ഥനയിൽ വ്യക്തമാക്കുന്ന ഇത്തരം ജീവിതങ്ങൾക്കുവേണ്ടി സം സാരിക്കാനാരുമില്ല. താൻ ചെയ്യുന്നതു്; അതെത്രയോ നിസ്സാരം!

എന്നും, ഈ 'ദയവായി' കൊണ്ടു തുടങ്ങി 'നന്ദി' യിലവസാനിക്കുന്ന അഭ്യർത്ഥനയും കൈനീട്ടലും വേ ണ്ടിവരുമോ? ഈ സന്തപ്പുക്ക് വിമോചനമില്ലേ? അ

തോ, അവരെല്ലാം നിത്യനാശത്തിലേക്ക് നീങ്ങുകയാ
ണോ? മനുഷ്യരെന്തുകൊണ്ടിതൊന്നും ചിന്തിക്കുന്നില്ല?
ഉള്ള ഹൃദയം അല്പമൊന്നു തുറന്നുകൂടെ? സ്വസുഖം
മാത്രം ഇച്ഛിച്ചാൽ മതിയോ? ഇരാവരെങ്കിലും തന്റെ
ലഘുലേഖ വാങ്ങിക്കുകയാണെങ്കിൽത്തന്നെ വായിച്ചു
നോക്കാൻ ശ്രമിക്കുന്നില്ലെന്ന് ആബെക്ക് ബോദ്ധ്യമാ
യി. തന്റെ പ്രവർത്തനങ്ങൾ വിഫലങ്ങളോ? ആരുടെ
യും മനസ്സാക്ഷിയെ ഉണർത്തിവിടുന്നതിന് തനിക്ക് ക
ഴിവില്ലേ? ഇല്ല! പക്ഷെ അതാവശ്യമാണ്. ഫലമെ
ന്തുമാകട്ടെ! കഠിനമായി പരിശ്രമിക്കുക തന്നെ.

ഫലം പ്രതീക്ഷിക്കുന്നത് തെററാണെന്ന് ആ
ബെയ്ക്കറിയാം. അദ്ദേഹം തന്റെ ധൈര്യമെല്ലാം വീ
ണ്ടും സംഭരിച്ചു. അപ്പോഴേക്കും ക്ലബ്ബ് ഒഴിഞ്ഞുകഴി
ഞ്ഞു. അദ്ദേഹം വീണ്ടും അകത്തു കടന്നു. അവിടെ
ഉടമസ്ഥനും ഒരു അതിഥിയും മാത്രമേ ഉണ്ടായിരുന്നുള്ളൂ.
ആ മനുഷ്യൻ ശൂന്യമണ്ഡലവും നോക്കിനില്ക്കുകയാണ്.
പുരോഹിതൻ കടലാസ് അയാളുടെ കയ്യിൽ കൊ
ടുത്തു. അത്ഭുതാധീനനായ അയാൾ അതു വായിച്ചു.
അയാൾ ആബെയെത്തന്നെ ശ്രദ്ധിച്ചുനിന്നു.

ആബെ തിരിഞ്ഞു നടന്നു. അപ്പോഴും അയാൾ
ആബെയിൽനിന്നും കണ്ണെടുത്തിരുന്നില്ല. ആ നോട്ടം
ആബെ എന്നും ഓർമ്മിക്കാറുണ്ട്.

പിറേറദിനം, പോസ്റ്റിൽ ആബെക്ക് ഒരു കത്ത്
ലഭിച്ചു. തന്റെ ലഘുലേഖതന്നെ മടങ്ങിവന്നിരിക്കു
ന്നു. ആശ്ചര്യഭരിതനായി ആബെ അതു തിരിച്ചും മ

റിച്ചും നോക്കി. അതിന് പുറകിൽ ഒരു സ്ഥലത്ത് എഴുതിയിരിക്കുന്നു.

"ഇന്നലെ കണ്ടുമുട്ടിയ പുരോഹിതൻ എന്നെ വീണ്ടും ദൈവത്തിലേക്കടുപ്പിച്ചിരിക്കുന്നു!" ഒപ്പുപോലുമില്ലാത്ത ആ വാചകം തന്റെ പ്രവർത്തനം നിഷ്ഫലമല്ലെന്നുള്ളതിന്റെ പരോക്ഷമായ ലക്ഷണമല്ലേ?

ദൈവസന്നിധിയിൽനിന്നുള്ളൊരു നിധിപോലെ ആബെ ഇന്നും അതു് സൂക്ഷിക്കുന്നുണ്ടു്.

# വ്യക്തി വൈശിഷ്ട്യം

ക്രിസ്തുമസ്സ് ദിനത്തിന്നാൾ ചാറൽസിന്റെ വീട്ടിലേക്കാണ് ആബെ കയറിച്ചെന്നത്.

"സന്തോഷകരമായ ക്രിസ്തുമസ്സ്!" അദ്ദേഹം ആശംസിച്ചു. അതിന്നകത്തിരുന്ന ചാറൽസ് ചാടിയെഴുന്നേറ്റു. അയാളുടെ പിറകിൽ ഭാര്യയുമുണ്ടായിരുന്നു. ചുറ്റും നിരന്നിരുന്ന കുട്ടികൾ ഈ അപരിചിതനായ അതിഥിയെക്കണ്ട് അമ്പരന്നുനിന്നു.

"ഇതങ്ങാണോ ഫാദർ?"

അയാൾ പുറത്തുവന്നു. "ഞാനാദ്യമായി ജീവിതത്തിൽ ഇഷ്ടപ്പെട്ട പുരോഹിതൻ അങ്ങാണ്! അങ്ങ് മററുള്ളവരിൽനിന്ന് തികച്ചും വ്യത്യസ്തനത്രെ! വരൂ! അകത്തുവരൂ!"

ഒരിരുപത്തുമിനിട്ടിന്നുശേഷം ആബെ അവിടംവിട്ടു. ചാറൽസ് അഭിവാദനം ചെയ്തുകൊണ്ട് പറഞ്ഞു:

"ഞാൻ ദൈവത്തിൽ വിശ്വസിക്കുന്നില്ല. എന്റെ പ്രവൃത്തികൾ തന്നെയാണ് എന്റെ ദൈവം!"

*　　　　*　　　　*

കുർപ്പള്ളയിൽ കുർബ്ബാനചൊല്ലുന്നതിന് പൊയ്ക്കൊണ്ടിരുന്ന ആബെ, യാദൃച്ഛികമായി, മാർട്ടിനെററിന്റെ വീട്ടിനുമുമ്പിൽനിന്നു. അപ്പോഴും അവിടെ ദീപം എരിഞ്ഞുകൊണ്ടിരുന്നു. ഉറങ്ങുന്ന കുട്ടികളുടെ സമീപത്ത് ജനാലക്കർട്ടൻ തുന്നിക്കൊണ്ടിരിക്കയാണ് അമ്മ. പുരോഹിതൻ അകത്തുകടന്നു ചെന്നപ്പോൾ മാർട്ടിനെററ് ആദരപൂർവ്വം എഴുന്നേററുനിന്നു.

"എന്തുപററി?" അസാധാരണമായി വികാരഭരിതമായ മാർട്ടിനെററിന്റെ ഭാവപ്രകടനം കണ്ട് ആബെ ചോദിച്ചു.

അയാളുടെ നേത്രങ്ങൾ അശ്രുപൂർണ്ണങ്ങളായി. "ഞാൻ........ഞാൻ അങ്ങനെ ചിന്തിക്കയായിരുന്നു. ജീവിതത്തിലാദ്യമായി ഒരു വീട് എന്നു പറയാൻ....." ഗദ്ഗദം അയാളുടെ ഉച്ചാരണം തടഞ്ഞു. "ഇന്നാണുണ്ടായത്!" ആനന്ദാശ്രുക്കൾ തുടച്ചുകൊണ്ട് മാർട്ടിനെററ് തുടർന്നു. "എന്റെ വിവാഹത്തിനുശേഷം ഇദം പ്രഥമമായിട്ടാണ് ഞാനും പത്നിയും ഒരു മുറിയിൽ കഴിച്ചുകൂട്ടുന്നതു്. ഇതിന് മുമ്പു് ഞങ്ങൾ പത്താളുകളായിരുന്നു ഒരു മുറിയിൽ."

ആ മാസം അവസാനമായപ്പോഴേക്ക് വീണ്ടും ദാരിദ്ര്യം നേരിട്ടു. ആബെ വീണ്ടും ഭിക്ഷാടനത്തിന്ന് തയ്യാറായി. എഴുമണിക്കദ്ദേഹം ക്ഷീണിതനായി മടങ്ങി

യെത്തി. വൃദ്ധനായ ഫിലിപ്പിനെ വിളിച്ചിരുത്തി അന്നത്തെ സമ്പാദ്യം എണ്ണിനോക്കി. 1300 ഫ്രാങ്ക്സ്.

ആബെ എമ്മാവൂസിലെ അന്തേവാസികളെക്കുറിച്ചോർത്തു. അവരെ, പരാജിതരെന്നോ തെണ്ടികളെന്നോ വിളിക്കാൻ അദ്ദേഹം തയ്യാറില്ല. യുദ്ധം, സാമുദായിക അനീതി, രോഗം, ഭവനരാഹിത്യം, പാരമ്പര്യം, വിദ്യാഭ്യാസം എന്നിവയുടെ പരിണതഫലങ്ങളായിട്ടാണ് അവരെ അദ്ദേഹം കണ്ടതു്. അവർ മനുഷ്യരാണ്. പക്ഷെ, ദൌർഭാഗ്യത്തിൻെറ കഠിനതാഡനമേററവർ! എന്നാൽ എന്തെല്ലാം സംഭവിച്ചാലും ശുഭാപ്തി വിശ്വാസമുള്ളവരായിരുന്നു എമ്മാവൂസിലെ ജനങ്ങൾ! അതിൽ പലരും കടിയന്മാരാണ്. ചിലർ യാഥാസ്ഥിതികരായിരുന്നു. സ്ഥിരജോലിയും സ്ഥിരശമ്പളവുമില്ലാത്തവരും ഉണ്ടായിരുന്നു. സമുദായം തികച്ചും പുറംതള്ളിയിരിക്കയാണ് അവരെ. വളരെച്ചുരുക്കം കൈകളിൽ കിടന്നു മൂന്നമാടുന്ന സമുദായം അങ്ങനെ പെരുമാറുന്നതിൽ അത്ഭുതത്തിന്ന് അവകാശമില്ലെന്ന് ആബെക്ക് തോന്നി. സമുദായം ഇനിയും നന്നാകാനുണ്ട്. ഓരോ വ്യക്തിയും അവനവനിലുള്ള ഗുണദോഷങ്ങളെക്കുറിച്ചൊരു ഉഗ്രപഠനം നടത്തേണ്ടതാവശ്യമാണ്. എന്നാൽ സമുദായത്തെക്കുറിച്ച് അന്തരമൊരു വിധി എഴുതുന്നതിന്നും ആബെ സന്നദ്ധനല്ല. ഒരു മനുഷ്യനും തീരെ നശിച്ചു എന്നാദ്ദേഹത്തിന്നഭിപ്രായമില്ല. എല്ലാ ഗുണദോഷങ്ങൾക്കുമിടയിൽ ഒരു ആത്മാവുണ്ട്. അതിലദ്ദേഹം വിശ്വസിച്ചു. അവർ മനുഷ്യത്വമുള്ളവരാണ്, മാന്യന്മാരാണ്, മര്യാദക്കാരാണ്—നന്ദി പ്രകടിപ്പിക്കാറില്ലെങ്കിലും! ഇവരിൽ ഗുണ

മുണ്ടെങ്കിൽ അതു് വ്യക്തമാണു്. എന്നാൽ സമുദായ
ത്തിന്റെ മേലാളരിൽ പലപ്പോഴും അങ്ങനെയല്ല.

"ഇപ്പോൾ!" ആബെ ചിന്തിച്ചു. "കെട്ടിടംപണി
യില്ല. ഇവരെല്ലാം വെറുതെയിരിക്കുന്നു. ഇവരെ പ
റഞ്ഞയക്കുകയോ? അവരെവിടെപ്പോകും?"

* * *

കഴിഞ്ഞരാത്രി കങ്കാരു കുടിച്ചിരുന്നു. ഇതു് മാസ
ത്തിൽ ഒന്നും രണ്ടും തവണ സംഭവിക്കാൻ തുടങ്ങി.
ബാസ്റ്റിനാകട്ടെ, കങ്കാരുവിന്റെ കൂട്ടുകൂടികഴിഞ്ഞു. ഇ
തൊന്നും ആബെ അറിഞ്ഞിരുന്നില്ലെ? തീർച്ചയായും!
പക്ഷെ ചിലതിന്റെ നേരെ കണ്ണടക്കുകയാണു് നല്ല
തെന്നദ്ദേഹം കണ്ടു. നിരോധിച്ചതുകൊണ്ടു് വലിയ പ്ര
യോജനമൊന്നുമില്ല. പക്ഷെ, ഇപ്പോൾ കാര്യം ഗൗ
രവമുള്ളതാണു്. കങ്കാരു എറാറിനിയെക്കൂടി കൂടെ
ക്കൊണ്ടു നടക്കുകയും കുടിക്കാൻ പഠിപ്പിക്കുകയും ചെയ്തു.
ആ കൊച്ചൻ ബോധമില്ലാതെയാണു് മടങ്ങിയെത്തിയ
തു്. ജിബോയിക്കതു് സഹിക്കാൻ കഴിഞ്ഞില്ല.

"എടാ പെരുച്ചാഴി!" ജിബോയി അലറി "ഇതാ
ണു് നീ ആബെയുടെ പണം കൊണ്ടു് ചെയ്യുന്നതു്?"

ലൂയി ജിബോയിയുടെ കണ്ണുനോക്കി ഒരിടിവെച്ചു
കൊടുത്തു. ജിബോയി പ്രതികാരം ചെയ്യുമായിരുന്നു.
പക്ഷെ, ഒരാളെപ്പേടിച്ചു് സ്വയം നിയന്ത്രിക്കുകയാ
ണു് അയാൾ ചെയ്തതു്. അയാൾ അത്ഭുതങ്ങളെ വിശ്വ
സിച്ചിരുന്നില്ല. പക്ഷെ ആബെയെ വിശ്വസിക്കയും
പേടിക്കയും ചെയ്തു. കുറച്ചുദിവസങ്ങൾക്കശേഷം, ക
ങ്കാരു എമ്മവൂസിൽനിന്നും പോയി. അതിനും തക്ക

കാരണമുണ്ടായിരുന്നു. തലേന്ന് രാത്രി, അടുത്തൊരു ഹോട്ടലിൽ ഒരു പെൺകുട്ടിയുടെ നൃത്തമുണ്ടായിരുന്നു. കങ്കാരു അവിടെ വെച്ച് അമിതമായി മദ്യപിക്കയും കുറെ കപ്പിൽ കരുതുകയും ചെയ്തു. ആകസ്മികമായി ആബെ അത് കണ്ടെത്തി.

"ആ കുപ്പി ഇങ്ങുതരൂ!" ഇന്നാദ്യമായിട്ടാണ് ആബെയുടെ വാക്കുകൾക്കിത്ര ഗൌരവം കങ്കാരു കാണുന്നത്. അയാൾ കുപ്പി കൊടുത്തു. ആബെ അത് മുഴുവൻ നിലത്തൊഴിച്ചുകളഞ്ഞു.

"അയ്യോ! വേണ്ട!" കങ്കാരു നിലവിളിച്ചു. അവസാനത്തെ തുള്ളി നിലത്തു വീഴുന്നതോടെ കങ്കാരു കറങ്ങിതിരിഞ്ഞ് ഗെയിററ് കടന്ന് നടന്നുമറഞ്ഞു.

* * *

അന്ന് ഒരു പ്രഭാതത്തിൽ, ഗ്ലാസ് ഫ്ളൂറിയിൽ അവശേഷിച്ച കുറെ പണികൾകൂടി തീർക്കുന്നതിന്, ഒരു ലോറിനിറയെ സാമഗ്രികളുമായി ആബെ പോകയായിരുന്നു. കൂടെ ജിമ്പോയിയും ബാസ്റ്റിനും ബാപ്ററിസ്റ്റുമുണ്ടായിരുന്നു. ആ പഴഞ്ചൻ കാർ പാരീസിനേയും കടന്ന് ഓടിക്കൊണ്ടിരുന്നു. അവിടെ, നാലു വലിയ രാജപാതകൾ സമ്മേളിക്കുന്നൊരു കവലയിൽ, വാഹനങ്ങൾ തിങ്ങിക്കൂടുകയാണ്. ആബെ കാർ നിർത്തി. രണ്ടു പൊല്ലീസുകാർ ഗതാഗതം നിയന്ത്രിച്ചുകൊണ്ടിരുന്നു. പെട്ടെന്ന് കാറിന്റെ എൻജിൻ നിന്നു. ജിമ്പോയി ഇറങ്ങിവന്ന് ഒരു ചെറിയ മിന്നൽ പരിശോധനനടത്തിയെങ്കിലും തകരാറ് വ്യക്തമായില്ല. വാഹനസൌകര്യത്തിന്റെ അടയാളം പൊല്ലീസുകാർ കാണിച്ചെങ്കി

ലും കാർ അനങ്ങിയില്ല. ഒരു പൊല്ലീസുകാരൻ ഉറക്കെ വിസിലൂതി. അയാഠം ജിജ്ഞാസയോടെ കാറിനെ സമീപിച്ചു.

"ഇതെന്താണ്? പെരുവഴിയിൽ നിങ്ങഠം തമാശ കാണിക്കയാണോ?" അയാഠം ക്ഷോഭിച്ചിരുന്നു. "നിങ്ങളുടെ ലൈസൻസെവിടെ?"

ആബെ പുഞ്ചിരിച്ചുകൊണ്ട് തൻെറ ലൈസൻസ് കാർഡ് കാണിച്ചുകൊടുത്തു. പെട്ടെന്ന് ആ പോലീസുകാരൻെറ ക്ഷോഭം ക്ഷമായാചനമായി മാറി.

"ഓ! ഇതങ്ങാണോ ആബെ? ക്ഷമിക്കണേ!"

എന്തോ അത്ഭുതംകൊണ്ടെന്നപോലെ കാർ മുന്നോട്ടു നീങ്ങി.

★ ★ ★

ഒരുദിവസം ഒരു ഇടതുപക്ഷ ആശയക്കാരി ആബെയോട് പറഞ്ഞു.

"ഒരു സംശയവുമില്ല! നിങ്ങളൊരു കമ്മ്യൂണിസ്റ്റാണ്. നിങ്ങഠം ക്ലോസ് ഫ്ളൂറിയിൽ ചെയ്യുന്നതൊന്നും ഞങ്ങളംഗീകരിക്കുന്നില്ല."

"എന്തുകൊണ്ട്?"

"പെട്ടന്നുള്ള ഉപശാന്തിമാത്രമെ നിങ്ങളുദ്ദേശിക്കുന്നുള്ളു. ഞങ്ങഠം ഈ രാജ്യത്താകമാനം ഒരു വിപ്ലവം പ്രതീക്ഷിക്കുകയാണ്. നശിച്ചുപോകേണ്ട പഴയ കെട്ടിടങ്ങഠം നിങ്ങഠം നന്നാക്കിയെടുക്കുന്നു. ഈ വ്യക്തിപരമായ പ്രവർത്തനങ്ങളിൽക്കൂടി പരിഹാരം എളുപ്പമല്ല.

സാമുദായികവും രാഷ്ട്രീയവുമായ എല്ലാ നിലനില്പിനോയും എതിൎക്കുമ്പോഴേ പ്രശ്നം പരിഹരിക്കപ്പെടുകയുള്ളൂ.”

“നാം വെറുതെയിരിക്കുകയോ?”

“പക്ഷേ നിങ്ങൾ തൊഴിലാളികളുടെ സമരാസക്തിയെ ക്ഷീണിപ്പിക്കുന്നു.”

“നിങ്ങൾ ഒന്നു മനസ്സിലാക്കണം!” ആബെ വാദമുഖം വിശദീകരിച്ചു. “ഒരു വിശാലമനഃസ്ഥിതിയോടെയാണ് എന്റെ സമരം. ഇത്തരം നിയമങ്ങളെ ദൂരീകരിക്കുന്നതിന്നു, നിയമങ്ങളുടെ ഭേദഗതിക്കുംവേണ്ടി! എനിക്കറിയാം, ചില വലതുപക്ഷക്കാരെ; വ്യക്തിപരമായ ഔദാര്യംപോലും വിലപിശകി സമ്പാദിക്കുന്നവർ. പക്ഷേ, നിങ്ങൾക്കു ചാരുകസേരയിൽ ചാരിക്കിടന്നുകൊണ്ടു്, സാമുദായിക വിപ്ലവത്തിന്റെ ചാരിതാൎത്ഥ്യമടയാൻ സാദ്ധ്യമേയല്ല. ഞങ്ങൾ എല്ലാ ഉപാധികളും സ്വീകരിക്കുന്നു. ഒരു സമുദായ പരിവൎത്തനം സംഭവിക്കേണ്ടതു് അത്യാവശ്യം. അതോടൊപ്പം നമ്മെ ശരണം പ്രാപിക്കുന്നവരെ രക്ഷിക്കയും വേണം. ഈ രണ്ടും ദൈവാനുഗ്രഹംകൊണ്ടു് ഞങ്ങൾ നിൎവ്വഹിക്കുന്നുണ്ടു്.”

ഇതിലും നിരാശാജനകം, വാസ്തവത്തിൽ, ഉദ്യോഗസ്ഥന്മാരുടേയും സൎക്കാരിന്റേയും യാഥാസ്ഥിതിക മനോഭാവമായിരുന്നു.

* * *

ആബെയെ സന്ദൎശിക്കുന്നതിന്നെത്തിച്ചേൎന്നതാണ് ആ സ്ത്രീ! അവളെ ആബെ യഥോചിതം സ്വീകരി

ച്ചു. ഒരു നിർഭാഗ്യയോ നിരാധാരയോ ആയിരുന്നില്ല അവൾ! സമുദായത്തിൽ നിലയും വിലയും ഉള്ള ഒരു മാന്യയാണവൾ. അങ്ങിനെയുള്ള പലരും എമ്മാവ്യൂസിലെ അന്തേവാസികൾക്കു സമ്മാനവുംകൊണ്ടു വരാറുണ്ടായിരുന്നു.

"നാം അയൽക്കാരാണ്!" അവൾ പറഞ്ഞു. "ക്ലോസ് ഫ്ളൂറിക്കടുത്തു എനിക്കൊരു മാളികയുണ്ട്. യഥാർത്ഥത്തിൽ ഞാനതുപയോഗിക്കുന്നില്ല."

"ദൈവമെ!" ആ പുരോഹിതൻ ചിന്തിച്ചു. "അവർ അതു വാടകയ്ക്ക് കൊടുക്കാൻ ഇഷ്ടപ്പെടുന്നുണ്ടാകും."

ആ സ്ത്രീ തുടർന്നു. "എനിക്കാമാളിക വിൽക്കാൻ സമ്മതമാണ്."

"പക്ഷെ എനിക്കങ്ങനെ പ്ലാനൊന്നുമില്ല"

ഒരു ചെറിയ നിശ്ശബ്ദത!

"എനിക്കറിയാം അങ്ങ് ഇതൊക്കെ അനുവാദമില്ലാതെയാണു പണിയുന്നതെന്നു!"

"ശരിതന്നെ!"

"പക്ഷെ, കുഴപ്പമാണ്!"

"ആകട്ടെ! ഞങ്ങൾ അറസ്റ്റ് ചെയ്യപ്പെടാൻതന്നെ ആഗ്രഹിക്കുന്നു. അപ്പോൾ കോടതിയിൽവെച്ച് ഈ സർക്കാരിന്റെയും ഉദ്യോഗസ്ഥന്മാരുടേയും കൊള്ളരുതായ്മകൾ ഞാൻ വിളിച്ചുപറയും!"

ആ സ്ത്രീ പെട്ടെന്നു തിരിഞ്ഞുനടന്നു.

"ഹൊ! ഒരു പുരോഹിതനാണത്രെ! കമ്മ്യൂണിസ്റ്റാണിദ്ദേഹം!" അതു് അവരുടെ വാക്കുകളായിരുന്നു.

ഒരുനാറം ഒരു വെറും പൊല്ലീസുകാരൻ എമ്മാവൂസിൻെറ വാതിൽക്കൽ വന്നുമുട്ടി. ഇദംപ്രഥമമായ ഒരു സംഭവമായിരുന്നു അതു്. കാരണം, ഒരിക്കലും ഒരു പൊല്ലീസുകാരന് അവിടെയെത്തിച്ചേരേണ്ട ആവശ്യം തന്നെയുണ്ടായിരുന്നില്ല. അതിലുമുപരി അപ്രകാരമൊരു സംഭവം ആബെയുടെ അനുമതിയോടെ നടക്കാനും പോകുന്നില്ല. പണ്ടെങ്ങോ നടന്ന ഒരു കളവിൻെറ അടിസ്ഥാനത്തിലായിരുന്നു പൊല്ലീസുകാരൻെറ തിരച്ചിൽ. അതു കഴിഞ്ഞു്, കാലം കുറെയായി. ഒരു നൊണ്ടിയായിരുന്ന റാഫേൽ, തൻെറ മാതുലൻെറതന്നെ വീട്ടിൽ നിന്നും ഒരു മോഷണം നടത്തിയിരുന്നു. പിശുക്കനായ മാതുലൻ പൊല്ലീസിൽ അറിയിച്ചു. പക്ഷെ, റാഫേൽ ജയിലിലെത്തുന്നതിന്നു മുമ്പുതന്നെ ആ മനുഷ്യൻ റാഫേലിൻെറ കുററം ക്ഷമിക്കുകയുണ്ടായി. അതുകൊണ്ടു് റാഫേലിന്നു് ഉപകാരത്തിലധികം അപകാരമാണുണ്ടായതു്. കാരണം, പൊല്ലീസിൻെറ നോട്ടപ്പുള്ളിയായിത്തീർന്നു അയാറം.

ഇപ്പോറം എമ്മാവൂസിലെ അന്തേവാസിയായ റാഫേലിനെ ശരിക്കും ആബെ അറിയുമായിരുന്നു. അവൻെറ സ്വഭാവത്തിൽ അത്രമാത്രമൊരു പരിവർത്തനത്തിന്നു് ഹേതു, എമ്മാവൂസിലെ ജീവിതം തന്നെയായിരുന്നു. തെണ്ടിനടക്കുമ്പോറം താനനുഭവിച്ചിരുന്ന നരകയാതനകറം ഇന്നും റാഫേലിൻെറ മനസ്സിൽ നിന്നും നിശ്ശേഷം മാഞ്ഞുപോയിട്ടില്ല. പടിവാതിൽക്കൽ റാഫേ

ഖിൻെറ തല കാണുന്നതോടെ ബന്ധിതരായ വളർത്തുനായ്ക്കൾ ചങ്ങല പൊട്ടിച്ച് ചാടിയെത്തുമായിരുന്നു.

ആബെ, ആ നിയമകിങ്കരൻെറ നിർദ്ദേശങ്ങൾ നിശ്ശബ്ദനായി ശ്രദ്ധിച്ചശേഷം പ്രതിവചിച്ചു.

“എമ്മാവൂസിൽ നിന്നുമൊരാളെ വീണ്ടും ജയിലിലയക്കാൻ ഞാനിഷ്ടപ്പെടുന്നില്ല. എല്ലാ ഉത്തരവാദിത്വവും ഞാനേറെറടുക്കുന്നു. അടുത്തതവണ, വേണമെങ്കിൽ നിങ്ങൾക്കെന്നെ അറസ്റ്റു ചെയ്യാം!”

ആബെയുടെ മുമ്പിൽ ആ നിയമനിയുക്തൻ മൂകനായിത്തീർന്നു. അയാൾ വന്നവഴിയെ തിരിഞ്ഞുനടന്നു.

എന്നാൽ, എമ്മാവൂസിലെ ശാന്തവും സമാധാനപരവുമായ ജീവിതത്തിനൊരു അപ്രതീക്ഷിതമായ തകർച്ച നേരിടുകയുണ്ടായി. ആ തെളിഞ്ഞ ചില്ലിൽ ചില കറുത്ത പാടുകൾ കളങ്കം പൂശി. ധനശേഖരാർത്ഥം കിഴക്കൻ ആഫ്രിക്കയിലേക്കൊരു സഞ്ചാരം നടത്തിയിരിക്കുകയായിരുന്നു ആബെ. ഒരു പ്രസംഗപരമ്പരയായിരുന്നു ആബെയുടെ പ്രവർത്തനപരിപാടിയിലെ പ്രമുഖ ഇനം.

ഒരു ദിവസം, കുറെ ബ്ലാങ്കറ്റുകൾ അപ്രത്യക്ഷമായി. എങ്ങിനെയെന്നോ, ആരെന്നോ തീരെ അജ്ഞാതമായിരുന്നു.

“ആരെങ്കിലും ആവശ്യത്തിനെടുത്തു കാണും!” എല്ലാവരും പരസ്പരം വിശ്വസിച്ചു. (നോക്കൂ! എമ്മാവൂസിൽ പരസ്പരം സംശയിക്കുകയല്ല; വിശ്വസിക്കുകയാണ്!) ഫിലോവിൻെറ രണ്ടു ചെരുപ്പുകളാ

യിരുന്നു അടുത്ത ഇര! വിലപിടിച്ച ആ ചെരുപ്പുകളുടെ വിയോഗത്തിൽ ഫിലോവിന്ന് ദുസ്സഹമായ ദുഃഖം തോന്നി. ആബെ മടങ്ങിയെത്തിയപ്പോൾ സ്ഥിതിഗതികൾ മനസ്സിലാക്കി. ഒരു പരസ്യ പരിശോധന വേണമെന്ന് ഫിലോ ആവശ്യപ്പെട്ടപ്പോൾ ആബെ അത് തടഞ്ഞു.

"അത് പലർക്കും വേദനാത്മകമായിരിക്കും! നാം നമ്മുടെ മനശ്ശാസ്ത്രം ഉപയോഗിക്കുന്നതിൽ പലപ്പോഴും ഭീമമായ ഭവിഷ്യത്തുകൾ സംഭവിക്കാറുണ്ട്! എങ്ങിനെയാണ് ഓരോ നിരപരാധിയേയും നിർവ്വികാരനായി കുററപ്പെടുത്തുക?"

കുറച്ചു ദിവസങ്ങൾക്കുള്ളിൽ മൂന്നാമത്തെ സംഭവം രേഖപ്പെടുത്തപ്പെട്ടു. വർക്ക്ഷാപ്പിൽ നിന്നും ഒരു ആരം കാണാതെ പോയിരിക്കുന്നു. അപ്പോഴും ആ ക്ഷമാശീലനായ പുരോഹിതൻ സമാധാനിച്ചു.

"ആരായാലും മടക്കിത്തരും!"

എമ്മാവൂസിലെ അന്തേവാസികളുടെ ഒരു വാരാന്ത്യ സമ്മേളനം സാധാരണ ചടങ്ങാണ്. ഓരോ ആഴ്ചകളിലേയും ജീവിതത്തെക്കുറിച്ച് പരിശോധിക്കുക; താൻ ചെയ്ത പ്രവൃത്തികളുടെ ആകത്തുകയും അതിന്റെ ആക്കത്തൂക്കവും നിർണ്ണയിക്കുക; ഭാവിയെപ്പററി ചർച്ചചെയ്യുക! ഇത് ഓരോ അംഗവും കൃത്യമായി നിർവ്വഹിച്ചും അനുസരിച്ചും പോരാറുണ്ടായിരുന്നു. അവസാനം—

"നിങ്ങൾ സ്ത്രീകളേയും ശിശുക്കളേയും ആദരിക്കുക! വളരെ പ്രസക്തമായ ഇക്കാര്യം വിസ്മരിക്കരുത്!"

പിന്നീടദ്ദേഹം തുടൎന്നു. "ആൎക്കെങ്കിലും എന്തെങ്കിലും ആക്ഷേപങ്ങളുണ്ടോ?"

"ഇല്ല!" ഏകകണ്ഠമായ സ്വരമുയൎന്നു. ആബെ ഒന്നമൎത്തിച്ചിരിച്ചു. "മറെറാരു കാൎയ്യം! നമ്മുടെയിടയിൽ ചില കള്ളന്മാരുണ്ട്. ചില കളവുകൾ അടുത്ത ദിവസങ്ങളിൽ നടന്നിരിക്കുന്നു!" അതു കഴിഞ്ഞു് ഒരു ചെറിയ നിശ്ശബ്ദതക്കു് ശേഷം, മോഷ്ടിച്ചവരോട് അതുടനെ തിരിച്ചേല്പിക്കാൻ അദ്ദേഹം ആവശ്യപ്പെട്ടു.

അംഗങ്ങളുടെ മദ്ധ്യേ ഒരു ചെറിയ തല കുനിഞ്ഞിരിക്കയാണ്! അതിന് കാരണമുണ്ട്. ഹെൻറിയാണതു്. അടുത്ത ഏതാനും ആഴ്ചകൾക്കു മുമ്പാണ്, ഹെൻറി എമ്മാവൂസിൽ എത്തിയതു്. ഒരു ദിവസം ആബെയുടെ കൂടെ ധനാഭ്യൎത്ഥനക്ക് ഹെൻറിയും പോയിരുന്നു. തന്റെ കൂടെ ആബെയില്ലാത്ത സന്ദൎഭത്തിലാണ്, ഒരു പ്രായാധിക്യമുള്ള സ്ത്രീ തന്റെ കയ്യിൽ ഏതാനും ഫ്രാങ്ക് തന്നതു്. ആ നോട്ടുകൾ അവന്റെ കണ്ണുകൾക്കു മുന്നിൽ നൃത്തം വെച്ചു. അവ, ആ കൊച്ചുകുമാരനെ അങ്ങാടികളിലേക്കും കാപ്പിക്ലബ്ബുകളിലേക്കും മാടിവിളിച്ചു. ഗത്യന്തരമില്ലാതെ, ദുൎബ്ബലഹൃദയനായ ഹെൻറി, ആ പ്രലോഭനത്തിന് വഴങ്ങിക്കൊടുത്തു. എമ്മാവൂസിലേക്ക് മടങ്ങിവന്നപ്പോൾ അവൻ ആ പണം മുഴുവനും ആബെയെ ഏല്പിക്കയുണ്ടായില്ല.

സ്വപ്നം കണ്ടുണൎന്നപോലെ, ഹെൻറി രാത്രി വളരെ തവണ ഞെട്ടിയുണൎന്നു. ആ വൃദ്ധ തന്റെ മുമ്പിൽ ഒരു നേരിയ പുഞ്ചിരിയുമായി നില്ക്കുന്നതായി അവന് തോന്നി. വാത്സല്യമൂറുന്ന ആ ചുണ്ടുകൾ മന്ത്രിക്കുകയാണ്. "അതു മുഴുവൻ കൊടുത്തേക്കൂ! കുഞ്ഞേ!"

താമസമുണ്ടായില്ല, ഹെൻറി ഞെട്ടിപ്പിടഞ്ഞെഴുന്നേററു. ആ അർദ്ധരാത്രിതന്നെ ആബെയെ വിളിച്ചുണർത്തി ഹെൻറി തെററു സമ്മതിച്ചു. ആബെ വികാരഭരിതനായിപ്പോയി! ആ നിഷ്കളങ്കതക്ക് മുന്നിൽ ആബെ തല കുനിച്ചു.

"ഈ വാചകങ്ങളിൽ ആബെ തന്നെയും ഉൾപ്പെടുത്തിയിട്ടില്ലേ?" ഹെൻറി ആത്മഗതം ചെയ്തു. അവൻ തല കീഴ്പോട്ടിട്ട് ഇരുന്നു കളഞ്ഞു. യഥാർത്ഥത്തിൽ റാഫേലായിരുന്നു അപരാധി. ആ സമ്മേളനത്തിൽ അയാൾ ഹാജരുണ്ടായിരുന്നില്ല. മാത്രമല്ല, അയാൾ പിന്നീടൊരിക്കലും എമ്മാവൂസിലേക്ക് മടങ്ങുകയുമുണ്ടായില്ല.





# പുതിയ പ്രശ്നങ്ങൾ



സൂര്യൻ സ്വയം കത്തി നശിക്കുകയാണ്. പക്ഷെ അതൊരു നാശമായി ആരും തന്നെ ഗണിക്കാറില്ല. അതിൽ ത്യാഗത്തിന്റെ മഹത്തായ ഒരു ഗുണപാഠമടങ്ങിയിരിക്കുന്നു. ആബെ ഏമ്മാസിവൂലെ ഓഫീസിലിരുന്നു ചിന്തിക്കുകയാണ്.

ഒരു തണുത്ത കാററു വീശിക്കൊണ്ടിരുന്നു. സർവ്വചരാചരങ്ങളുടെയും ജീവിതത്തിന്റെ അടിസ്ഥാനം! സർവ്വത്ര ശുദ്ധിവിതറിക്കൊണ്ട്, ദുർഗ്ഗന്ധങ്ങളേയും ദുർവ്വാസനകളേയും ദൂരീകരിച്ചുകൊണ്ട് ആ മന്ദമാരുതൻ ലോകത്തിലുടനീളം സഞ്ചരിക്കുന്നു.

ആ പുരോഹിതൻ ഒന്നു പുഞ്ചിരിച്ചു. ഔദാര്യം! ഒരു സൽപ്രവൃത്തിയിൽ നിന്നും വ്യത്യസ്തമാണത്. ഇവരെ നിരാശിതരാക്കുന്നതെന്തിന്? ഒരു വിഷണ്ണനായ സുഹൃത്തിനെ സഹായിക്കുന്നതിൽ കവിഞ്ഞ്, സത്തായ

പ്രവൃത്തികളൊന്നുമില്ലെന്ന് എന്തിന് വിശദീകരിക്കണം? പക്ഷെ ത്യാഗത്തിനുള്ള കവമ്പൽ; സഹതാപത്തിനുള്ള സന്നദ്ധത; അതു നമ്മുടെ മനസ്സിൽ തിങ്ങിനിറഞ്ഞാൽ മാത്രമെ നമുക്ക് രക്ഷയുള്ളൂ.

നാലു് മണിക്ക് ഒരാൾ എമ്മാവൂസിലേക്ക് കടന്നുവന്നു. അയാൾ, താനൊരു വിദ്യാർത്ഥിയാണെന്നു സ്വയം പരിചയപ്പെടുത്തി. സാമുദായിക പരിവർത്തനങ്ങളിൽ അയാൾ അതിതല്പരനാണ്. എമ്മാവൂസിനെപ്പോലുള്ള ഒരു ഉത്തമ സമുദായത്തിലെ പ്രായോഗിക ജീവിതവും പരിശീലനവും തനിക്കും അവശ്യം ഉണ്ടായിരിക്കണമെന്ന ബോദ്ധ്യമാണ് എമ്മാവൂസിലേക്ക് അയാളെ നയിച്ചതു്.

"ഇതു് ഒരു വ്യവസായ സ്ഥാപനമാണ്!" ആബെ പറഞ്ഞു.

"എനിക്കറിയാം! താങ്കളുടെ അഭ്യർത്ഥന ഞാൻ വായിച്ചു."

"ഞങ്ങളുടെ സംഘത്തിന്റെ ഘടനയെക്കുറിച്ചറിയണമെങ്കിൽ ഞാൻ വിവരിച്ചുതരാം. 'ത്യാഗവും നിർമ്മാണവും!' രണ്ടു മുദ്രാവാക്യങ്ങളാണ് ഞങ്ങളുടേതു്."

"ഫാദർ! തെളിച്ചുപറഞ്ഞാൽ, ഞാനങ്ങയോടൊത്തു് അദ്ധ്വാനിക്കാൻ ആഗ്രഹിക്കുന്നു."

ആബെ ചിന്താമൂകനായി. ഒന്നുകിൽ അയാളെ തിരിച്ചയക്കുക. അല്ലെങ്കിൽ ജോലിക്കാരെ പറഞ്ഞയക്കുക!

"നിങ്ങളൊരു ഭാരമാവുകയാണെങ്കിൽ..........?"

ആബെ മന്ദം ഉച്ചരിച്ചു. പക്ഷെ, ആ സന്ദർശകൻ നിർബ്ബന്ധബുദ്ധിക്കാരനായിരുന്നു. ഒരാറുമാസം അയാളവിടെ താമസിക്കാൻതന്നെ തീരുമാനിച്ചു. ഭക്ഷണത്തിന്റെ ചിലവു സ്വയം വഹിച്ചുകൊള്ളാമെന്ന് ഏല്ക്കുകയും ചെയ്തു.

*　　　　*　　　　*

ബോബി വിളക്ക കത്തിച്ചുവെച്ചു. ഫിലിപ്പ് മൂടിപ്പുതച്ചു കിടക്കുകയാണ്. കുറച്ചുദിവസമായി ഫിലിപ്പ് അനാരോഗ്യകരമായി കിടക്കുകതന്നെയാണ്. ബോബി ഫിലിപ്പിനെ മന്ദമന്ദം സമീപിച്ച് ചോദിച്ചു. "എങ്ങനെയിരിക്കുന്നു?" ഫിലിപ്പ് ഒന്നുകൂടി ചുരുണ്ടുകൂടിക്കിടന്നു.

"ഞാൻ കുറെ വൈൻ സമ്പാദിക്കാം. നിങ്ങളുടെ തണുപ്പിന് കുറെ ആശ്വാസം ലഭിക്കും!" ഫിലിപ്പ് നിശ്ശബ്ദനായിത്തന്നെ കിടന്നു. അയാൾ പതിവിലേറെ ക്ഷീണിച്ച് അവശനായിരുന്നു. ശ്വാസഗതിതന്നെ അസാദ്ധ്യമെന്നനിലയിൽ കിടന്ന് ഞരങ്ങിയിരുന്നു. സ്വയമൊന്ന് ചുമച്ച് കണ്ഠം ശരിപ്പെടുത്താനുള്ള ഫിലിപ്പിന്റെ യത്നം പരാജയത്തിൽ കലാശിച്ചു.

ബോബി വെറുംകയ്യോടെ മടങ്ങിവന്നു. "വൈൻ തീർന്നിരിക്കുന്നു. ഇന്നു രാത്രി ഭക്ഷണത്തിനൊന്നുമില്ല. നശ്ശദാരിദ്ര്യം!" ബോബി വെറും നിലത്തു, താടിക്ക് കയ്യുംകൊടുത്തിരുന്നു. അപ്പോഴാണ് അങ്ങകലെ ഒരു പാട്ടിന്റെ ശകലം!

"പണ്ടൊരുപൂച്ചയുമെലിയും തങ്ങളിൽ-

ഹൈ! ഹൊ, ഹൈ! ഹൊ!"

വർക്ക്ഷോപ്പിന്നടുത്തുനിന്നുയൎന്ന ഒന്നിലധികം ശബ്ദങ്ങൾ പെട്ടന്ന് നിശ്ചലങ്ങളായി.

"അതു മുഴുവൻ കാലിയാക്കൂ!" ആബെയുടെ ശബ്ദമാണതു്. "ബോബി ഇതു കണ്ടോ?" ആബെ അങ്ങോട്ടു കടന്നുവന്നു! "ഈ കുട്ടികൾ കുറെ ചവറു് തിരഞ്ഞു കൊണ്ടുവന്നിരിക്കുന്നു."

"ഇതൊക്കെ എവിടെനിന്നു കിട്ടി?"

"ക്ലോസ്ഫ്ളൂറിയിൽനിന്നു്!"

ചപ്പുചവറുകളുടെ കൂട്ടത്തിൽനിന്നും ഉപയോഗ്യമായ വസ്തുക്കൾ തിരഞ്ഞെടുത്തുകൊണ്ടു വന്നിരിക്കയാണ്. അതിൽ പലതുമുണ്ട്. പകുതിയിലധികവും കടലാസ്സ നിർമ്മിക്കാൻ ഉപയോഗിക്കാവുന്ന ജീർണ്ണവസ്തുക്കളാണ്.

ആബെ ബെല്ലൂരട്ടുകളുടെ നേരെ തിരിഞ്ഞു. "നന്ദി! നല്ലൊരു ജോലിയാണ് നിങ്ങൾ ചെയ്തിരിക്കുന്നതു്. ആ ഉന്തുവണ്ടി അവിടെത്തന്നെ കിടന്നോട്ടെ!"

* * *

ഭക്ഷണസമയം! എല്ലാവരും വിരമിച്ചെഴുന്നേററപ്പോൾ ആബെ സാവധാനം പറഞ്ഞു.

"ഒരുമിനററു്! എനിക്ക് ചിലതു സംസാരിക്കാനുണ്ടു്!"

എമ്മാവൂസിലെ അന്തേവാസികളെല്ലാവരും ജിജ്ഞാസാലുക്കളായി. ശ്വാസമടക്കിപ്പിടിച്ചവർ ഇരുന്നു. ആബെയാണ് സംസാരിക്കുന്നതെങ്കിൽ ശ്രദ്ധിക്കേണ്ടതുതന്നെ!

“നിങ്ങൾക്കെല്ലാവർക്കുമറിയാം,” ആബെ തുടർന്നു. “നമ്മുടെ അദ്ധ്വാനത്തിന്റെ ഫലം. നമുക്കൊരു സ്റ്റേഫിതനെക്കൂടി കിട്ടി. അത്രതന്നെ! പലപ്പോഴും അവിടം കൊണ്ടവസാനിക്കുന്നു. പക്ഷെ, ഇപ്പോഴത്തെ പരിതസ്ഥിതിയെന്താണ്! നമുക്കൊന്നും ചെയ്യാനില്ല. അതേസമയം നാം അനവധി അംഗങ്ങളുമുണ്ട്. ഇന്നാകട്ടെ, ഒരു പുതിയ അതിഥി ആഗതനായിരിക്കുന്നു. ഇന്നലെയോ? രണ്ടുപേരുണ്ടായിരുന്നു. ഈ ആഴ്ചയിൽത്തന്നെ അഞ്ചുപേരാണ്. ഇതൊന്നും പോരാതെ ക്ലോസ്ഫ്ളൂറിയുടെ നിർമ്മാണം നമ്മെ സാമ്പത്തികമായി അങ്ങേഅററം തകർത്തുകളഞ്ഞു”. പലരും തലതാഴ്ത്തിയിരിക്കയാണ്. മൂകമായ വാക്കുകളിൽക്കൂടി അവരിങ്ങനെ പറയുന്നതായി തോന്നി.

“അധികം സംസാരിക്കുന്നതെന്തിനാ? ഞങ്ങൾക്ക് മനസ്സിലാകുന്നുണ്ട്!”

“അപ്പോൾ ഇതാണ് നമ്മുടെ നിലപാട്! ഒന്നുകിൽ നവാഗതരെ നാം നിരസിക്കണം; അല്ലെങ്കിൽ നാം യോജിച്ച് ദാരിദ്ര്യം അനുഭവിക്കണം! നിങ്ങൾ തീർച്ചയാക്കിയാൽ മതി.”

ഇത് ശ്രദ്ധിച്ചുകൊണ്ടിരുന്ന, നവാഗതന്മാരിലൊരാളായ ലിയൺ വിളർത്തുപോയി. കഴിഞ്ഞ രാത്രിയാണ് അയാളെത്തിച്ചേർന്നത്.

ബോബി എഴുന്നേററുനിന്നു. അയാളുടെ മുഖത്ത് നിശ്ചയദാർഢ്യം നിഴലിച്ചു.

“ഞാൻ പാരീസിലേക്ക് പോകയാണ്!”

"വരട്ടെ! ക്ഷമിക്കൂ!" ആബെ പറഞ്ഞു.

"എന്തിന്?" അയാൾ ചുമലുകൾ ചുളിച്ചു "ഇവിടത്തെ സ്ഥിതിഗതികൾ മനസ്സിലാക്കാൻ എനിക്ക് കഴിയുന്നുണ്ട്!"

ബോബി കാലുകൾ നീട്ടിവെച്ച് നടന്നകന്നു. മററാരാൾ അതു നോക്കി മുഖം തിരിച്ചു. ആബെ ബോബിയെ മടക്കിവിളിച്ചു. ഒടുവിൽ എല്ലാവരും ഒന്നിച്ചുപറഞ്ഞു.

"ഞങ്ങളെങ്ങും പോകുന്നില്ല!"

★ ★

അടുത്തപ്രഭാതത്തിൽ ഫിലിപ്പ് വാതിലിൽ മുട്ടി. ആബെ ഒരു പുഞ്ചിരിയോടെ അയാളെ ക്ഷണിച്ചു.

"ഫാദർ! എനിക്കു മനസ്സിലായി ഇന്നലെ ഭക്ഷണത്തിനുള്ള വക എവിടെന്നാണെന്ന്!" ദയനീയമായി ഫിലിപ്പ് പറഞ്ഞു.

"ശരി!" ആബെ ഗൌരവമായി പ്രതിവചിച്ചു. "അതു നീതന്നെ സൂക്ഷിച്ചുകൊള്ളൂ!"

"അല്ല ഫാദർ! നാം അത് എല്ലാവരേയും അറിയിക്കണം!"

"നീ എന്താണുദ്ദേശിക്കുന്നതു്?

"ഞാനൊരു ചവറുതിരച്ചിൽകാരനാണ്. ഇനിയും എനിക്കതു കഴിയും"

ആബെയുടെ മുഖം മ്ലാനമായി. ഒരു ചവറുതിരച്ചിൽകാരൻ! തെരുവിന്റെ മുക്കും മൂലയും തിരഞ്ഞു് ഉപയോഗയോഗ്യങ്ങളായ വസ്തുക്കൾ ശേഖരിക്കുന്നവൻ!

അവൻ സഹായിക്കാൻ സന്നദ്ധനാകുകയാണ്. വലിയ വിശ്വാസത്തോടെയല്ലെങ്കിലും ആബെ അതിന്നനുവദിച്ചു.

അന്നു വൈകുന്നേരം പാരീസിൽനിന്നും മടങ്ങിയെത്തിയ ഫിലിപ്പ് ആബെയുടെ ഓഫീസിൽ പ്രവേശിച്ചു. അയാളുടെ മുഖത്ത് ഒരു മന്ദസ്മിതവും കയ്യിൽ 500 ഫ്രാങ്കിന്റെ നോട്ടുകളും ഉണ്ടായിരുന്നു.

"ഇത് ഈ വീട്ടിലേക്കുള്ളതാണ്. എന്റെ സമ്പാദ്യം!"

"ചവറ് തിരഞ്ഞിട്ടോ?"

"അതെ!"

"വാസ്തവത്തിൽ ഇത് ഉപയോഗമുള്ളതാണ്! ഇതൊക്കെ ശേഖരിച്ച് ആർക്കാണ് വില്ക്കുന്നത്?"

"ഞാൻ ചില കച്ചവടക്കാരെ അറിയും! അങ്ങേക്കാവശ്യമെങ്കിൽ ഞാനവരോട് പറയാം!"

അങ്ങനെ, ഫിലിപ്പ് മുൻകയ്യെടുത്ത് ആബെക്ക് ചവറുതിരച്ചിലിന്റെ തന്ത്രം മനസ്സിലാക്കിക്കൊടുത്തു. അതു രണ്ടുതരത്തിലാകാമെന്ന് ഫിലിപ്പ് വിവരിച്ചു. കുപ്പത്തൊട്ടികളും നഗരത്തിന്റെ അഴുക്കുപുരണ്ട മൂലകളും തിരയുകയാണ് സാധാരണസമ്പ്രദായം. വീടുതോറും കയറിയിറങ്ങി അന്വേഷിക്കയും പതിവുണ്ട്.

"എനിക്ക് പരിചയം കുപ്പത്തൊട്ടിയാണ്. വീടുതോറും പോകാൻ പരിചയക്കുറവല്ല. അതിന്നൊരു സംഘം ആവശ്യമാണ്. ഒററക്ക് പ്രയത്നിക്കുന്നവന്

ഇതെല്ലാം ശേഖരിച്ച് തിരഞ്ഞെടുക്കുക എളുപ്പമല്ല. അതുകൊണ്ടുതന്നെ, അവന് ഇത് ധാരാളം ശേഖരിക്കാനും കഴിയില്ല. ഇടത്തരക്കാരുടെ സഹായം ഇത്തരം കാര്യങ്ങൾക്കത്യാവശ്യമാണ്. കച്ചവടക്കാരാണെങ്കിൽ വല്ലതും വാരിക്കൊണ്ടുചെന്നാൽ സമ്മതിക്കയുമില്ല. ഇപ്പോൾ ടൌണിൽ ഒരു പററം ചവറുതിരച്ചിൽകാരുണ്ട്. അവരുടെ നേതാവ് ഒരു ലക്ഷപ്രഭുവായിത്തീന്നു; വെറും മൂന്നുകൊല്ലംകൊണ്ട്; അതും യുദ്ധത്തിന് മുമ്പ്! ഇപ്പോഴങ്ങിനെ ഒററക്ക് അധികമാരും ഇല്ല. എല്ലാവരും സംഘടിച്ചിരിക്കുന്നു. അവർ പ്രത്യേകപരിശീലനം നേടിയവരുമാണ്. അവർ ഓരോ ചെറിയ സംഘങ്ങളായി സ്വയം തിരിഞ്ഞു ഓരോ പ്രദേശവും ഏറെറടുത്തിരിക്കയാണ്. അവരത് തരംതിരിച്ച് ഓരോരുത്തർക്കായി കൊടുക്കുന്നു. ഇത്തരം ചവറുതിരച്ചിൽ മഞ്ഞുകാലത്താണധികവും നടക്കുന്നത്. ഇരുമ്പുകടയുടെ മുമ്പിൽനിന്നും കിട്ടുന്നതുകൊണ്ടവർ സൈക്കിൾ പോലും നന്നാക്കിക്കൊടുക്കുന്നു. ഒരു വൃദ്ധനായ ചവറുതിരച്ചിൽകാരനെ ഞാനറിയും. അവക്ക് എന്തെല്ലാം കിട്ടുമെന്നറിയുമോ? പാത്രങ്ങൾ, പാട്ടകൾ, പേപ്പറുകൾ, ചില്ല്, റബ്ബർ, അങ്ങനെ പലതും"

"വീടുതോറുമുള്ളതെങ്ങനെ?"

"അതു എളുപ്പമാണ്, അവരുപയോഗിച്ചു ശൂന്യമായിത്തീർന്ന വസ്തുക്കളന്വേഷിക്കുക."

അടുത്ത ദിവസം രാത്രി! എമ്മാവൂസ് മാത്രമല്ല ലോകമാകെത്തന്നെ ദീർഘനിദ്രയിലാണ്ടുകിടക്കുകയാണ്. ഫിലിപ്പും അയാളുടെ കൂട്ടുകാരായ രണ്ടുപേരും കൂടി നിശ്ശബ്ദരായി പുറത്തിറങ്ങി.

ആബെ പറഞ്ഞു. "എനിക്കുതോന്നുന്നു നമ്മുടെ പ്രശ്നങ്ങൾ ഇതോടെ അവസാനിക്കുമെന്ന്"

പക്ഷെ, പ്രശ്നങ്ങളുടെ അന്ത്യമല്ല, വെറും ആരംഭം മാത്രമായിരുന്നു അതു. പ്രതിബന്ധങ്ങൾ നിമിഷംപ്രതി ഉണ്ടായിക്കൊണ്ടിരുന്നു.

നേരം വളരെ വൈകിക്കഴിഞ്ഞു. വർക്ക് ഷോപ്പിൽ വെറുതെയിരിക്കുകയാണു ജിബോയി. അങ്ങകലെ, ആബെ നില്ക്കുന്നതായി അയാൾ മനസ്സിലാക്കി. അദ്ദേഹം ചിന്താക്രാന്തനായിരുന്നു. വിരിവേറിയ നീലാകാശത്തിൽ വിഷാദപൂർവ്വം ദൃഷ്ടികളുറപ്പിച്ചുകൊണ്ട് അദ്ദേഹം നിന്നിരുന്നു. ജിബോയി അടുത്തുചെന്നു.

"എന്തോ വിഷമം ഉള്ളതുപോലെ......"

"വിഷമമല്ല, ക്ഷീണം!" മന്ദമായി ആബെ തുടർന്നു. "ഇന്ന് പ്രഭാതത്തിൽ മൂന്ന് അതിഥികളുണ്ടായിരുന്നു. ഞാനെന്തുചെയ്യാനാണ്? വിപദ്ഗ്രസ്തരായ ജനങ്ങളുടെ അവസാനിക്കാത്ത ഘോഷയാത്ര! ഇന്നലെ ഞാൻ വെർസെയിൽസിൽ പോയിരുന്നു. അവിടെ, 'വെറും ശൂന്യമായൊരു സ്ഥലത്ത്', ചളിയും വെള്ളവും കെട്ടിക്കിടക്കുന്നൊരഴുക്കുമുക്കിൽ ഒരു കുടുംബം ജീവിക്കുന്നതു കണ്ടു. രണ്ടു കുട്ടികളവർക്കുണ്ടായിരുന്നു. മൂന്നാമത്തെ സന്തതി ജാതമാകാൻപോകുന്നു. അപ്പോഴാണ് ആദ്യത്തേത് മരിക്കുന്നത്. പക്ഷെ, അവരെ നമുക്ക് സ്വീകരിക്കാൻ നിവൃത്തിയില്ല. നമുക്ക് ഇവിടെ സൌകര്യങ്ങളൊന്നുമില്ല ......ആ ജനിക്കുന്ന പുതിയ ജീവനെങ്കിലും ഒരു മേൽപ്പുര കൊടുക്കാൻ കഴിഞ്ഞാൽ......"ആബെ വീണ്ടും ചിന്തയിൽ ലയിച്ചു. പുറവും ഒരു ശ്മശാനമൂകത! പെട്ടെ

ന്ന് അത്ത് ഞെളിച്ചുകൊണ്ട് ആബെ പറഞ്ഞു. "നമു ക്കൊരു പുതിയ സ്ഥലംകൂടി സമ്പാദിക്കണം!" ആബെയുടെ കണ്ണുകൾ വിടർന്നു. അധരങ്ങളിൽ പുഞ്ചിരി പരന്നു.

"വേണം!" ജിംബോയി സമ്മതിച്ചു.

"ദൈവം നമ്മെ വെടിയുകയില്ല!" ആബെ കൈകൂപ്പി "ഉവ്വ്! ദൈവത്തിന്ന് നമ്മോട്ട് സ്നേഹമുണ്ട്. ആയിരക്കണക്കിന്ന് പാപികളുടെ ഹൃദയഭാരമേറ്റെടുത്ത അദ്ദേഹം കാരുണ്യമൂറുന്ന മൂർത്തിയാണ്." അതുകൊണ്ടുതന്നെ, ആബെ തീർച്ചയായും ദൈവാനുഗ്രഹത്തിന്ന് അർഹനുമാണ്.

# ചവറുതിരച്ചിൽ

നേരം പ്രഭാതമായില്ല; അതിനുമുമ്പുതന്നെ എമ്മാവൂസിലെ ചവറുതിരച്ചിൽ സംഘം പുറപ്പെട്ടുകഴിഞ്ഞു. കഴിഞ്ഞ രാത്രി നല്ലവണ്ണം മഞ്ഞു പെയ്തിരുന്നു. അതെല്ലാം ഉദയസൂര്യന്റെ ഉജ്ജ്വലരശ്മികളേയും പ്രതീക്ഷിച്ച് കട്ടയായിത്തന്നെ കിടക്കുകയാണ്. റോഡിന്റെ ഇരുവശങ്ങളിലും പഞ്ഞിവിതറിയപോലെ മഞ്ഞിൻപൊടികൾ ചിതറിക്കിടന്നിരുന്നു. അതിന്റെ മദ്ധ്യേ ഒരു കറുത്ത റിബ്ബണെന്നുതോന്നുംവിധം ടാറിട്ട വഴി നീണ്ടുനീണ്ടുപോയി. അടച്ചുകിടക്കുന്ന വീടുകൾ, അകലെയാകുംതോറും മൂടൽമഞ്ഞിൽ അപ്രത്യക്ഷമാകയാണെന്ന പ്രതീതിയുളവാക്കി.

വലിയ ഒരു ഉന്തുവണ്ടിയുമായി എമ്മാവൂസിലെ ജോലിക്കാർ റോഡിൽക്കൂടി നടന്നുനീങ്ങുകയാണ്. ഫിലിപ്പ് ആണ് അവരുടെ നേതാവ്. ആദ്യമവർ ഒരു ‘കഫേ’യുടെ മുൻവശത്തെത്തി.

"ആറുമണിക്കിതു് തുറക്കും! നമുക്കിത്തിരികുടിക്ക ണം! ജോലിയെടുക്കാനൊരു ചൂടുവേണ്ടേ?" ഫിലിപ്പ് പറഞ്ഞു.

അവർ ധൃതിപിടിച്ചു് നടന്നു. ഫിലിപ്പ് നയിക്കു കയാണ് അവരെ. പിന്നിൽ ദേദേയും അതിന്റെ പി ന്നിൽ ജിബോയിയും സെമിനാരി വിദ്യാർത്ഥിയായ ഡെ ന്നിസ്സും. ഏററവും പുറകിലായി റാവേലും! മഞ്ഞുതിന്ന പാതയിൽക്കൂടി പാരീസിലേക്ക് കാറുകളും ലോറികളും പാഞ്ഞുകൊണ്ടിരിക്കുകയാണ്. പച്ചക്കറിച്ചന്തയിലേ ക്ക് നിറയെ ഭാരം കയററിയ വാഹനങ്ങൾ മന്ദഗമനം നടത്തുകയാണ്.

"നമുക്ക് പാരീസിലേക്കൊന്നു പോയാലെന്താ?" ജിബോയി റാവേലിനോട് ചോദിച്ചു.

"എമ്മാവൂസ് അത്ര ചീത്തയൊന്നുമല്ല!"

അവർ കഫെയിലെത്തി. റാവേലാണ് വണ്ടി ഉ ന്തുന്നതു്.

"ഓ! ഈ പട്ടണം എന്നെ ശ്വാസംമുട്ടിക്കുകയാ ണ്!" ഒരു നെടുവീർപ്പു വിട്ടുകൊണ്ട് ഡെന്നിസ്സ് പറ ഞ്ഞു. അവർ റം കുടിച്ചുകൊണ്ടിരിക്കുമ്പോൾ ഫിലി പ്പ് ചവറുതിരയുന്ന സ്ഥലങ്ങളെപ്പററി ഒരു വിശദീകര ണം നൽകി. ഫ്രാൻസിലാകെ ഏതു നഗരത്തിലും ഇ ന്ന് ഒരു വ്യവസായമായിത്തീർന്നിരിക്കയാണിതു്. നി സ്വന്മാരുടെ വിശ്വാസ്യമായ വ്യവസായം! തുടർച്ചയാ യി ഇതിനെത്തുന്ന പതിവുകാരുണ്ട്. അവർ ഇതിന്ന് ലൈസൻസെടുത്തിരിക്കുന്നു. ചവറുതിരയാൻ ലൈസൻ

സ് ആവശ്യമാണ്. ചിലസ്ഥലങ്ങളിൽ പതിവുകാർ എത്തിച്ചേരുന്നതു് വളരെ വൈകിയാണ്. അതുകൊണ്ടു് നേരത്തെ സമീപിച്ചാൽ വല്ലതുമൊക്കെ സമ്പാദ്യമുണ്ടായേക്കും.

“പതിവുകാരോ?” ഒരിക്കലും സംശയം തീരാത്ത ദെദെ മുക്കിമൂളി ചോദിച്ചു.

“അതെ! പതിവുകാരായ ചവറുതിരച്ചിലുകാർ!” ഫിലിപ്പ് തന്റെ വിശദീകരണം തുടർന്നു. “അവർ ശേഖരിക്കുന്ന വസ്തുക്കൾ പരത്തിയിടുന്നതിനും തരംതിരിക്കുന്നതിനും സൌകര്യപ്രദമായ ഉപകരണങ്ങളും സ്ഥലവും അവർക്കുണ്ടു്. എല്ലാവരുടേയും കയ്യിൽ ഓരോ സഞ്ചിയുണ്ടായിരിക്കും. അധികം വിലയുള്ളതൊന്നും അവർ പൊതുമുതലിൽ ചേർക്കാറില്ല. എല്ലാവർക്കും പ്രത്യേക സ്ഥലമുണ്ടായിരിക്കും. നോക്കുക! എന്റെ ലൈസൻസ് പാരീസിലേക്കുള്ളതാണ്. അവിടെത്തന്നെ പല വിഭാഗക്കാരുമുണ്ടു്.” ചവറുതിരച്ചിൽകാരുടെ ജീവിതംതന്നെ വലിയൊരു ചരിത്രമാണ്.

അവരുടെകൂടെ തൊഴിലില്ലാത്തവരും തെണ്ടിത്തിരിയുന്നവരും മാത്രമല്ല, നല്ല സംഗീതജ്ഞന്മാരും ചിത്രം വരക്കാരുമുണ്ടു്. അവർ പരസ്പരം മത്സരിക്കുന്നു. ശണ്ഠകൂടുന്നു. അവർ പലപ്പോഴും അമിതമായി മദ്യപിക്കുന്നവരായിരിക്കും. അവരെ ശാസിക്കുന്നതിന്നോ നിയന്ത്രിക്കുന്നതിന്നോ ആരുമില്ലതന്നെ. നിശ്ചിതമായ സങ്കേതങ്ങളോ മേൽപ്പുരകളോ ഉണ്ടായിരിക്കില്ല. എന്നാൽ അവരുടെ പൊതുമുതൽകൊണ്ടു് അവർ വാഹനങ്ങളും ഉന്തുവണ്ടികളും സമ്പാദിച്ചിരിക്കും.

"നമുക്ക് മുന്നോട്ട് നീങ്ങാം!"

ഫിലിപ്പ് എഴുന്നേററു. "പതിവുകാരുമായി ഒരു ഇൻസ്റ്റിക്ക് ഞാൻ തയ്യാറില്ല. അതാ! അങ്ങകലെ കാണുന്ന ആ കപ്പത്തോട്ടിപോലും നമ്മെ പ്രതീക്ഷിച്ച് കിടക്കയാണ്."

അവർ രണ്ടു സംഘങ്ങളായി തിരിഞ്ഞു. ഫിലിപ്പും ഡേഡേയും റോഡിൻെറ ഇടതുവശത്തുകൂടിയും ജിമ്പോയിയും റാവേലും വലതുവശത്തുകൂടിയും മുന്നോട്ടു നടന്നു.

ഡെന്നിസ്സ് രണ്ടുഭാഗത്തും മാറിമാറി പങ്കാളിയായിക്കൊണ്ടിരുന്നു. കുറെദൂരം ചെന്നപ്പോൾ ജിമ്പോയി താൻ ഉന്തിക്കൊണ്ടിരുന്ന വണ്ടി ഡെന്നിസ്സിനെ ഏല്പിച്ചു. ഏമ്മാവൂസിനെസംബന്ധിച്ചിടത്തോളം ഇതു് വെറും ചവറുതിരയുന്ന പ്രശ്നമല്ലായിരുന്നു. അതു പണത്തിൻെറതുംകൂടിയായ പ്രയത്നമാണ്. ഇനിയും, ഇതു തൻെറ കണ്ണത്തിൽ വലമായി രൂപാന്തരപ്പെടുക്കമെന്ന പ്രത്യാശയും റാവേലിനുണ്ടായിരുന്നു. ഓരോരുത്തരും ഓരോ ചാക്ക് കയ്യിൽ കരുതിയിരുന്നു. മൺകോരികൊണ്ടും മററുപകരണങ്ങൾകൊണ്ടും അവർ കുന്നിൽ കണ്ടതെല്ലാം ചികഞ്ഞുനോക്കി. അതിൽ ആവശ്യമുണ്ടെന്നു തോന്നിയതെല്ലാം അവർ കരസ്ഥമാക്കി. കപ്പത്തൊട്ടി ഏതെങ്കിലുമൊന്നതാണെന്നുകണ്ടാൽ അതു് അവർ മറിച്ചിടുകയും കൃത്യമായി പരിശോധിക്കയും ചെയ്തു. എന്നാൽ, സാധാരണയായി കപ്പത്തൊട്ടികളിലേക്ക് കൈകൾ ആഴ്ത്തിത്തിരയാനെ അവർക്ക് കഴിഞ്ഞുള്ളു. ഇണിക്കഷണങ്ങൾ, കടലാസുകഷണങ്ങൾ, തകരപ്പാത്ര

ങ്ങളും, കുപ്പികളും, മരപ്പലകകളും, അങ്ങിനെ ആവശ്യമുള്ള നൂറുനൂറു സാധനങ്ങളും അവർ കണ്ടെത്തി. തങ്ങളുടെ സഞ്ചികളും നിറയുന്നതോടെ അവ ഉന്തുവണ്ടിയിലേക്ക് മാററപ്പെടുകയും ചെയ്യുന്നു. ഇപ്രകാരം ഫിലിപ്പിൻെറ നേതൃത്വത്തിലുള്ള സംഘം, നഗരത്തിൽ മിക്കഭാഗങ്ങളിലും എത്തുകയുണ്ടായി. അനന്തരം തങ്ങളുടെ പ്രവർത്തനരംഗം ആളുകളും തിങ്ങിക്കൂടി താമസിക്കുന്ന തെരുവുകളാക്കി. അവിടങ്ങളിലെ കുപ്പത്തൊട്ടികളും ഉൾക്കൊള്ളുന്ന സമ്പത്ത് പ്രത്യേകതയുള്ളവയാണ്. അതിൽ ഭക്ഷണപദാർത്ഥങ്ങളുടെ അവശിഷ്ടങ്ങളും പൊതിയിലകളും മററുമാണുള്ളത്. ചിലപ്പോൾ റൊട്ടിക്കഷണങ്ങളും ചീഞ്ഞ പഴങ്ങളും വാടിയ പൂക്കളും അവർക്ക് ലഭിക്കുമായിരുന്നു. മററു ചിലപ്പോൾ നല്ല ചില കളിപ്പാട്ടങ്ങളും കണ്ടു എന്നുവരാം! മരുന്നുവില്പനക്കാരൻെറ കുപ്പത്തൊട്ടിക്കും ചില പ്രത്യേകതകളുണ്ട്. അതിൽ കുപ്പിച്ചില്ലുകൾ ധാരാളമാണെന്ന് മാത്രമല്ല, തൊട്ടിതന്നെ സ്വർണ്ണവർണ്ണമാണ്. പക്ഷെ അതുകൊണ്ടുപയോഗമൊന്നുമുണ്ടായിരുന്നില്ല. രണ്ടുമൂന്ന് വീടുകൾക്കപ്പുറത്തെത്തിയപ്പോൾ ഒരു പഴയ ടൈപ്പ്റൈററർ മെഷിൻ അവർക്ക് ലഭിച്ചു. പിന്നെക്കുറെ ഇരുമ്പുപിടിച്ച താക്കോലുകളും! റോഡിൻെറ മറുവശത്തുകൂടി നടന്നിരുന്ന ജിബോയി മൂന്നു ചക്രമുള്ള ഒരു സൈക്കിളാണ് കണ്ടെത്തിയത്. ഒരു ലേഡീസ് ഹാൻറ്ബാഗും, ഒരു കീറിപ്പോളിഞ്ഞ പാൻറും, ചിത്രത്തിൻെറ ഫ്രെയിമുംകൂടി സംഭരിക്കാൻ എമ്മാവൂസിലെ ചവറുതിരച്ചിൽകാർക്ക് കഴിഞ്ഞു.

ഇത്രയൊക്കെയായപ്പോഴേക്കും പതിവുകാരുടെ വിഷമതകൾ ദേദേയെ അലട്ടാൻതുടങ്ങി. ദേദേ ത

ന്റെ രണ്ടു കൈകളും ആ കപ്പയിലേക്ക് താഴ്ത്തി. പെട്ടെന്ന് കൈവലിച്ചെടുത്തിട്ടു അയാൾ ഉറക്കെ കരയാൻ തുടങ്ങി.

"എന്റെ ദൈവമെ!" ഫിലിപ്പ് ആക്രോശിച്ചു. "ഞാനാവാം എന്ന് ആദ്യം പറഞ്ഞില്ലേ?"

ദേദേയുടെ കൈകളിൽ കുപ്പിച്ചില്ലുകൾ അരുണരേഖകൾ വരച്ചിട്ടുണ്ടായിരുന്നു. രക്തകണങ്ങൾ താഴെക്ക് ഇററിററു വീഴാൻ തുടങ്ങി.

"വേഗം പോയ് കൈ കഴുക്!"

അവരെല്ലാം ദേദേയെ സമാശ്വസിപ്പിച്ചുകൊണ്ടു് നില്ക്കുമ്പോഴാണു് ആ തെരുവിന്റെ മറെറാരു തിരിവിൽ പതിവുകാർ പ്രത്യക്ഷപ്പെടുന്നതു്! തിരച്ചിലിന്റെ ഉത്സാഹത്താൽ മതിമറന്ന ആ സംഘം, സമയത്തിന്റെ ഗതിയെക്കുറിച്ചോർത്തതേയില്ല.

തന്റെ സമീപത്തേക്ക് നടക്കുന്ന ഒരു ചെറിയ മനുഷ്യൻ ഫിലിപ്പിന്റെ കണ്ണിൽ പെട്ടു. അയാളുടെ കയ്യിലുള്ള ഉപകരണം ഒന്നു മാത്രമാണ് ഫിലിപ്പിന് ആളെത്തിരിച്ചറിയാനുള്ള മാർഗ്ഗം. അയാൾ ഫിലിപ്പിനെ തുറിച്ചു നോക്കിക്കൊണ്ടുനിന്നു.

"നേരിടുകതന്നെ!" ഫിലിപ്പ് തീർച്ചയാക്കി. കുറച്ചു നേരം വെറും മൂകത മാത്രമായിരുന്നു. എന്താണ് സംഭവിക്കുക എന്നതു് തികച്ചും അജ്ഞാതം തന്നെയായിരുന്നു.

"നിങ്ങളെന്തുലക്കയാണിവിടെ ചെയ്യുന്നതു്?" ചുററും നോക്കിക്കൊണ്ടയാൾ അലറി.

"ഞാൻ പറയട്ടെ!" റാവേൽ ഇടയ്ക്കു ചാടിവീണു. പക്ഷെ ആ പുതിയ മനുഷ്യൻെറ കൂട്ടുകാർ തെരുവിൻെറ തിരിവിൽ പ്രത്യക്ഷരായിക്കഴിഞ്ഞു. അവർ വളരെയധികമാണ്. അവിടെ നില്ക്കുന്നതു തന്നെ അപായകരമാണെന്ന ബോദ്ധ്യം ഫിലിപ്പിനുണ്ടായി.

"മിണ്ടാതിരിക്കൂ റാവേൽ! നമുക്കു പോകാം!" ടെടെയും ജിമ്പോയിയും ഫിലിപ്പിനെ അനുഗമിച്ചു. മറെറാരു കാലഘട്ടത്തിലായിരുന്നെങ്കിൽ ജിമ്പോയി എടുത്തു ചാടിയേനെ. പക്ഷെ ക്ഷമിക്കാനും സഹിക്കാനും അയാൾക്കിന്നറിയാം.

"ഇതു മതി ഇന്നേക്ക്!" ഫിലിപ്പ് വണ്ടി ഉന്തിക്കൊണ്ട് ആത്മഗതം ചെയ്തു. അവരങ്ങനെ മന്ദമന്ദം പൊയ്ക്കൊണ്ടിരുന്നപ്പോൾ മറെറാരു ശബ്ദം അലറുകയാണ് "ആരാണതു്?" പിന്നിൽ നിന്നും കേട്ട ആ ശബ്ദം ഒരു സ്ത്രീയുടെതായിരുന്നു. അവർ തിരിഞ്ഞുനിന്നു. അതു് പതിവുകാരനായ ആൻറണിയുടെ ഭാര്യയാണ്. അവളാകട്ടെ ചവറുതിരച്ചിൽ സംഘത്തിലെ ഒരംഗവുമാണ്.

ആ റോഡിൽ കൂടി ഒരു വാൻ ഇരമ്പിപ്പാഞ്ഞു വന്നു. പതിവുകാരുടെ വണ്ടിവള്ളാണവ! അതിൽ നിന്നും ആളുകൾ താഴെയിറങ്ങി. ഒരു സംഘട്ടനം നടന്നേക്കുമെന്നു ഫിലിപ്പ് ഭയപ്പെട്ടു. തങ്ങളാണെങ്കിൽ അംഗസംഖ്യ വളരെക്കുറവാണ്. അത്തരമൊരു സമരം കൂട്ടാ

തെ കഴിക്കേണ്ടതു് എങ്ങിനേയും ഒരാവശ്യമാണു്. ആ സ്ത്രീ അവരോട്ട് ആക്ഷേപം ബോധിപ്പിച്ചു. ഭീമാകാരന്മാരായ രണ്ടുപേർ അതു ശ്രദ്ധിച്ചുകൊണ്ടു നില്ക്കുന്നു.

“നമുക്കു് ഒരൊത്തുതീർപ്പിലെത്താൻ ശ്രമിക്കാം” ഫിലിപ്പ് പിറുപിറുത്തു. “പക്ഷെ, ഇതുമുഴുവൻ അവർക്കു് വിട്ടുകൊടുത്തു് മടങ്ങിപ്പോകാൻ, ദൈവത്തെക്കുറിച്ചു് ഞാൻ തയ്യാറില്ല!” പോക്കററിൽ കൈതിരുകിക്കേററി ഫിലിപ്പ് വാനിനെ സമീപിച്ചു. ഡ്രൈവർ തലപുറത്തു കാട്ടിക്കൊണ്ടു് ഇരിക്കുകയാണു്.

“ആൻറണിയുടെ ഭാര്യപറയുന്നു, നിങ്ങളിവിടെ തിരച്ചിൽ നടത്തുകയായിരുന്നെന്നു്!”

ഇടയിൽക്കടന്നു് ആ സ്ത്രീ അലറി “അതെ! ഇവർ എല്ലാവരും കൂടി..........” അർദ്ധോക്തിയിൽ വിരമിച്ച ആ സ്ത്രീയെ ഫിലിപ്പ് നല്ലവണ്ണമൊന്നു് പരിശോധിച്ചു.

“അതെ! ഞങ്ങൾ ചവറു് തിരയുകയായിരുന്നു”!

“നിങ്ങൾക്കു് ലൈസൻസുണ്ടോ?”

“ഉവ്വ്!” ഫിലിപ്പ് സാവധാനം തൻെറ കാർഡെ' ടുത്തു കാണിച്ചുകൊണ്ടു് പ്രതിവചിച്ചു.

“പക്ഷെ, ഇതല്ല ഇയാളുടെ സ്ഥലം! ഇതു് ഞങ്ങൾക്കവകാശപ്പെട്ടതാണു്!” ആൻറണിയുടെ ഭാര്യ പല്ലു കടിച്ചു.

"ഇതു് പാരീസിലേക്കുള്ളതാണ്. നിങ്ങൾക്ക് ഇവിടെ ജോലിചെയ്യാൻ യാതൊരവകാശവുമില്ല." കാർഡ് പരിശോധിക്കുന്നതിന്നിടയിൽ ഡ്രൈവർ വിധികല്പിച്ചു.

"ഇതാ! ഇതു കേൾക്കു" ഫിലിപ്പ് സൌമ്യമായി, ശാന്തമായിത്തുടർന്നു "ഞങ്ങൾക്ക് വേണ്ടിയല്ല ഇതു്; എമ്മാവൂസിലേക്ക് വേണ്ടിയാണ്" "എമ്മാവൂസ്!" ആ സ്ത്രീ ഒത്ഭുതപ്രകടനം നടത്തി. ഡ്രൈവർ മിഴിച്ചു നിന്നു; ഒരു നിമിഷനേരത്തേക്ക് നിശ്ശബ്ദനായി.

"നിങ്ങൾ പറഞ്ഞതു്, ക്ലാസ് ഫ്ളൂറി പണികഴിപ്പിച്ച ആ പുരോഹിതനെക്കുറിച്ചു്......?"

"അതെ!"

"ഞങ്ങളുടെ തെററ് ക്ഷമിക്കണം!" ക്ഷണഭംഗുരമായ കോപപ്രകടം കഴിഞ്ഞപ്പോൾ, അക്ഷീണമാസ്പരമായ അഭിനന്ദനങ്ങളാണ്! "ഞങ്ങളദ്ദേഹത്തെ അറിയില്ലെങ്കിലും അദ്ദേഹം മാന്യനാണ്! "ഞങ്ങളിങ്ങിനെ ഏറ്റവുമുട്ടലുണ്ടാക്കി എന്നദ്ദേഹത്തെ അറിയിക്കാതിരിക്കൂ!" ആ സ്ത്രീ കൂട്ടുകാരോടു പറഞ്ഞു. "സാരമില്ല! നമുക്ക് പോകാം"!

എന്നാലും ആ സംഘത്തിൽ ചിലർക്കൊന്നും ഈ പിൻവാങ്ങൽ അത്ര ഇഷ്ടപ്പെട്ടില്ല. അവരുടെ മുഖലും മുറുമുറുപ്പും ഈ പരമാർത്ഥം വിളിച്ചുപറഞ്ഞു.

ആരെയാകട്ടെ, ഇത്തരം സംഘട്ടനങ്ങൾക്കുഴിയുന്നത്ര ഇല്ലാതിരിക്കാൻ ആഗ്രഹിച്ചു. അതുകൊണ്ടദ്ദേഹം

എമ്മാവൂസിന് ഏററവുമടുത്തു കിടക്കുന്ന ലാഷീനിൽ മാത്രം പോയാൽ മതിയെന്ന് ഫിലിപ്പിനെ നിർബ്ബന്ധി ച്ചു. അദ്ദേഹത്തിന്റെ അഭ്യർത്ഥനകൾ എല്ലാ വീടുകളി ലും എത്തിക്കുകയായിരുന്നു അടുത്ത പരിപാടി. എമ്മാ വൂസിലെ ആളുകൾ തങ്ങളെ സമീപിക്കുമ്പോൾ വെറും കയ്യോടെ പറഞ്ഞയക്കാൻ ഒരു ഗൃഹനാഥനും നായിക യും തയ്യാറാവുകയില്ലെന്ന് ആബെ പ്രതീക്ഷിച്ചു. ആദ്യ പ്രഭാതത്തിന്റെ അന്ത്യത്തിൽ ഫിലിപ്പ് കൂട്ടുകാരുമൊ ത്ത് മടങ്ങിയെത്തി.

“കുറെ അധികമുണ്ട് സാമാനങ്ങൾ!” ഫിലിപ്പ് ഉ ത്സാഹം പ്രകടമാക്കി “നമുക്ക് വീണ്ടും പോകണം!”

ആബെ എമ്മാവൂസിലെ അന്തേവാസികളെ മുഴ വൻ തന്നെ ആഹ്വാനം ചെയ്തു കൊണ്ടു പറഞ്ഞു “നമ്മു ടെ നാളുകൾ ശുഭപര്യവസായികളാകാൻ പോകു യാണ്!”

★ ★ ★

രണ്ടു ദിവസമായി ഭയങ്കരമായ മഴയായിരുന്നു. നീലാകാശത്തിൽ കരിമേഘങ്ങൾ കനത്തു നിന്നിരുന്നു. പക്ഷെ, സായാഹ്ന സമയമായപ്പോൾ കുറെയൊക്കെ മേഘങ്ങൾ ഒഴിഞ്ഞു പോയി. ഒരു മനോഹരിയായ മാരി വില്ല് കറുത്തിരുണ്ട തിരശ്ശീല മാററി, രംഗത്ത് പ്രത്യ ക്ഷപ്പെട്ടു. എല്ലാ കപ്പുകളും ചളിനിറഞ്ഞു് കിടക്കുകയാ ണ്. ഇതെല്ലാം വലിച്ചു വാരി വൃത്തിയാക്കിയിട്ട് വേ ണം, വല്ലതും തിരഞ്ഞ് എടുക്കുന്നതിന്.

എമ്മാവൂസിലെ തോട്ടികളുടെ സംഘം അന്നും

റോഡിലേക്ക് കാലെടുത്തുവെച്ചു. എമ്മാവൂസിൻെറ നി ലനില്പിനെക്കുറിച്ചും തങ്ങളുടെ ജീവിതത്തെക്കുറിച്ചും പരിപൂർണ്ണമായി മനസ്സിലാക്കിയിരുന്ന ആ അദ്ധ്വാനിക ൾ ബദ്ധപ്പെട്ട് ജോലിചെയ്യാൻ തുടങ്ങി. ബോബിയാ യിരുന്നു അവരുടെ നായകൻ. ആറ് പരിശീലകന്മാർ ത്വരിതഗതിയിൽ തങ്ങളുടെ ഉപകരണങ്ങളുമായി സ ന്നദ്ധരായി. അവർ നിമിഷനേരം കൊണ്ട് ചളിയൊക്കെ ത്തന്നെയും വാരി വൃത്തിയാക്കിക്കഴിഞ്ഞു. അവർ സമ്പാ ദിക്കുന്നു; ഒരു സമുദായത്തിൻെറ ജീവസന്ധാരണത്തി നുള്ള സമ്പത്ത്! പേപ്പർ, ഇരുമ്പുകഷണങ്ങൾ ചാക്കുക ൾ, തകരങ്ങൾ പാട്ടക്കഷണങ്ങൾ മുതലായവയെല്ലാം! അവരുടെ തോളിലെ സഞ്ചികളെല്ലാം ക്ഷണത്തിൽ നി റയുന്നു. രാത്രിയുടെ നിശ്ശബ്ദതയിൽ അവരുടെ പ്രവൃത്ത നം അയൽപക്കങ്ങളെ ഞെട്ടിപ്പിക്കുന്ന ശബ്ദമുണ്ടാക്കി ക്കൊണ്ടിരുന്നു. കഴിഞ്ഞ രാത്രിയും അവർ ഇതേ ജോലി ചെയ്തതാണ്. എന്നാൽ വെറും ആറാളുകളെക്കൊണ്ട് ഇതു് സാദ്ധ്യമായിരുന്നില്ല. അവർ ജോലി നിർത്തി "ഇ തെന്താണ്?" ബോബി പിറുപിറുത്തു "ആരൊക്കെയോ ഇതിന്ന് മുമ്പ് ഈ സ്ഥലം തിരഞ്ഞിരിക്കുന്നു. മററ ങ്ങോന്നും പോകയാണ് ഭേദം"

"പക്ഷെ, നമുക്കനുവദിച്ച സ്ഥലമിതല്ലെ?" ആന്ദ്രേ ചോദിച്ചു.

"എനിക്കാ ഉദ്യോഗസ്ഥനെയൊന്നു കാണണം. ഇ തേററവും ചീത്തസ്ഥലമാണ്!"

ഒരു മോട്ടോർ കാറിൻെറ തിളങ്ങുന്ന കണ്ണുകൾ

ആ അന്തരീക്ഷമാകെ ശോഭായമാനമാക്കി. ആബെ അവരെ സമീപിക്കയായിരുന്നു.

“ഇതാ നമ്മുടെ ആബെ!” ആബെയുടെ കൂടെ ജിബോയിയുമുണ്ടായിരുന്നു. അവർ കാറിൽ നിന്നുമിറങ്ങി.

“നമുക്ക് നേരത്തെ തന്നെ എത്താമായിരുന്നു.” ആബെ നേതാവിനോട് പറഞ്ഞു.

# വിവേകം വിനോദത്തിലൂടെ

"നിങ്ങൾക്കിങ്ങനെ മുന്നോട്ടു പോകാൻ സാധ്യമല്ല!" ചുരുട്ട് വായിൽനിന്നുമെടുത്ത് ആശ്വാസപ്രദമായ ഒരു പുക ആസ്വദിച്ചുകൊണ്ട് വൃദ്ധനായ കൌൺസൽ പറഞ്ഞു. അതിഥികൾ നിശ്ശബ്ദരായി, ഈ പരാമർശത്തിന്ന് വിധേയനായ പുരോഹിതനെത്തന്നെ ശ്രദ്ധിച്ചുകൊണ്ടിരുന്നു. ഗിൽബർട്ടിന്റെ ഗൃഹത്തിൽ വെച്ച് നടക്കുന്നൊരു ഗംഭീരമായ ചായസൽക്കാരമാണ് ഇത്. ആബെ ആ ക്ഷണനം സ്വീകരിച്ചതുതന്നെ ഒരു സൗഹൃൽ സമ്മേളനത്തിന്നുള്ള സാധ്യതകൾ സ്മരിച്ചുകൊണ്ടാണ്. പാർലിമെന്റിലെ രണ്ടു അംഗങ്ങൾ, ഗാന്ധിവിശ്വാസിയായ ഒരു ഹിന്ദു, മാഡം ഗിൽബർട്ട്, അവരുടെ പിതാവായ കൌൺസൽ പിന്നെ ആതിഥേയയും! ആബെയെക്കുറിച്ചും അദ്ദേഹത്തിന്റെ വീടിനെക്കുറിച്ചും ഗൌരവമായ പര്യാലോചന നടക്കുകയായിരുന്നു.

"ആബെയുടെ ആശയമാറ്റങ്ങൾ നിങ്ങൾക്കറി ഞ്ഞുകൂടാ!" മാഡം ഗിൽബർട്ട് പറഞ്ഞു. "വ്യാപാര ത്തിലായിരുന്നെങ്കിൽ അദ്ദേഹം നമ്മെയൊക്കെ വെളി യിൽ തള്ളുമായിരുന്നു!"

"ആബെ ഒരു പുലിവാല് പിടിച്ചിരിക്കയാണ്!" കൌൺസൽ അഭിപ്രായപ്പെട്ടു. "അദ്ദേഹത്തിന്ന് ഇ തു് വിട്ടുപോകാൻ കഴിവില്ല!"

"ഞാനെന്തിന്നിതു് വിട്ടുപോകണം?" ആബെ പുഞ്ചിരിച്ചു. അതു് ഒരു മന്ദമാരുതന്റെ വേഗതയിൽ മററ് അധരങ്ങളിലേക്കും പകൻ്നു. പക്ഷെ, ആബെ യെത്തന്നെ, വളരെനേരമായി ശ്രദ്ധിച്ചിരുന്ന ഗാന്ധി ശിഷ്യൻ ഒരക്ഷരംപോലും സംസാരിച്ചില്ല. ഒരു പാ ത്രം പഴങ്ങൾ മാഡം ഗിൽബർട്ട് ആ വൈദികനാട ത്തേക്ക് നീക്കിവെച്ചു.

"അങ്ങ് ഒന്നുംതന്നെ കഴിച്ചില്ലല്ലോ! കുറെ പഴങ്ങ ളെങ്കിലും!"

"നന്നായി"

ചിന്താകുഴപ്പത്തിലാണ്ടതുപോലെ ആ വൃദ്ധൻ ചു രുട്ടുവലിക്കയും ദീർഘമായി ആലോചിക്കയും ചെയ്തു കൊണ്ടിരുന്നു. എമ്മാവൂസിന്റെ ചരിത്രം അദ്ദേഹ ത്തിൽ അസ്വാസ്ഥതയുളവാക്കി. അതേപ്പററി അറി ഞ്ഞിരുന്നില്ലെങ്കിൽ അത്രയും നന്നായിരുന്നേനെ എന്ന ദ്ദേഹത്തിന്ന് തോന്നി. ലോകം ദുരിതപൂർണ്ണമായൊരു കൂ പമാണ്; അതിന്റെ സാമീപ്യം തന്നെ നിങ്ങളെ അ

വരുപ്പിക്കുന്നു. എന്നാൽ അഗാധതയിലേക്കുറ്റുനോക്കുമ്പോൾ എല്ലാംതന്നെ അവ്യക്തവുമാണ്. നിങ്ങൾ നില്ക്കുന്ന സ്ഥലംതന്നെ നിമിഷംപ്രതി തകർന്നുപൊടിയുന്നു. ആ വൃദ്ധനായ കൌൺസൽ ചുരുട്ട വലിച്ചെറിഞ്ഞു. ദാരിദ്ര്യത്തെക്കുറിച്ചുള്ള വെറും ചിന്തതന്നെ മനുഷ്യനെ ദുഃസ്ഥനാക്കുന്നു. അതെക്കുറിച്ചോർക്കുമ്പോൾ ആകെയൊരു ദുഃസ്വപ്നമാണ്. അതിൻെറ സാന്നിദ്ധ്യം തികച്ചും ദുർഗ്ഗന്ധപൂരിതവുമാണ്.

ആബെ പഴം തിന്നുകൊണ്ടിരുന്നെങ്കിലും ഹൃദയം വേദനിക്കുകയാണ്. ഈ വിരുന്ന്, ഒരുപക്ഷെ, വിശന്നുവലയുന്നൊരു സമുദായത്തെ തൃപ്തിപ്പെടുത്താൻ ഉപകരിക്കുമായിരുന്നു. ആരായാലും കുറെയൊക്കെ യുക്തിബോധം വേണം.

കൌൺസൽ ആരംഭിച്ചു. “സാങ്കേതിക നിലവാരത്തിൽ ഇത്തരം പ്രശ്നങ്ങളെക്കുറിച്ച് ചർച്ചചെയ്യേണ്ടതു് അത്യാവശ്യമാണ്. പരിഹാരമാർഗ്ഗവും നിർദ്ദേശിക്കണം.”

“എന്തുകൊണ്ടു വയ്യ?” ആബെ.

ആ ഗാന്ധിശിഷ്യൻ ഗൌരവപൂർണ്ണമായിരുന്നു. “ഇത്തരം സ്ഥാപനങ്ങളും വീടുകളും വർദ്ധിപ്പിക്കുക. പക്ഷെ അതിലെനിക്കത്ര വിശ്വാസമില്ല. ഒരു വ്യക്തിക്കിവക കാര്യങ്ങൾ നടത്തിക്കൊണ്ടുപോകാനേ കഴിയുകയില്ല.” വന്ദ്യവയോധികനായ കൌൺസലാണ് ഇത്രയും സംസാരിച്ചതു്. അദ്ദേഹം തുടർന്നു. “ഒരു ഔദ്യോഗികകാര്യമായി പരിഗണിക്കുന്നിടത്തോളംകാലം ഇ

ത്തരം സേവനത്തിന്നൎത്ഥമില്ല. ഉദാഹരണത്തിന്നായി എണ്ണിയെടുക്കാവുന്ന കാൎയ്യങ്ങഠം, സമയക്ലിപ്തിയിലടക്കി ക്കൊണ്ടു നടക്കുന്നതു് അത്രക്കും ശരിയല്ല. കൂലിയെപ്പററി കൂടുതൽ താല്പൎയ്യമുള്ള തൊഴിലാളികളും വേണമെന്നില്ല. പരസ്യം കൊടുത്തു വൎദ്ധിപ്പിക്കാവുന്നൊരു ബിസിനസ്സല്ല ഇതു്."

ആബെ അവൎക്കു് സംഗതികഠം വിവരിച്ചുകൊടുത്തു. "ഒരു പത്രപ്രവൎത്തകൻ, എന്നെ സമീപിച്ചു് എമ്മാവൂസിനെ, വെണ്ടക്കാക്ഷരങ്ങളിൽ പരസ്യപ്പെടുത്താമെന്നു് സമ്മതിച്ചതാണു്. ദാരിദ്ര്യത്തോടു് സമരം ചെയ്യാൻ നാം കുറെ സാമൎത്ഥ്യം സമ്പാദിക്കണം."

"എന്താണു് നിങ്ങളുടെ പ്ലാൻ!"

ആബെ പറഞ്ഞു. "അവരോടൊന്നിച്ചു് ജീവിക്കുക! അവൎക്കുവേണ്ടി സാധിക്കുക! ജീവിതം മുഴുവൻ— നിങ്ങളൊന്നാലോചിക്കൂ—ഭാഗ്യവും ദൌൎഭാഗ്യവും ഇടകലൎന്നതാണു്. ഭാഗ്യവും ദൌൎഭാഗ്യവും; ഒരൎത്ഥമുള്ള രണ്ടു പദങ്ങഠം! നിങ്ങളുടെ അഭിപ്രായത്തിൽ ക്രൈസ്റ്റ് ഭാഗ്യവാനോ ദുൎഭഗനോ?"

ഗാന്ധിഭക്തൻ പറഞ്ഞു. "എനിക്കതിൽ അതിരററ ബഹുമാനമാണു്"

"നമ്മുടെ ലജ്ജയേപ്പററി നാം ബോധവാന്മാരാകരുതു് നമ്മുടെ കഴിവുകേടു് നാം ഉപയോഗിക്കരുതു്." കൌൺസൽ പറഞ്ഞു.

"ദയവുചെയ്തു് ആബെയെ അലട്ടാതിരിക്കൂ!" മാഡം ഗിൽബൎട്ടു് അപേക്ഷിച്ചു.

"എന്നെ അദ്ദേഹമാണ് അലട്ടുന്നത്" കൌൺസൽ തിരിച്ചടിച്ചു. അദ്ദേഹം എഴുന്നേററ് ആബെയെ സമീപിച്ചു. "എമ്മാവൂസിലെ മുഴുവൻ ജനങ്ങളും ആജീവനാന്തം അങ്ങയോടു നന്ദിയുള്ളവരായിരിക്കും."

"അതാണോ ഒരാളുടെ പ്രവൃത്തിക്കടിസ്ഥാനം" ആബെ ചോദിച്ചു. "രണ്ടുദിവസംമുമ്പ് അവർ എനിക്കൊരു ഘടികാരം സമ്മാനിച്ചു. 'നല്ലവനായ സമരിയക്കാരന്റെ' രൂപവും അതിൻറടുത്തൊരു ബഠംബും അവരതിൽ ഘടിപ്പിച്ചിരുന്നു."

"ദൈവത്തെക്കുറിച്ചു" അങ്ങ് പ്രസംഗിക്കാറുണ്ടോ?"

"അവരാണെന്നെ പഠിപ്പിക്കുന്നത്."

"ഉം!" കൌൺസലിന്ന് അതത്ര പിടിച്ചില്ല. അടുത്ത മുറിയിൽ മാഡം ഗിൽബർട്ട് റേഡിയോ തിരിച്ചുവെച്ചുകഴിഞ്ഞു. അവർ സംഭാഷണം നിർത്തി. ഗൌരവാവഹമായ ഏതോ വിഷയമാണ് റേഡിയോവിൽക്കൂടി പ്രക്ഷേപണം ചെയ്യപ്പെടുന്നത്. മാഡം അതിൽ അതിശ്രദ്ധയോടെ നിൽക്കുകയാണ്.

റേഡിയോ ശബ്ദിച്ചുകൊണ്ടിരുന്നു. അതിനുള്ളിൽ നിന്നും ചോദ്യകർത്താവിന്റെ സ്വരം തെളിഞ്ഞു കേട്ടു.

"ആറാം ചോദ്യം—മൂന്നാം റിപ്പബ്ലിക്ക് പ്രസിഡണ്ട് ആരായിരുന്നു?"

മറെറല്ലാ ശ്രോതാക്കളും സ്തംഭിച്ചിരിക്കെ, പുരോഹിതൻ പിറുപിറുത്തു.

"തെയേർസ്'; 1871-73 വരെ"

മാഡം പുഞ്ചിരിതൂകി. പാർലിമെൻറ് അംഗങ്ങളിൽ ഒരാൾ പെട്ടെന്ന് ചോദിച്ചു.

"അങ്ങേയ്ക്ക് എന്തുകൊണ്ട് ഈ ചോദ്യോത്തര പംക്തിയിൽ പങ്കെടുത്തുകൂടാ?"

"ഞാനെന്താ, സർക്കസ് ബഫൂണാണോ?"

ആ വൈദികൻ ഹാർദ്ദമായൊന്നു ചിരിച്ചു.

"എന്ത്? അത് നിങ്ങളുടെ പ്രശ്നങ്ങളെ പരിഹരിച്ചേക്കും!"

"ഞാൻ തോല്ക്കേണ്ടി വന്നാൽ? വിഡ്ഢിവേഷം കെട്ടാൻ ഞാൻ തയ്യാറില്ല."

"പണമാണ് ഉലകത്തിന്റെ ജീവനാഡി!" ഒരു പഴംചൊല്ല് ഉദ്ധരിക്കുകയായിരുന്നു കൌൺസൽ.

അപ്പോഴും ആ ഗാന്ധിഭക്തൻ നിശ്ശബ്ദനായിരുന്നു.

"പണം പ്രധാനമായിക്കരുതുന്നതു് നിങ്ങളാണ്." അദ്ദേഹം തുടർന്നു. "സൽപ്രവൃത്തികളാണെനിക്ക് പ്രമാണം. നമ്മുടെ നിലനില്പ് നമ്മുടെ പ്രവൃത്തികളിലാണ്. അതു് നമ്മുടെ സ്വാതന്ത്ര്യത്തെ ശക്തിപ്പെടുത്തുന്നു. ഭാഗ്യത്തിന്റെ ഭംഗിയില്ലാത്ത കൈകൾക്ക് തിരുപ്പിടിക്കാനുള്ളതല്ല നമ്മുടെ ജീവിതം. സംശയാസ്പദമായ സമ്മാനങ്ങൾക്കും നാം കാത്തിരിക്കേണ്ടതില്ല!"

"പക്ഷെ" പാർലിമെൻറംഗം പറയുകയാണ്. "ഇതാണ് പ്രായോഗിക മാർഗ്ഗമെന്നെനിക്കു തോന്നുന്നു.

ചോദ്യോത്തര പംക്തിയുമായി പരിചയപ്പെടുക. അടുത്താഴ്ച ഇനിയുമുണ്ടാകും. എമ്മാവൂസിനെ സംബന്ധിച്ചിടത്തോളം ഇതൊരത്ഭുതമാണ്. അങ്ങെന്തു വിചാരിക്കുന്നു?"

സമ്മേളനം അങ്ങിനെ സമാഹരിക്കപ്പെട്ടു. കുറച്ചു് ആഴ്ചകൾക്കു് ശേഷം, കൌൺസലറിൽ നിന്നൊരു കത്തു് ആബെ പീറെക്കു് ലഭിക്കുകയുണ്ടായി. അതിൽ ആയിരം ഫ്രാങ്കിന്റെ ഒരു ചെക്കുകൂടി അടക്കം ചെയ്തിരുന്നു. അധികം താമസിയാതെ മറ്റൊരു കത്തുകൂടി കിട്ടുകയുണ്ടായി. അതിൽ, താൻ എമ്മാവൂസിനെക്കുറിച്ചു് ഒരു പ്രചരണവും ധനാഭ്യർത്ഥനയും ആരംഭിക്കാനുദ്ദേശിക്കുന്നുവെന്നും, അതിന്റെ പരിസമാപ്തിയിൽ താൻ എമ്മാവൂസിലേക്കു് വരുന്നുണ്ടെന്നും ആ മൌനിയായ ഗാന്ധിഭക്തൻ എഴുതിയിരുന്നു.

★ ★ ★

ചോദ്യോത്തരപംക്തിയിൽ ചേരുക എന്നതു് ഗൌരവമായെടുക്കാൻ തന്നെ ആബെ വിസമ്മതിക്കയാണുണ്ടായതു്. കാരണം, വെറും വിനോദങ്ങൾ ജീവിതത്തെ ബാലിശമാക്കുമെന്നദ്ദേഹം വിശ്വസിച്ചു. വിവേകരഹിതമായ പെരുമാററമായിരിക്കും പലപ്പോഴും മനുഷ്യനെ വിനോദങ്ങളിൽക്കൂടി വഞ്ചിക്കുന്നതു്. വിവേകം, വിനോദങ്ങളിൽ കൂടി സാദ്ധ്യമാകണമെങ്കിൽ അത്രയും വിശിഷ്ടനായൊരു വ്യക്തിക്കുമാത്രമെ കഴിയൂ!

ഒരു ലോറിയിൽ കുറെ പഴയ മരസ്സാമാനങ്ങളുമായി ആ പുരോഹിതൻ പോകയായിരുന്നു. വഴിയിൽ

വലിയൊരാൾക്കൂട്ടം തടിച്ചു കൂടിയതു് കണ്ടു് ഡ്രൈവർ അത്ഭുതപ്പെട്ടു. ജിജ്ഞാസഹേതുവായി ആ വാഹനത്തിന്റെ ഗതി നിലച്ചു.

"ഇതാ ഒരു സർക്കസ്സ്!" അയാൾ അത്ഭുതത്തോടെ അലറി.

ഒരു വലിയ കൂടാരം കാണാമായിരുന്നു. വൈദ്യുത ദീപങ്ങളാൽ പ്രശോഭിതമായ പ്രവേശനദ്വാരവും മററു വിധത്തിലുള്ള വിതാനങ്ങളും കാണികളെ കണ്ടമാനം ആകർഷിച്ചുകൊണ്ടിരുന്നു. ശൂന്യമണ്ഡലത്തിന്റെ ശൂന്യതയിലേക്ക് വാദ്യഘോഷങ്ങൾ ഇരമ്പിത്തുളച്ചുകയറിക്കൊണ്ടിരുന്നു. പക്ഷെ അതു് സർക്കസ്സായിരുന്നില്ല. ചോദ്യോത്തരപംക്തിയുടെ പ്രദർശനമായിരുന്നു.

"ഡബ്ബിൾ ഓർ ക്വിററ്സ്!"

ചുവന്ന അക്ഷരങ്ങളിൽ പച്ചയും വെള്ളയുമിടകലർന്ന പ്രഭാപൂരത്തിനിടയിൽ, ഒരു ബോർഡ് തെളിഞ്ഞുമിന്നി.

ആബെ ചിന്തിക്കുകയായിരുന്നു. ഇതാ ആ സന്ദർഭം! തന്റെ സുഹൃത്തുക്കളുടെ ഉപദേശം അദ്ദേഹത്തിന്റെ കർണ്ണങ്ങളിൽ തുടർച്ചയായി പ്രതിദ്ധ്വനിക്കുന്നു. പോയി പരീക്ഷിച്ചാലെന്താ?

"അങ്ങ് പോകുന്നുണ്ടോ ഫാദർ?"

"ഉവ്വ്!" അദ്ദേഹം ഉത്തരം കൊടുത്തു. ലോറി ഒരു ഭാഗത്തു് ഒഴിച്ചിട്ടതിനുശേഷം, അവർ ഇറങ്ങിനട

ന്നു. വഴി നിറഞ്ഞുനിന്നവരെല്ലാം ആ പുരോഹിതനെ ആകാംക്ഷയോടെ ഉററുനോക്കി. അസ്തമയസൂര്യന്റെ അരുണരശ്മികൾ മരങ്ങൾക്കിടയിലൂടെ ഒരു ഒളിച്ചുകളി നടത്തി, തിരിച്ചു പോയിരിക്കുന്നു. ഭൂമിയിൽ ദീപങ്ങളും വിണ്ണിൽ താരങ്ങളും പരസ്പരമാത്സര്യത്തോടെ വെളിച്ചം വീശുകയാണ്. പക്ഷെ, ആബെ തികച്ചും അസ്വസ്ഥനായിരുന്നു. ഒരു പരസ്യതന്ത്രത്തിൽ പങ്കെടുക്കാൻ ഒരു പുരോഹിതനെന്തവകാശമാണുള്ളത്? ആ ഗാന്ധിക്കുറെ വാചകങ്ങൾ അദ്ദേഹം ഓർമ്മിച്ചുപോയി. ചെളിനിറഞ്ഞ മണൽത്തിട്ട്. പക്ഷെ എമ്മാവൂസ് എമ്മാവൂസിന്റെ പേരിൽ ഒരു ഭാഗ്യപരീക്ഷക്കദ്ദേഹം തയ്യാറായി.

അദ്ദേഹം അകത്തു കടന്നു. ചോദ്യകർത്താവ് ഒരു മേശക്കരികിൽ ഇരിക്കുന്നുണ്ട്. ചുററും ജനാവലി ആ തിരമ്പി ആസനസ്ഥരായിരിക്കുന്നു. പരീക്ഷകന്മാർക്കിരിക്കാൻ പ്രത്യേക സ്ഥാനമൊരുക്കിയിരുന്നു. ഓരോരുത്തരുടേയും പേരുകൾ ആ കൂടാരത്തിൽ മുഴങ്ങി. ആബെ തന്റെ പേരുകൂടി അതിൽചേർത്തുകൊടുത്തു.

"ഫാദർ?" സംശയഭാവത്തിൽ അയാൾ മിഴിച്ചു നിന്നു.

"അതെ ഫാദർ!"

"അങ്ങേക്കെല്ലാം വിഷയത്തിലാണ് ചോദ്യങ്ങൾ പ്രതീക്ഷിക്കുന്നത്, ഫാദർ?"

“എല്ലാം ഒരുപോലെത്തന്നെ!”

ചോദ്യത്തിന്ന് ശരിയായ ഉത്തരം പറഞ്ഞാൽ അവർ വലിയൊരു തുക സമ്മാനം നൽകുമായിരുന്നു. പ്രഥമപ്രശ്നത്തിനു ഉത്തരം നൽകാൻ കഴിഞ്ഞില്ലെങ്കിൽ അയാൾ കൊടുത്ത പ്രവേശനഫീസുപോലും നഷ്ടപ്പെടുകയും ചെയ്യും!

ഒന്നും രണ്ടും മൂന്നും ചോദ്യങ്ങൾ കഴിഞ്ഞു. നാലാമത്തെ ചോദ്യം വരികയാണ്. പുരോഹിതൻ ഒന്നു പുഞ്ചിരിച്ചു.

“എന്താണ് അങ്ങ് ചിരിക്കുന്നതു്?”

“ഈ ചോദ്യങ്ങൾ എന്നെ അമ്പരിപ്പിക്കുന്നില്ല!”

“കാരണം?”

“നാഷനൽ അസംബ്ളിയിലെ മെമ്പർമാർ...... ......600” ആബെ വീണ്ടും ചിരിച്ചു. “കാരണം, ഞാനൊരു മെമ്പറായിരുന്നു!”

ചോദ്യകർത്താവ് അത്ഭുതത്തിനധീനനായി, ഒരു മിനിട്ട് നിശ്ശബ്ദനായങ്ങനെ നിന്നു.

“എന്താണ് സമ്മാനം”

“1600 ഫ്രാങ്ക്സ്!”

ആ പ്രേക്ഷകരെല്ലാം അദ്ദേഹത്തെ പ്രോത്സാഹിപ്പിക്കയാണ്. ഇതദ്ദേഹത്തിൻെറ ആദ്യത്തെ പരീക്ഷ

യല്ല. പാർളിമെൻററിലും ഏലക്ഷൻപ്ലാററ് ഫോമി
ലും ചോദ്യശരങ്ങൾക്ക് മാറ് കാണിച്ച് വിജയം നേടി
യതാണ് ആബെ!

അടുത്ത ചോദ്യം.

'F. A. O.'എന്നാൽ എന്താണ്?

ലോകവ്യാപകമായ കൃഷിഭക്ഷണ സംഘടനാസ്ഥാ
പകൻെറ ഉത്തമ സുഹൃത്തായിരുന്നു, ആബെ. ഇതി
നെയാണ് ഭാഗ്യമെന്ന് ചിലർ വിളിക്കുന്നതു്. ആബെ
ഉത്തരം കൊടുത്തു.

"ഫുഡ് ആൻഡ് അഗ്രികൾച്ചറൽ ഓർഗനൈ
സേഷൻ!"

"വല്ലാത്തൊരോർമ്മ ശക്തി" ചോദ്യകർത്താവ് അ
ന്തം വിട്ടുപോയി. കാണികളുടെ മുഴുവൻ ശ്രദ്ധയും തന്നി
ലാണെന്ന് ആബെക്കറിയാം. ഒരു ഫ്ളൈയിങ്ങ് ട്രിപ്പീ
സുകാരനാണദ്ദേഹമെന്ന് തോന്നിപ്പോകും. ആളുകൾ ക
യ്യടിക്കുകയാണ്. ഇതു് തമാശയൊന്നുമല്ല. ചവറ് തി
രിച്ചിൽകാർക്ക് ഒരു ലോറി വാങ്ങിക്കൊടുക്കണം. ക്ലോ
സ് ഫ്ളൂറിയുടെ മേൽ ബാക്കി ശേഷിച്ച കടം വീട്ടണം.

പെട്ടെന്ന് ആബെ എഴുന്നേററു. ഉച്ചഭാഷിണിയു
ടെ സമീപത്തേക്ക് നീങ്ങിക്കൊണ്ടദ്ദേഹം ചോദിച്ചു.

"ഇനി, ഞാൻ ചിലതു് ചോദിക്കട്ടെ?"

അദ്ദേഹം മുന്നോട്ട് നീങ്ങി. അവിടെ തിങ്ങിക്കൂ
ടിയിരിക്കുന്ന ജനങ്ങളോടദ്ദേഹത്തിനൊന്നു ചോദിക്കാ

ന്നുണ്ട്. അവരോട് മാത്രമല്ല; അഖിലലോകത്തിലുള്ള മനുഷ്യരോടും അദ്ദേഹത്തിന്ന് ചോദിക്കാനുണ്ട്. വളരെച്ചുരുക്കം വാക്കുകളിൽ ഏറ്റവും ഘനമേറിയ അർത്ഥം -- ജീവിതം —നിറഞ്ഞ ചോദ്യം! അത്തരമൊന്നിന് ഇതല്ലാതെ അവസരം കിട്ടിയെന്നു വരില്ല. ഒരായുധം കടന്നെടുക്കുന്നപോലെ ഉച്ചഭാഷിണി കടന്നുപിടിച്ചുകൊണ്ടദ്ദേഹം ചോദിച്ചു.

"വീടില്ലാത്തവർക്ക് വീടുപണിയുന്നതിന്ന് വേണ്ടി നിങ്ങൾ എത്ര പണം ചിലവുചെയ്യാൻ തയ്യാറാണ്? ഞാൻ നിങ്ങളെ സന്തോഷിപ്പിച്ചുവെങ്കിൽ, തീർച്ചയായും, നിങ്ങളെന്നെ സന്തോഷിപ്പിക്കുക. ഞാനിവിടെ തമാശക്കല്ല വന്നതു്!"

ആർക്കുമൊന്നും മനസ്സിലായില്ല. എല്ലാവരും അമ്പരന്നിരിക്കയാണ്. ഒരു ചെറിയ വിശദീകരണവും കൂടി വേണ്ടിവരുന്നു.

"രണ്ടു കുട്ടികളേയുംകൊണ്ട് വിവശയും വിവർണ്ണയുമായ ഒരു സ്ത്രീ റോഡിൽ കൂടി നടക്കുന്നതു് നിങ്ങൾ കണ്ടിരിക്കും. പെട്ടിയും കിടക്കയും പീടികയുടെ ഒരു മൂലയിൽ പകലൊക്കെ സൂക്ഷിച്ച്, രാത്രി ആ തിണ്ണയിൽ കിടന്നുറങ്ങുന്നവരെ നിങ്ങൾ കണ്ടു മുട്ടിയിരിക്കും. വീടില്ലാതെ അലഞ്ഞു നടക്കുന്ന ആയിരക്കണക്കിന്നാളുകളെ നിങ്ങൾ ശ്രദ്ധിച്ചു കാണുകില്ല. അവരും ജീവിക്കുകയാണിവിടെ. നാം അതു് അംഗീകരിക്കണം! അവരോട് സഹതപിക്കുക! അവരെ സഹായിക്കുക!"

പിന്നീടദ്ദേഹം ചുരുക്കമായി എമ്മാവൂസിന്റെ ചരിത്രം വിവരിച്ചു. ആ പുരോഹിതൻ, അതിന്നു ശേഷം, ജനങ്ങളാൽ ചുററപ്പെട്ടു് തന്റെ വാഹനത്തിലേക്കാനയിക്കപ്പെട്ടു. എമ്മാവൂസിലേക്കദ്ദേഹം യാത്ര തിരിച്ചു; തികച്ചും ചാരിതാർത്ഥ്യത്തോടെ.

# പത്രപംക്തികളിൽ



ചീഫ് എഡിററർ പറഞ്ഞു.

"ഇതൊരു വിചിത്രമായ കഥ തന്നെ! ചോദ്യോത്തരപംക്തിയിൽ ഒരു പുരോഹിതൻ വമ്പിച്ച സമ്മാനം അടിച്ചെടുത്തുവത്രെ! നിങ്ങളെന്തുകൊണ്ടവിടെപ്പോയി അതിന്റെ വിശദവിവരമന്വേഷിച്ചില്ല? പ്രസിദ്ധീകരണമൂല്യത്തെക്കുറിച്ചിനിയും നിങ്ങൾ പഠിച്ചില്ലേ? മലവെള്ളത്തിന്റെ കെടുതികൾ, അഗ്നിബാധ, ആററം ബോംബ്, കൊടുങ്കാററ്! ഭയനീയവും ആകർഷകവും എന്നാൽ, ഞെട്ടിപ്പിക്കുന്നതുമായ ചിത്രീകരണങ്ങൾ! അവയാണ് നമുക്കാവശ്യം! ചെല്ലൂ! ഒരു ഒഡ്യളു വരിയെങ്കിലും!"

പത്രറിപ്പോർട്ടർ ആ ശകാരസമാഹാരത്തിനു ശേഷം വിഷണ്ണനായി തിരിഞ്ഞുനടന്നു. മൂന്നു ദിവസത്തിനകം പരിപൂർണ്ണമായ ഒരു റിപ്പോർട്ട് സമർപ്പിക്കാൻ അയാൾക്ക് കഴിഞ്ഞു.

“ഇതങ്ങനെതന്നെ പ്രസിദ്ധീകരിക്കണം. ഒരു
മാററവും വരുത്താൻ പാടില്ല.”

പക്ഷെ, എഡിററർക്ക് അതു മുഴുവനും അത്ര വി
ശ്വസനീയമായി തോന്നിയില്ല. റിപ്പോർട്ടർ എമ്മാവൂ
സിൽ പോവുകയുണ്ടായി. എമ്മാവൂസിലെ ജനങ്ങഠം ത
ങ്ങളുടെ കഥ, വെട്ടും തിരുത്തുമില്ലാതെ പ്രസിദ്ധീകരി
ക്കാനാവശ്യപ്പെട്ടു. എന്നു മാത്രമല്ല, ആ സംരംഭത്തിൽ
ഭാഗഭാക്കാകുന്നതിന് അഭ്യർത്ഥിക്കുകയും ചെയ്തു. താൻ
ഫോട്ടോ എടുക്കേണ്ടതിനെപ്പററിയും റിപ്പോർട്ട് തയ്യാ
റാക്കേണ്ടതിനെക്കുറിച്ചും ചിന്തിക്കുകയായിരുന്നു അയാ
ഠം പോകുന്ന വഴി. ബസ്സിൽ വെച്ച് അയാഠം ആത്മഗ
തം ചെയ്തു. “മാനസികമായ ഒരു പുതിയ ചട്ടക്കൂട്ടി
ലായിരിക്കണം ഈ കാര്യങ്ങഠം എഴുതേണ്ടതു്. ശ്രദ്ധി
ക്കുക! അന്വേഷിക്കുക! വളരെ എളുപ്പമാണ്. ആദ്യം
തന്നെ, പുരോഹിതനെ സംബന്ധിച്ചുള്ള എല്ലാം അ
ങ്ങനെയാണെന്ന് അഭിനയിക്കുക!”

ആ കുന്നുകയറി മറിഞ്ഞപ്പോഠം അങ്ങകലെ, വെ
ള്ള വിരിച്ച ഒരു റോഡും അതിന്നരുകിൽ പൂന്തോട്ടത്തി
ൻെറ വിസ്തൃതിയെ നിയന്ത്രിക്കുന്നൊരു മതിൽക്കെട്ടും
കാണാൻ കഴിഞ്ഞു. അതിന്നു പിന്നിലതാ ഉയർന്നുനി
ല്ക്കുകയാണ്, ആബെയുടെ അഭിമാനസ്തംഭം! പിച്ചക്കാ
ക്ക് ഇഷ്ടപ്പെട്ട, അമൃതുചൊരിയുന്ന ഒരു നാമധേയം! എ
മ്മാവൂസ്! ആ ഗെയിററ് എപ്പോഴും തുറന്നുകിടക്കയാ
യിരിക്കും; ലോകത്തിലെങ്ങുമുള്ള പാവങ്ങഠംക്ക് വേണ്ടി.

“ഇല്ലാത്തവരുടെ കൊട്ടാരം” റിപ്പോർട്ടർ മനസ്സി
ൽ പറഞ്ഞു. ആ വീടുകളിലൊക്കെ പ്രകാശമുണ്ടായി

ത്തുന്നു. ഒരു പുതിയ അന്തരീക്ഷത്തിലേക്കാണയാൾ പ്രവേശിക്കുന്നതു്. അകത്തു കടന്നു് ഒരു പര്യവേക്ഷണം നടത്തുന്നതിനായാൾ വെമ്പൽകൊണ്ടു. ഒരു ലോറി അവിടെ തയ്യാറാക്കി നിർത്തിയിരിക്കുന്നു. അതിന്റെ എഞ്ചിൻ ശബ്ദിച്ചുകൊണ്ടിരുന്നു. ഒരാൾ കുറെ കളിപ്പാട്ടങ്ങളുമായി ഇറങ്ങിവന്നു്, അവ ലോറിയിൽ ഭദ്രമായി അടുക്കിവെച്ചു.

“ആരെയെ നോക്കുകയാണോ?” അയാൾ ചോദിച്ചു. “ഇപ്പോൾ കഴിഞ്ഞതേയുള്ളു കപ്പ്യാനു; കുറച്ചു ക്ഷമിക്കൂ!”

പ്രഭാത സമയമാണതു്. പത്താളുകൾ ഒന്നിച്ചു് ആ ലോറി തള്ളി റോഡിലെത്തിച്ചു. അവരെ കണ്ടാൽ ഒരിക്കലും തൊണ്ടികളാണെന്നു് തോന്നുകയില്ല.

റിപ്പോർട്ടർ മുന്നോട്ടു നടന്നു. കേറിച്ചെല്ലുന്ന വിസ്തൃതമായ ഇറയത്തിന്റെ ഒരു ഭാഗത്താണു് ഓഫീസ്! ഇതിന്റെ രണ്ടു ഭാഗങ്ങളിലേക്കുമായി കെട്ടിടം അങ്ങനെ നീണ്ടു നിവർന്നു കിടക്കുന്നു. മുററത്തു് എല്ലാവരും ഏതെങ്കിലും ജോലികളിൽ വ്യാപൃതരായി നടക്കുകയാണു്. റിപ്പോർട്ടർ ആഫീസിനുള്ളിൽ കടന്നുചെന്നു.

ഓഫീസ് സെക്രട്ടറി, ലൂക്ക് എന്നൊരു മദ്ധ്യവയസ്കനാണു്. അദ്ദേഹത്തിന്റെ ശിരസ്സു് മിക്കവാറും കഷണ്ടിയായതിനാൽ അതു് തലോടിക്കൊണ്ടിരിക്കുക അദ്ദേഹത്തിന്റെ സ്വഭാവത്തിൽ ഒരംശം മാത്രമാണു്. ഒരു കാലത്തു് സുപ്രസിദ്ധനായൊരു വക്കീലായിരുന്നു ലൂക്ക്.

പക്ഷെ, എമ്മാവൃസിന്ന് വേണ്ടി തൻെറ മുഴുവൻ കഴിവും ത്യാഗം ചെയ്യുവാൻ വന്നിട്ടുള്ള ഒരു മഹാത്മാവാണ് ലൂക്ക്. അദ്ദേഹം തൻെറ കഷണ്ടിത്തല തലോടിക്കൊണ്ട് ചോദിച്ചു.

"ആരെയെ കാണാൻ കാത്തിരിക്കയാണല്ലെ? ഇപ്പോഠം സൌകര്യപ്പെട്ടമോ എന്തോ? അദ്ദേഹം കത്തുകഠം നോക്കുകയാണ്!"

"എമ്മാവൃസിനെക്കുറിച്ച് ഒരു വിശദീകരണം തരാമോ?"

വക്കീൽ എമ്മാവൃസിനെക്കുറിച്ച് വിവരിക്കാൻ ആരംഭിച്ചു കഴിഞ്ഞു. അതാ വാതലിൽ ആരോ മുട്ടുന്നു.

"അകത്തു വരൂ!"

കൈ കെട്ടിയിട്ട ഒരു യുവാവ് അകത്തു കടന്നുവന്നു. അയാളുടെ കൈ കീറിപ്പൊളിഞ്ഞിരുന്നു. ഏതാനും ദിവസങ്ങഠംക്ക് മുമ്പ് സംഭവിച്ചതാണത്. ദിവസവും ലൂക്കാണ് മരുന്നു വെച്ച് കെട്ടിക്കൊടുക്കാറുള്ളത്.

"ഞാൻ പറഞ്ഞിട്ടില്ലെ കയ്യിന്ന് ഉറ ഉപയോഗിക്കണമെന്ന്?"

മരുന്നു വെച്ചു കഴിഞ്ഞപ്പോഠം അയാഠം പോയി. മുകളിൽ ടൈപ്പ്റൈററർ ശബ്ദിക്കുന്നുണ്ട്. ഒരു പൊതുജനസ്ഥാപനത്തിൻെറ ചരിത്രം, പൂവ്വ നിശ്ചിതങ്ങളായ പരിപാടികളൊന്നുമില്ലാതെയുള്ള ആരംഭം, ഓരോ പതനത്തിലായുള്ള വളർച്ച, വിഷമഘട്ടങ്ങഠം, ആരെയുടെ പ്രവത്തന സമ്പ്രദായം, അച്ചടക്കം, നിയന്ത്രണം

മര്യാദ......അങ്ങിനെ അവർ പലതിനെക്കുറിച്ചും സംസാരിച്ചുകൊണ്ടിരുന്നു.

"അദ്ദേഹം ആരാണ്?" ആ റിപ്പോർട്ടർ ഇടക്ക് ചിന്തിക്കയും ചെയ്തു. "അദ്ദേഹം മതവിശ്വാസിയോ നിരീശ്വരനോ?"

പെട്ടെന്ന് വാതിൽ തുറക്കുന്നതായി കാണപ്പെട്ടു. പക്ഷെ ആരും തന്നെ അകത്ത് പ്രവേശിച്ചില്ല. അടുത്ത മുറിയിൽ നിന്നും ഒരു ശബ്ദം ഉയന്നു.

"ഞാൻ ഹൈത്തറെയിലേക്ക് പോകയാണ്."

ലൂക്ക് ചാടിയെഴുന്നേററു!

"ഫാദർ!......ഫാദർ! ഒരു മിനിററ്!"

"ഉച്ചക്ക് മടങ്ങിവരും!"

അതിനെത്തുടന്ന് കാർ സ്റ്റാർട്ടുചെയ്യുന്ന ശബ്ദവും നിലത്തുകൂടി ആ റബ്ബർ ചക്രങ്ങൾ ഉരയുന്ന ശബ്ദവും! ലൂക്ക് പറഞ്ഞു "എപ്പോഴും ഇങ്ങിനെയാണ്"

"നാം ചോദ്യോത്തരമത്സരത്തെക്കുറിച്ചാണ് പറഞ്ഞു നിത്തിയത്." റിപ്പോർട്ടർ ഓർമ്മിപ്പിച്ചു.

അതിൽ നിന്നുള്ള ആദായം ഒരു പുതിയ കെട്ടിടത്തിന്റെ നിർമ്മാണത്തിന്ന് ഞങ്ങളെ സഹായിച്ചു. മാത്രമല്ല, കുറെ പഴയ ഋണബാദ്ധ്യതകൾ തീർക്കുന്നതിന്നും ഉപകാരപ്രദമായിരുന്നു. ഇതു കൂടാതെ ഞങ്ങൾ ഒരു ലോറി വാങ്ങിയിരിക്കുന്നു. പക്ഷെ......

"ഒരു വലിയ ബക്കററിലെ ഒരു തുള്ളി വെള്ളം!" ലൂക്ക് അഭിപ്രായപ്പെട്ടു.

ചവറുതിരച്ചിൽകാരെപ്പററിയായിരുന്ന അടുത്ത പരാമർശം. എമ്മാവൂസിലെ അന്തേവാസികളിൽനിന്ന് ചില സന്നദ്ധാംഗങ്ങൾ അതിന്ന് തയ്യാറായി. ഇപ്പോഴത്തെ ക്ലിപ്തമായ ഒരു ആദായമാർഗ്ഗമാണ്. ദിനംപ്രതിയെന്ന മട്ടിൽ അവിടെ വന്നുകൂടുന്ന സഹായാർത്ഥികളെ സംരക്ഷിക്കാനും തങ്ങൾക്ക കഴിയുന്നുണ്ട്. എല്ലാവരും പരസ്പരം സഹകരിക്കുന്നു. നല്ല അച്ചടക്കബോധവും നിയമവിധേയത്വവും എല്ലാവർക്കുമുണ്ട്. യാതൊരു ബഹളവും കോലാഹലവുമില്ല. മദമാത്സര്യാദി ദുർഗ്ഗുണങ്ങളുമായുള്ള ബന്ധം തീരെ അററുപോയിരിക്കുന്നു. ഉള്ളതുകൊണ്ടുള്ള സംതൃപ്തി മിക്കവർക്കുമുണ്ട്. അധഃപതനത്തിലുള്ള ചാരിതാർത്ഥ്യവും അവിടെ സാധാരണമാണ്.

ഇതെല്ലാം തക്ക സമയങ്ങളിൽ റിപ്പോർട്ടർ തൻെറ ഡയറിയിൽ കുറിച്ചിട്ടുകൊണ്ടിരുന്നു. ചവറു തിരച്ചിൽകാരുടെ ഫാക്ററി! ഒരു സമുദായം മൈത്രിയോടെ മമതയോടെ, രഞ്ജിപ്പോടെ ജീവിച്ചു പോരുകയാണ്.

★ ★ ★

ഉച്ചതിരിഞ്ഞപ്പോൾ റിപ്പോർട്ടർ വീണ്ടുമെത്തി.

"ഇപ്പോഴെങ്ങിനെ? ആബെയെ കാണാൻ സൌകര്യപ്പെടുമോ?"

ലൂക്കിൻെറ അർദ്ധസമ്മതം പത്രറിപ്പോർട്ടർക്ക് പൂർണ്ണസമ്മതമായി അംഗീകരിക്കേണ്ടിവന്നു. അയാൾ അകത്തുകടന്നു. അവിടെ കറുത്ത് പൊക്കംകുറഞ്ഞ ഒരു

മദ്ധ്യവയസ്കൻ അടിച്ചുവാരിക്കൊണ്ടിരുന്നു. റിപ്പോർട്ടർ സ്വയം പരിചയപ്പെടുത്തി. ആകർഷകമായ പുഞ്ചിരിയോടെ ആബെ പറഞ്ഞു, "ഒരു മിനിററ്!"

അദ്ദേഹം വാതിൽ തുറന്ന് പുറത്തുകടന്നു. അനന്തരം ഒരു ശബ്ദകോലാഹലം മുഴങ്ങി. "നിങ്ങൾ പല ഗ്രൂപ്പുകളാവൂ! സന്ധ്യക്ക് മുമ്പ് മടങ്ങിവരണം......... ഇഷ്ടമുണ്ടെങ്കിൽ സ്വീകരിച്ചോളൂ!........." അതു ശരി. ........നന്നായി കെട്ടോ!"

ഒരേസമയത്ത് നിരവധി കാര്യങ്ങളാണദ്ദേഹത്തിന്ന് തീരുമാനിക്കാനുള്ളത്. ആ ഉച്ചാരണത്തിന്ന് ഒരു സ്വിസ്സ് ച്ചുവയുണ്ടായിരുന്നു.

മറെറാരാൾ പറഞ്ഞു.

"പാടോഷക്ക് സുഖമില്ല!"

"ശരി, ഞാൻ പോയി കണ്ടുകൊള്ളാം!"

ലൂക്ക് പറഞ്ഞു!

"ഒരു പത്രറിപ്പോർട്ടർ!"

"ഓ! അയാൾക്ക് വഴിതെററിയിരിക്കുന്നു. ഇതു് കാഴ്ചബംഗ്ലാവൊന്നുമല്ല!" റിപ്പോർട്ടർ ഇതു് കേൾക്കുകയും അയാളുടെ അധരങ്ങളിൽ ആസ്വാദനത്തിൻെറ പുഞ്ചിരി പരക്കുകയും ചെയ്തു. മോൺസിഞ്ഞോർ ലൂക്ക് വീണ്ടും തൻെറ ജോലികളിൽ മുഴുകി. ലാ ഷിനിലേക്ക് പോകുന്നവർക്ക് പല അഡ്രസ്സുകളും കുറിച്ചുകൊടുക്കാനുണ്ടായിരുന്നു.

"ലാ ഷീൻ! ഇതും എഴുതിയെടുക്കണം!" റിപ്പോർട്ടർ തീരുമാനിച്ചു. അയാൾ എഴുന്നേററ് ജനാലക്ക് സമീപം ചെന്നുനിന്നു. മറെറാരു ലോറി, നിറയെ ആളുകളുമായി യാത്രക്ക് തയ്യാറായി.

ടെലഫോൺ ശബ്ദിച്ചു. ലൂക്ക് ഫോൺ കയ്യിലെടുത്തു.

"അതെ.... .ഭക്ഷണസൌകര്യം ചെയ്തുകൊടുക്കാം. കിടക്കാൻ സ്ഥലമില്ല......ആബെയോട് പറയാം! വരാൻ പറയൂ!"

എമ്മാവൂസിൽ ശബ്ദിക്കപ്പെടുന്ന ഓരോ അക്ഷരവും, സംഭവിക്കുന്ന ഓരോ ചലനവും ആ പത്രറിപ്പോർട്ടർ തന്റെ ഡയറിയിലേക്ക് പകർത്തുകയായിരുന്നു.

പുരോഹിതന്റെ പ്രത്യാഗമനത്തെ പ്രതീക്ഷിച്ചിരുന്നിരുന്ന റിപ്പോർട്ടറുടെ ക്ഷമയററു. ഒടുവിൽ അയാൾ എമ്മാവൂസിന്റെ മതിൽക്കെട്ടിനുള്ളിൽതന്നെ ഒന്നു നടക്കാനിറങ്ങി. സൂര്യരശ്മികൾ വിളറിത്തുടങ്ങിയിരുന്നു. റിപ്പോർട്ടർ ഓരോ മുക്കും മൂലയും പരിശോധിച്ചു. കപ്പേള സന്ദർശിച്ചു. അടുക്കളമുറി നടന്നു കണ്ടു. ആശാരിപ്പണിക്കുള്ള സ്ഥലവും പണിയായുധങ്ങളും അയാൾ നോക്കിക്കാണുകയുണ്ടായി.

"ഫാദറെ കാണുക, സംസാരിക്കുക അദ്ദേഹത്തിന്റെ തീരുമാനത്തിന് വിട്ടുകൊടുക്കുക—ഇതാണ് ഈ വീട്ടിലെവിടെയുമുള്ള സംഗീതം!"

സായാഹ്നത്തിൽ ആ സമുദായാംഗങ്ങളുമൊത്ത് ഭക്ഷണം കഴിക്കാൻ റിപ്പോർട്ടർ ക്ഷണിക്കപ്പെട്ടു. ഭക്ഷ

ണസമയത്തുപോലും ഈ കഥയെങ്ങനെ രൂപപ്പെടുത്തണമെന്നുള്ളതായിരുന്നു അയാളുടെ ചിന്താവിഷയം! വെറും കെട്ടിടം പണിയെക്കുറിച്ച് വായനക്കാർക്ക് വിവരം നൽകുന്നൊരു കഥയല്ല എമ്മാവൂസിനെക്കുറിച്ച് എഴുതാനുള്ളത്. ഈ സാഹസികതക്ക് തികച്ചും അനുയോജ്യമായ ഒരു പശ്ചാത്തലവുമുണ്ടായിരുന്നു. വളരെ കഴപ്പംപിടിച്ചതും സങ്കീർണ്ണബഹുലവുമായ ഒരു പശ്ചാത്തലം! പക്ഷെ, റിപ്പോർട്ടർക്ക് നിരാശയാണുണ്ടായത്. ലോകത്തെ ഞെട്ടിക്കുന്ന വാർത്തകളല്ലാതെ മറെറന്താണ് പ്രസിദ്ധീകരണാർഹം? ഈ ചിന്താഗതിയും ആ പുരോഹിതൻെറ ജീവിതകഥയുമായി പൊരുത്തപ്പെട്ടില്ല. മാനുഷികമൂല്യം വിലമതിക്കാൻ കഴിയുമെങ്കിലേ എമ്മാവൂസിൻെറ ചരിത്രം ആസ്വാദ്യകരമാകൂ!

"ഞാനെഴുതുന്നത് അതുപോലെത്തന്നെ പ്രസിദ്ധീകരിക്കയും വേണം" അയാറം സ്വയം പറഞ്ഞു. ഒടുവിൽ അയാറംക്ക് ഫാദറുമായി സംസാരിക്കാൻകഴിഞ്ഞു.

"എനിക്കിപ്പോറംതന്നെ പോകേണ്ടതുണ്ട്. വരു! കൂടെപ്പോരാമെങ്കിൽ നമുക്ക് സംസാരിക്കാം!" ആബെ തുടന്ു "എമ്മാവൂസിനെക്കുറിച്ച് സംസാരിക്കാൻ വല്ല യാത്രാവേളകളിലുമെ സമയം ലഭിക്കാറുള്ളു സൌകര്യമാണല്ലോ?"

"അതെ!"

വൃത്തിഹീനമായിക്കിടക്കുന്ന രാജപാതകളിൽക്കൂടി അദ്ദേഹം കാറോടിച്ചുപോയി. അയാറം ആബെയുടെ

ക്കൂടെ ക്ലോസ് ഫ്ളൂറിയും ലാ ബാരെയും സന്ദർശിച്ചു. അന്തേവാസികളെ കാണുന്നതിനും അയാൾക്കു കഴിഞ്ഞു. അവരെത്രമാത്രം സന്തുഷ്ടരാണെന്നു അയാൾക്ക് മനസ്സിലായി.

"യാതൊരു വെട്ടും തിരുത്തുമില്ലാതെ ഞാനീ കഥയെഴുതാൻ പോകയാണ്!"

*　　　*　　　*

തുടർന്നുള്ള മാസങ്ങളിൽ ഫ്രാൻസിലെ ഏതാണ്ടു സ്വദേശി പത്രപ്രതിനിധികളും ഭൂരിഭാഗം വിദേശി പത്രപ്രതിനിധികളും ആബെയെ സന്ദർശിക്കുകയുണ്ടായി. രാഷ്ട്രീയാഭിപ്രായ വ്യത്യാസങ്ങൾ അവഗണിച്ചുകൊണ്ട് പത്രലോകം എമ്മാവൂസിലേക്ക് പാഞ്ഞു. പൊതുലോകത്തിന്റെ ശ്രദ്ധയെ ബലമായി എമ്മാവൂസിലേക്കാകർഷിക്കാൻ ആ പത്രങ്ങൾക്ക് കഴിഞ്ഞു. ഒരു വനിതാമാസിക പണപ്പിരിവു നടത്തി; നല്ലൊരു തുക സംഭാവനചെയ്തു. വിദേശങ്ങളിൽനിന്ന് അസംഖ്യം കത്തുകൾ ദിവസംതോറും ആബെക്ക് ലഭിച്ചിരുന്നു. റേഡിയോവിൽക്കൂടിയും ടെലിവിഷനിൽക്കൂടിയും ആബെ ലോകത്തോട്ട് സംസാരിച്ചു.

*　　　*　　　*

1954 ഫെബ്രുവരി ഒന്നാം തീയതി! അന്നാണ് ആബെയുടെ പ്രവർത്തനശക്തി ലോകത്തെ മുഴുവൻ ഇളക്കിമറിച്ചത്. വളരെ തണുപ്പുള്ള രാത്രി; പൊടിഞ്ഞു പൊഴിഞ്ഞുകൊണ്ടിരുന്ന മഞ്ഞിൻകഷണങ്ങൾ ഉറച്ചു കട്ടയാവുകയാണ്! ഫ്രാൻസിലെ റേഡിയോ മണ്ഡലത്തിൽ ഇങ്ങനെയൊരാഹ്വാനം പുറത്തുവിട്ടു.

"സ്നേഹിതരെ! സഹായിക്കുക!" ആബെ സംസാരിക്കാൻ ആരംഭിച്ചു.

"കഴിഞ്ഞ രാത്രി 17 പേർ, ഫ്രാൻസിലെ തെരു വീഥിയിൽ യാതൊരാലംബവുമില്ലാതെ തണുത്തു മരവിച്ച് മരിച്ചുപോയി. ഈ പ്രഭാതത്തിൽ വെറും നിലത്തുകിടന്ന് ഒരു സ്ത്രീ പ്രസവിച്ചു. മഹാമനസ്കരേ! നിങ്ങളീ വാർത്തയറിഞ്ഞും നിർവ്വികാരരായി ഇരിക്കയാണോ? ആ പിഞ്ചുശിശുവിൻെറ മൃതശരീരം സംസ്കരിക്കപ്പെട്ടു. പക്ഷെ മരണകാരണം അജ്ഞാതമത്രെ! ആ സ്ത്രീ ഇഹലോകത്തിൽനിന്നും തിരോധാനംചെയ്തു. ആ അന്തർധാനത്തിൻെറ രഹസ്യം ആരുമന്വേഷിച്ചില്ല. ഞാൻ പറയുന്നു! ഇവിടെ, നമ്മുടെ മാതൃഭൂമിയിൽ, വീടില്ലാതെ, കിടക്കാൻ സ്ഥലമില്ലാതെ, പ്രകൃതിയിൽനിന്നു രക്ഷനേടാൻ ഒരു മേൽപ്പുരയില്ലാതെ ജീവിക്കുന്നവർ പിന്നെയെങ്ങനെയാണ് മരിക്കുക? ദയവുചെയ്ത് നിങ്ങൾ നിങ്ങളുടെ പെട്ടികൾ തുറക്കുക! സഹായിക്കുക!"

അര മണിക്കൂറിന്നുള്ളിൽ പാരീസിൻെറ ഇരുളടഞ്ഞ ഇടവഴികളിൽക്കൂടി അനേകം കാറുകൾ പാഞ്ഞുപോയി. ഒരു മന്ത്രിസഭാംഗവും ഒരു ഫോട്ടോഗ്രാഫറും കൂടി, ആ രാത്രിയിൽതന്നെ 2000 പേരെ വഴിയിൽനിന്നും പെറുക്കിയെടുത്തു. പ്രക്ഷേപണചരിത്രത്തിൽ ആദ്യമായിത്തന്നെ, ഒരഭ്യർത്ഥനക്ക് അത്രയും വേഗത്തിൽ ഫലമുണ്ടാകുക എന്നതു് സംഭവിച്ചു. പാരീസ് ഔദാര്യംകൊണ്ട് ഇളകിവശായി. പട്ടാളക്കാർ ലോറികൾ വിട്ടുകൊടുത്തു. ആസ്പത്രികൾ ശുശ്രൂഷക്കായി മുന്നണിയിലെത്തി. സിനിമാപ്രദർശനം നടക്കുന്നതിന്നിടയിൽ പ്രേക്ഷകരോട് 'രണ്ടുവാക്ക്' സംസാരിക്കാൻ ആബെ ക്ഷണിക്കപ്പെട്ടു. സർവ്വോപരി സർക്കാരിനെ ഈ മഹൽ സംരംഭത്തിൽ പങ്കെടുപ്പിക്കാൻ ആബെക്ക് കഴിഞ്ഞു.

വീടില്ലാത്തവർക്ക് വേണ്ടി ഒരു ബില്ലിയൻ (Billion) ഫ്രാങ്ക് പോലും നിഷേധിച്ച അതേസർക്കാർ 12000 വീടിന്നുവേണ്ടി പത്തു ബില്ലിയൻ ഫ്രാങ്ക് ചിലവാക്കാൻ സമ്മതിച്ചു. ഫ്രാൻസിൽ ആകെ ഏഴ് മില്ലിയൻജനങ്ങൾ ഭവനരഹിതരായി കഴിച്ചുകൂട്ടുന്നുണ്ട്. ഒരൊറ്റ പുരോഹിതൻ അവരുടെ ആരാധ്യപുരുഷനായി മാറി.

സർക്കാർ സമ്മാനിച്ച പത്തു ബില്ലിയൻ കൊണ്ട് കാര്യങ്ങൾ വളരെയേറെ പുരോഗമിച്ചു. ആബെയെ സഹായിക്കാൻ സർക്കാർതന്നെ ഒരു കോളനി പണിതു കൊടുക്കുകയും ഒരു പ്രത്യേക ഡിപ്പാർട്ടുമെൻറിനെ ഭവനരഹിതരുടെ ക്ഷേമാന്വേഷണത്തിന് ചുമതലപ്പെടുത്തുകയും ചെയ്തു. ചുരുക്കം 30000 ഗൃഹങ്ങളെങ്കിലും അത്യാവശ്യമാണ്. 10000 ത്തിലധികം ദമ്പതികൾ വീടില്ലാത്തവരായി കഴിയുകയാണ്. ഈ പരിതഃസ്ഥിതിമൂലം അമ്പതിലധികം ആത്മഹത്യകൾ സംഭവിച്ചിട്ടുണ്ട്.

കമ്മ്യൂണിസ്റ്റ് പത്രങ്ങൾ ഗവർമ്മെണ്ടിന്റെമേൽ അനാവശ്യമായി പഴിചുമത്തി. സർക്കാരിന്റെ ധനസഹായം പൊതുമുതൽ ധൂർത്തടിക്കലാണെന്ന് പറഞ്ഞു. റേഡിയോ വിട്ടുകൊടുത്തതിൽ അവർ അമർഷം രേഖപ്പെടുത്തി. എന്നിട്ടുപോലും പല ഉദ്യോഗസ്ഥന്മാരുടേയും ചുകപ്പന്മാരുടേയും ഹാർദ്ദവമായ ആശംസകൾ ആബെക്ക് ലഭിച്ചിരുന്നു.

★ ★ ★

ഒരു പരമാർത്ഥം നാം മനസ്സിലാക്കേണ്ടതുണ്ട്. ആബെയിൽ പ്രത്യേകിച്ചെടുത്തു പഠിക്കേണ്ട മൂന്ന് വിശിഷ്ടഗുണങ്ങളുണ്ടായിരുന്നു. അദ്ദേഹം ആരേയും ചോദ്യംചെയ്യാറില്ല. അദ്ദേഹം സാധാരണക്കാരോടൊപ്പം

ജീവിച്ചു; അവർക്കുവേണ്ടി അദ്ധ്വാനിച്ചു; അവരുടെ ഭാ
ഷ സംസാരിച്ചു. അദ്ദേഹം അവരെ പ്രതീക്ഷാനിർഭ
രരാക്കി.

ഒരിക്കലദ്ദേഹത്തെ അഭയംപ്രാപിച്ചൊരു കുടുംബ
ത്തിന്നു സ്ഥലസൌകര്യമില്ലാത്തതിനാൽ അൾത്താര
പോലും മാററിവെച്ചു് അവർക്ക് ജീവിക്കാനിടം കൊടുത്തു.
എന്നിട്ടദ്ദേഹം പറഞ്ഞു. "ആദ്യം ദൈവമാണ് ഇവ
ർക്കുവേണ്ടി സ്ഥലമൊഴിഞ്ഞുകൊടുക്കേണ്ടതു്. നാം അ
തു് കണ്ടുപഠിക്കുക!" എമ്മാവൂസിലെ അന്തേവാസി
കൾക്കദ്ദേഹം ലാ പീറെ (പിതാവു്) ആയിരുന്നു. നി
രാശനും വിവശനും ആയൊരാളാണ് നിങ്ങളെങ്കിൽ, ആ
ബെയുടെ വാചകം നിങ്ങളെ സമീപിക്കുന്നു—"വരു! ഭ
ക്ഷണം കഴിക്കൂ! വസ്ത്രം മാറൂ! ഇവിടെ താമസിക്കൂ! മ
ങ്ങളെ സഹായിക്കൂ!" കമ്മ്യൂണിസ്റ്റുകാർ സ്വായത്തമെ
ന്നഭിമാനിക്കുന്ന ഇത്തരം സാധുസംരക്ഷണം യഥാർത്ഥ
ത്തിൽ നിർവ്വഹിക്കുന്നതു് ആബെ പീറെയാണ്.

"കമ്മ്യൂണിസം ഒരു ഭീമാബദ്ധമാണ്!" അദ്ദേഹം
പറയും "ദൈവവചനത്തിന്നു പകരം പിശാചിന്റെ
വേദമാണ് നിങ്ങൾ കേൾക്കുന്നതു്!". ലോകവ്യാപക
മായി തന്റെ പ്രവർത്തനങ്ങൾ വിപുലീകരിക്കാനദ്ദേഹ
ത്തിന്ന് കഴിഞ്ഞിരിക്കുന്നു. അദ്ദേഹം അമേരിക്കയി
ലേക്കും ഇംഗ്ലണ്ടിലേക്കും സഞ്ചരിക്കയുണ്ടായി. ഹാർദ്ദ
വും ഹൃദയംഗമവുമായ സ്വീകരണമാണ് അവിടെയെ
ല്ലാം അദ്ദേഹത്തിന്ന് ലഭിച്ചതു്. വലിയൊരു വിപ്ലവ
ത്തിലേക്ക് ലോകത്തെ നയിക്കുകയാണ് ആബെ പീ
റെ. "ഈ മാറ്റം സ്വീകരിക്കപ്പെടുന്നില്ലെങ്കിൽ അതു്
പരിതാപകരമാണ്. അതു് നാശകരമാണ്. ഭൂമി
യിൽ നരകം സൃഷ്ടിക്കലായിരിക്കും അതു്!"

ഭവനരഹിതരെ സംരക്ഷിക്കുക മാത്രമല്ല ആബെയുടെ പ്രവൎത്തനലക്ഷ്യം; അവരെ വീണ്ടും മനുഷ്യരാക്കാൻ അദ്ദേഹത്തിന്ന് കഴിഞ്ഞു. എത്രതന്നെ അധഃപതിച്ചാലും വളരാനും വിശുദ്ധരാകാനുമുള്ള മാൎഗ്ഗം നഷ്ടപ്പെട്ടു എന്നു വിശ്വസിക്കരുതെന്നദ്ദേഹം അവരെ ഉൽബോധിപ്പിച്ചു. ന്യായത്തിന്റേയും സ്നേഹത്തിന്റേയും ശാശ്വതമായ ശക്തി ഇപ്പോഴുമുണ്ട്. സ്വന്തം സ്നേഹം ആളുന്ന കൈത്തിരികൊണ്ടദ്ദേഹം തെണ്ടികളുടെ ഹൃദയത്തിൽ ജീവിതജ്വാലകൾ സൃഷ്ടിച്ചു. അവരിൽ ഉത്തരവാദബോധവും ആത്മാഭിമാനവും പുനരുദ്ധരിച്ചു.

ഈ നാല്പതാം വയസ്സിൽതന്നെ ഒരു ഐതിഹാസിക കഥാപാത്രമായിത്തീൎന്നിരിക്കയാണ് ആബെ. വഴിയിൽവെച്ച് അദ്ദേഹത്തെ കണ്ടാൽ പുഞ്ചിരിതൂകാത്തവരില്ല; ശിരസ്സ് നമിക്കാത്തവരില്ല; വന്ദനമോതാത്തവരില്ല. "അദ്ദേഹം വേർപിരിഞ്ഞപ്പോൾ," ഒരു ലേഖകൻ എഴുതുന്നു. "എനിക്കു തോന്നി മറ്റൊരു വിൻസന്റ് ഡി പോൾ ഇതാ പോകുന്നു എന്ന്" കുറച്ചുകഴിഞ്ഞു് ആ ലേഖകൻ തിരുത്തി. "അല്ല വിൻസന്റ് ഡി പോളിനേക്കാൾ മഹാനായ ഒരു വ്യക്തി—ആബെ പിയറെ, ഇതാ പോകുന്നു എന്ന്!"

# സൂക്തികൾ

ജീവിതം ഒരു സ്വപ്നമല്ല, മനുഷ്യൻ ആസൂത്രണംചെയ്യുന്നൊരു പരിപാടിയുമല്ല; മറിച്ച് അതൊരു സത്യമാണ്!

മനുഷ്യനിൽ ഒരാത്മാവുണ്ട്. പക്ഷെ അയാളുടെ തലക്കുമുകളിൽ മേൽപ്പുരയും ശരീരത്തിൽ ഒരു ഷർട്ടുമുണ്ടെങ്കിലേ അയാൾക്ക് ആത്മീയോപദേശം നൽകാവൂ!

ദൈവം ആകാശത്തിലല്ല; ആ കാണുന്ന തെണ്ടിയിലും മോഷ്ടാവിലും കള്ളനിലുമാണ് അവതരിച്ചിരിക്കുന്നത്; സംസാരിക്കുന്ന എന്നിലും കേൾക്കുന്ന നിങ്ങളിലും!

ഈ സമ്പത്തത്രയുംകൊണ്ട് ഒരു നല്ല മനുഷ്യനെ സൃഷ്ടിക്കാൻ സാദ്ധ്യമല്ല. എന്നാൽ കുറെ നല്ല മനുഷ്യരെക്കൊണ്ട് ഇത്രയും സമ്പത്ത് സാദ്ധ്യവുമാണ്.

അദ്ധ്വാനിക്കുക! അദ്ധ്വാനം ജീവിതത്തിന്റെ അവിഭാജ്യഘടകമാണ്; ദൈവം നമുക്കു തന്ന അനുഗ്രഹീതശക്തിയുമാണ്.

നാമാരും ദേവതകളല്ല! പക്ഷെ, നമ്മിൽ ഒരു ദേവൻ ജനിക്കുകില്ലെന്നെങ്ങനെ തീർത്തു പറയാം?

ആബെ പിറെ

# പ്രതിമാസഗ്രന്ഥക്ലബ്ബ്

## എറണാകുളം

വിദ്യാലയങ്ങൾക്കുള്ള ഏററവും നല്ല ലൈബ്രറി.

**നിങ്ങളിതിൽ മെമ്പറാണോ?**

**ഇല്ലെങ്കിൽ ഉടൻചേരുക.**



വാർഷിക വരിസംഖ്യ, 18 രൂപമാത്രം.

ആയുഷ്കാല വരിസംഖ്യ, 200 രൂപമാത്രം.

# അഞ്ചാം വർഷം

**ഒരുലക്ഷത്തിൽ കവിഞ്ഞ ഗ്രന്ഥപ്രസിദ്ധീകരണം.**

ആവശ്യപ്പെടേണ്ടും മേൽവിലാസം:—

സെക്രട്ടറി,
പ്രതിമാസ ഗ്രന്ഥക്ലബ്ബ്.
എറണാകുളം.

# ജനകീയ ചൈന

കേരളം അങ്ങോട്ട്?

നിങ്ങൾ രാജ്യസ്നേഹികളെങ്കിൽ

ഈ പുസ്തകം നൂറുകണക്കിനു പ്രചരിപ്പിക്കുക.

---

# ബ്രഹ്മചര്യവും യുവാക്കളും

ഇക്കാലത്തു എല്ലാ യുവാക്കളും

കൂടെ കൊണ്ടുനടക്കേണ്ട മഹൽഗ്രന്ഥം

"കേരളഗവർമ്മെണ്ടിന്റെ പോലീസ്സ്ഭരണം വ
വാൻപോകുന്ന ഭീകരവാഴ്ചയുടെ ഒരു നിഴൽ മാത്രമാണ്"
അതു ശരിക്കു മനസ്സിലാക്കുവാൻ റഷ്യയിൽനിന്നു
രക്ഷപ്പെട്ട ഒരു ഉന്നതഉദ്യോഗസ്ഥൻ വിക്ടർ ക്രവ
ഞ്ചെങ്കോ എഴുതിയ

# "സ്വാതന്ത്ര്യത്തിന്റെ ചേരിയിൽ"

വായിക്കുക.

പ്രതിമാസ ഗ്രന്ഥക്ലബ്ബ്
എറണാകുളം.

